# ഐഐറ്റികളിലെ  ഉപരിപഠനം

## എം ടെക്കിനും പി എച് ഡി ക്കും







കെ  പി  മോഹൻദാസ്

# ആമുഖം

കൊല്ലം ടി കെ എം എഞ്ചിനീയറിംഗ് കോളേജിൽ നിന്ന് ബി എസ് സി എഞ്ചിനീയറിംഗ് ബിരുദം 1968 ല് നേടി അവിടെത്തന്നെ അദ്ധ്യാപകനായി. ചേർന്നു. ഉന്നത വിദ്യാഭ്യാസത്തിനു പോകാന് അദ്ധ്യാപകന്റെ ജോലി തന്നെ നല്ലത് എന്നത് കൊണ്ടായിരുന്നു അത് തന്നെ തിരഞ്ഞെടുത്തത് . ഐഐറ്റി മദ്രാസിൽ അന്ന് മൂന്നു വര്ഷം തുടർച്ചയായി നടത്തുന്ന ഒരു സമ്മര് സ്കൂളില് കൊല്ലത്ത് നിന്ന് തന്നെ ചേർന്നു. മൂന്നിൽ തന്നെ ആദ്യത്തെ വേനൽ അവധി ഏപ്രില് മേയ് മാസം കൊല്ലത്ത് നിന്ന് തന്നെ പോയി. 1969 ല് കോഴിക്കോട് റീജിയണൽ എഞ്ചിനീയറിങ്ങിലേക്ക് മാറി എങ്കിലും തുടർന്നുള്ള രണ്ടു വേനല് അവധി കൂടി ഐഐറ്റി മദ്രാസിൽ വന്നു പഠിച്ചു. മൂന്നു സമ്മർ സ്കൂളിലും നല്ല മാർക്കു വാങ്ങിയവർക്ക് എം ടെക്കിന്റെ രണ്ടാം വർഷത്തിലേക്ക് നേരിട്ട് പ്രവേശനം കിട്ടി. അങ്ങനെ 1969, 70, 71, വേനൽ അവധിക്കും 1972 ല് ഒരു വര്ഷം തുടർച്ചയായും പഠിച്ചു 1973 ല് എം ടെക് ബിരുദം നേടി . ഈ പുസ്തകത്തിന്റെ ആദ്യ ഭാഗം ഐഐറ്റി മദ്രാസിലെ പഠനത്തെപ്പറ്റിയാണ്.

തുടർന്നു 1978ൽ ഐ ഐ റ്റി ഡൽഹിയില് പി എച് ഡി ക്കുള്ള ഗവേഷണത്തിന് ചേർന്നു. 1978 മുതല് 1981

വരെ ന്യൂ ഡൽഹിയില് ഗവേഷണം പൂർത്തിയാക്കി വീണ്ടും ആരീസിയിൽ തിരിച്ചു ചേർന്നു. രണ്ടാം ഭാഗം ഡൽഹിയിലെ ജീവിതത്തെ കുറിച്ചാണ്. രണ്ടു സ്ഥാപനങ്ങളിലും ഉണ്ടായ അനുഭവങ്ങളും പരിചയപ്പെട്ട അദ്ധ്യാപകരേയും സുഹൃത്തുക്കളെയും കുറിച്ച് എഴുതിയിട്ടുന്ട്ടു.

എം ടെക് പഠനത്തിന്റെ ഇടയിലും ഗവേഷണ ത്തിനിടയിലും ഉണ്ടായ നല്ല അനുഭവങ്ങളും പാളിച്ചകളും കഴിവതും സത്യസന്ധമായി കുറിക്കുന്നു. രണ്ടു സ്ഥലത്തും എനിക്കും കുടുംബത്തിനും സഹായം ആയി പ്രവർത്തിച്ച എല്ലാവര്ക്കും നന്ദി അറിയിച്ചു കൊണ്ടു ഈ ചെറു പുസ്തകം സമർപ്പിക്കുന്നു.

കെ പി മോഹൻദാസ്

# ഐ ഐ റ്റി മദ്രാസിലെ

# ബിരുദാനന്തര പഠനം

## ഉള്ളടക്കം

1

# ഉപരി പഠനത്തിന്റെ ആദ്യ ചുവടുകൾ

എഞ്ചിനീയറിംഗ് പരീക്ഷ 1968ൽ അത്ര മോശമല്ലാത്ത നിലയിൽ പാസായ ഞാൻ സാധാരണ എല്ലാവരും താല്പര്യപ്പെടുന്ന ഇലക്ട്രിസിറ്റി ബോര്ഡിലോ പി ഡബ്ല്യു ഡി യിലോ മറ്റേതെങ്കിലും സര്ക്കാർ സ്ഥാപനങ്ങളിലോ എഞ്ചിനീയറാകാൻ ശ്രമിക്കാതെ കോളേജില് പഠിപ്പിക്കാന് കയറിയത് ഉന്നത പഠനം നടത്തണം എന്ന ആഗ്രഹം ഒന്നു കൊണ്ടു മാത്രമായിരുന്നു. ഒരു എഞ്ചിനീയര് കൈകൊണ്ടു ജോലി ചെയ്യുന്നു, അദ്ധ്യാപകൻ വായ കൊണ്ടു ജോലി ചെയ്യുന്നു എന്നറിയാൻ വയ്യാത്തത് കൊണ്ടാണെന്ന് തോന്നരുത്. തുടര്ച്ചയായി പഠിക്കാനുള്ള സാഹചര്യം ഇല്ലാതിരുന്നതിനാലും ഉപരിപഠനത്തിനു ഏറ്റവും സൗകര്യം നല്കുന്നത് അദ്ധ്യാപന ജോലി തന്നെയാണ് എന്നുള്ളത് കൊണ്ടും , എന്നെങ്കിലും ഭാവിയിൽ എഞ്ചിനീയര് ആയി പ്രവര്ത്തിക്കാൻ കഴിയും എന്ന പ്രതീക്ഷയോടുകൂടി തന്നെയാണ് അദ്ധ്യാപകനായത്. (പക്ഷെ നമ്മുടെ സമൂഹത്തിൽ മൂഷികന് എന്നും മൂഷികനായി തന്നെ നില്ക്കേണ്ടി വരും എന്ന് അന്നറിയാൻ വയ്യായിരുന്നു, വിദേശരാജ്യങ്ങളില് യൂനിവെര്സിറ്റികളും വ്യവസായങ്ങളും തമ്മില് നല്ല സഹകരണത്തിൽ വര്ത്തിക്കുന്നു. അദ്ധ്യാപകർ ഇടയ്ക്ക് വ്യവസായ ശാലകളിൽ ജോലി ചെയ്യുകയും തിരിച്ചു വ്യവസായത്തിൽ ജോലി ചെയ്യുന്നവര് യൂനിവെര്സിറ്റിയില് ക്ലാസ് എടുക്കുകയും ചെയ്യുന്നു. നമ്മുടെ നാട്ടിൽ മാത്രം

എന്താണാവോ തൊട്ടു കൂടായ്മ അന്നും ഇന്നും നില നില്ക്കുന്നതു? പണ്ടു ജോര്ജ് ബെര്നാര്ഡ്ഷാ പറഞ്ഞത് ചെവിയിൽ മുഴങ്ങുന്നു." എന്തെങ്കിലും ചെയ്യാൻ ഉള്ളവന് ചെയ്യുന്നു അല്ലാത്തവൻ പഠിപ്പിക്കുന്നു (One who can does, who cannot teaches ".

ഏതായാലും ഉപരിപഠനത്തിനു പരിപാടി കൊല്ലത്തു ടി കെ എമ്മിൽ അദ്ധ്യാപകന് ആയിരുന്നപ്പോള് തന്നെ തുടങ്ങി. അന്ന് കോളേജു അദ്ധ്യാപകരുടെ അറിവ് വര്ദ്ധിപ്പിക്കാൻ മദ്ധ്യ വേനൽ അവധിക്കാലത്ത് ചില നല്ല സ്ഥാപനങ്ങളില് സമ്മർ സ്കൂളുകള് നടത്തിയിരുന്നു. സാങ്കേതിക സ്ഥാപനങ്ങളിലെ പ്രിന്സിപ്പല്മാരുടെ സംഘടന APTI ( Association of the Principals of Technical Institutions ) ആയിരുന്നു ഇത്തരം സമ്മർ സ്കൂളുകള് സംഘടിപ്പിച്ചിരുന്നത്, പിന്നീടു APTI, ISTE (Indian Society for Technical Education) ആയി ഇത് മാറി. അങ്ങനെ മദിരാശി ഐഐടി യിൽ ഒരു സമ്മർ സ്കൂളിനു മറ്റു ചില അദ്ധ്യാപകരോടോപ്പം ഞാനും അപേക്ഷിച്ചു. ഏപ്രിൽ മേയ് അവധിക്കാലത്ത് മദിരാശിയിലെ ചൂടിൽ പഠിക്കാന് കഴിയുമോ എന്നൊന്നും നോക്കിയില്ല. ഇത് ഒരു പ്രാവശ്യം മാത്രമുള്ളതല്ല. മൂന്നു അവധിക്കാലം തുടര്ച്ച യായി ഓരോ പ്രാവശ്യവും എട്ടാഴ്ച വീതം അവിടെ താമസിച്ചു പഠിക്കണം. ഹോസ്റ്റൽ താമസവും യാത്രാക്കൂലിയും തരും, കയ്യിൽ നിന്ന് വലിയ ചിലവൊന്നും ഇല്ല. പ്രധാനമായും ഉള്ള മെച്ചം, സമ്മർ സ്കൂളില് നടത്തുന്ന പരീക്ഷകളില് ഏറ്റവും മെച്ചപ്പെട്ട നിലയിൽ വിജയിക്കുന്ന ( മൂന്നു സമ്മർ സ്കൂളിലായി പഠിപ്പിക്കുന്ന 30 ഓളം വിഷയങ്ങളില് ഒന്നിന് പോലും B യിൽ കുറയാത്ത ഗ്രെയ്ഡു കിട്ടുന്ന) ഏതാനും പേര്ക്ക് എം ടെക്ക് ക്ലാസ്സിന്റെ രണ്ടാം വര്ഷത്തിലേക്ക് നേരിട്ട് പ്രവേശനം

കിട്ടുമെന്നതായിരുന്നു. അങ്ങനെ സാമ്പത്തിക ബാദ്ധ്യതയി ല്ലാതെ ഒന്നാം വര്ഷ എം ടെക് പൂര്ത്തിയാക്കാം എന്നതായിരുന്നു ആകർഷകം ആയിരുന്നത്. ടി കെ എമ്മിൽ ജോലിയിൽ ഇരുന്നപ്പോള് തന്നെ ആദ്യത്തെ സമ്മര് സ്കൂള് (April–May 1969) പൂര്ത്തിയാക്കി. രണ്ടും മൂന്നും ആറീസി യില് എത്തിയ ശേഷവും ( April – May, 1970, 1971) കഴിഞ്ഞു. അന്ന് മദിരാശി ഐഐടി യില് ഇലക്ട്രിക്കലിലും മെക്കാനിക്കലിലും സിവിളിലും സമ്മര് സ്കൂള് നടക്കുന്നുണ്ടായിരുന്നു.

വേനൽക്കാലത്ത് മദിരാശിയിലെ 40 – 42 ഡിഗ്രീ ചൂടില് പഠിക്കുക എന്നത് ശ്രമകരമായിരുന്നു എങ്കിലും ഒരു വിധം മോശമല്ലാതെ മുന്നോട്ടു പോയി. പോരാഞ്ഞു എം ടെക്കിനു പഠിക്കേണ്ട എല്ലാ വിഷയങ്ങളുടെയും കുറേശ്ശെ കുറേശ്ശെ പഠിക്കണമായിരുന്നു, ഇല്കട്രോണിക്സ് ഇലക്ട്രിക്കൽ മുതലായ വിഷയങ്ങൾ എല്ലാം. കാരണം അന്നും ഇന്നും ഐ ഐ ടി മദ്രാസിൽ ഇല്കട്രിക്കല് ബ്രാഞ്ചു ഒന്നേ ഉള്ളൂ. ഇലക്ട്രോണിക്സ് എന്ന പ്രത്യേക ബ്രാഞ്ച് ഇല്ല, ഇല്കട്രിക്കലിൽ കുറഞ്ഞ കരണ്ടും (Low current LC ഇലക്ട്രോണിക്സ്) കൂടിയ കരണ്ടും ( High Current HC ഇലക്ട്രിക്കൽ ) എന്ന രണ്ടു തരം തിരിവേ ഉണ്ടായിരുന്നുള്ളൂ. ബി ടെക് , എം ടെക് ഡിഗ്രിയും പ്രത്യേകം ഇല്ല. പഠിച്ച വിഷയങ്ങളനുസരിച്ചായിരുന്നു HCയോ LC യോ എന്ന് തിരിച്ചറിയുന്നത്. പോരാഞ്ഞു സമ്മർ സ്കൂളുകളില് ക്ലാസ് എടുക്കുന്ന അദ്ധ്യാപകര്ക്കെല്ലാം കുറച്ചു പണം എക്സ്ട്രാ കിട്ടുന്നത് പരമാവധി ആള്ക്കാര്ക്ക് കിട്ടുന്ന രീതിയിലാണ് പഠിക്കാനുള്ള വിഷയങ്ങൾ തീരുമാനിച്ചിട്ടുള്ളത്. ഇലക്ട്രിക്കൽ ബിഎസ്സി എഞ്ചിനീയറിങ്ങിനു കേട്ട് കേഴ്വിപോലും ഇല്ലാത്ത ചില വിഷയങ്ങളും ( ഉദാ : മൈക്രോവേവ് എഞ്ചിനീയറിംഗ് ) ഞങ്ങള്ക്കു പഠിക്കേണ്ടിയിരുന്നു. പക്ഷെ എല്ലാവരും

ചെറുപ്പക്കാർ, മദിരാശി ഐ ഐ ടി ക്യാമ്പസ്സിലെ ഹോസ്റ്റല് ജീവിതം സുഖകരം, ഭക്ഷണം കുശാൽ ഇങ്ങനെ പല ഗുണങ്ങളും ഉള്ള കൂട്ടത്തില് ചൂടും മറ്റ പ്രശ്നങ്ങളും അവഗണിക്കാൻ കഴിഞ്ഞു. ആരെങ്കിലും വൈകുന്നേരം അഡയാറില് പോയി മലയാളം ന്യൂസ് പേപ്പറും വായിക്കാന് വാരികകളും ( ചൂടുള്ളതും അല്ലാത്തതും ) വാങ്ങി വരുമായിരുന്നു. അതു കൊണ്ടു എട്ടാഴ്ച്ചത്തെ സമ്മർ സ്കൂള് ബോറടിക്കാതെ പോകുമായിരുന്നു. ടി കെ എമ്മിൽ നിന്ന് ഇ കെ ഭാസ്, എ പി സ്കറിയ എന്നിവരും ആറീസിയില് നിന്ന് ഞങ്ങളുടെ ഡിപ്പാർട്ടുമെന്റിലെ വൈ വെങ്കടരമണി , മെക്കാനിക്കലിലെ വി ജോർജ്ജ, സിവിളിലെ വി ജെ കുര്യൻ, ബാബു ടി ജോസ് എന്നിവരും നല്ല കൂട്ടായിരുന്നു. പിന്നെ മെസ്സിലെ മലയാളികളെ പ്രത്യേകം മണിയടിച്ച ആഴ്ച്ചയിലൊരിക്കൽ കിട്ടുന്ന ചിക്കന് കറിയില് ചിക്കന്റെ നല്ല കഷണം ഒപ്പിക്കലും എല്ലാം ജീവിതം ബഹുരസം തന്നെ ആയിരുന്നു.

എഴുപതിലെ സമ്മർ സ്കൂള് സമയത്ത് ശ്രീമതി ഗർഭിണിയായിരുന്നത് കൊണ്ടു വീട്ടിലാക്കി പോന്നു. 1971ലും കൊച്ചു കുട്ടിയുമായി ചൂട് കാലാവസ്ഥയിൽ ഭാഗ്യം പരീക്ഷിക്കണ്ട എന്ന് കരുതി അവരെ മദ്രാസിലേക്ക് കൊണ്ടു പോയില്ല. സകുടുംബം താമസിക്കാനുള്ള സൗകര്യം കിട്ടുമായിരുന്നില്ല. എങ്കിലും പരാതി ഇപ്പോഴും ഇടയ്ക്ക് കേൾക്കാറുണ്ട് എന്നത് സത്യം.

## 2

# സമ്മർ സ്കൂളും ഐഐടി യിലെ അദ്ധ്യാപന രീതികളും

1969ൽ തന്നെ വിവാഹം കഴിഞ്ഞു എങ്കിലും ആറീസി ക്യാമ്പസ്സിൽ താമസിക്കാന് ഒരിടം കിട്ടിയത് 1971 ലാണ്. കുഞ്ഞുമോളും ശ്രീമതിയുമായി ക്യാമ്പസ്സിൽ വലിയ ബുദ്ധിമുട്ടുകൾ ഒന്നും കൂടാതെ കഴിഞ്ഞു പോയി. കുഞ്ഞു തികച്ചും ഒരു അമുൽ ബേബി ആയിരുന്നു, കാരണം അമുലി ന്റെ പാല്പ്പോടി തന്നെ അയാളുടെ പ്രധാന ആഹാരം . നല്ല ഫോട്ടോജെനിക് ആയ മുഖം. തന്റെ ഉണ്ടവയറും താങ്ങി ഉള്ള പല്ല് മുഴുവൻ പുറത്തിട്ടു ആരെക്കണ്ടാലും ചിരിക്കും. പിന്നെ എന്റെ കൂടെ ക്ലബ്ബിൽ കൊണ്ടുപോകുന്നതു കൊണ്ടു പലര്ക്കും അവളെ പരിചയമായി അവരിൽ പലരും അവളെ ഓമനിക്കാനും തുടങ്ങി.

ഞങ്ങളുടെ ഡിപ്പാര്ട്ടുമെന്റിൽ ഞങ്ങളുടെ ബാച്ചിനടുത്ത വര്ഷം ജോലിയിൽ ചേര്ന്ന ടി എല് ജോസ്, എ രാമലിംഗം, എം എസ ഐസക്, കെ എ ജോസഫ് എന്നിവരെല്ലാവരും നല്ല സുഹൃത്തുക്കൾ ആയിരുന്നു. രാമലിംഗം അയാളുടെ സ്വന്തം ക്യാമെറായിൽ മോളുടെ കുറെ ഫോട്ടോ എടുത്തു തന്നെ. അമ്മയുടെയും എന്റെയും ഉള്പ്പെടെ. അന്നത്തെ ബ്ലാക്ക് & വൈറ്റ് ഫോട്ടോകൾ ചിലത് ഇപ്പോഴും അത്ര മോശമാകാതെ ഉണ്ട്.. ഇവരിൽ രാമലിംഗം എയര് ഇന്ത്യയിൽ ഗ്രൌണ്ട് എഞ്ചിനീയര് ആയി പോയി. ഐസക് , ജോസഫ് എന്നിവര് ഇലക്ട്രിസിറ്റി ബോര്ഡിയലും ജൂനിയര് എഞ്ചിനീയർമാരായി പോകുകയും ചെയ്തു.

F ടൈപ് ക്വാര്ട്ടെര്സിലെ താമസത്തിനിടയ്ക്ക് അയൽ വാസികൾ ആയിരുന്നു ഞങ്ങളുടെ തന്നെ ഡിപ്പാര്ട്ടുമെന്റിലെ രഘുരാമിറെഡ്ഡിയും മെക്കാനിക്കലിലെ ഈ എം സോമശേഖരൻ നായര്, ജോര്ജ്ജ വര്ഗീസ് , മാത്ത്സിലെ ഒ ടി ജോര്ജ്ജ , സുലൈമാൻ സാർ എന്നിവർ. സുലൈമാൻ സാര് ടികെ എമ്മില് നിന്ന് വന്നതായിരുന്നു. അവിടെ വച്ച് എനിക്കു ക്ലാസ് എടുത്തിട്ടില്ല എങ്കിലും ഞാൻ അദ്ദേഹത്തെ ഗുരുതുല്യനായി തന്നെ കണക്കാക്കിയിരുന്നു. റെഡ്ഡിയുടെ ഭാര്യ രേവതി ശ്രീമതിക്ക് നല്ല കൂട്ടായിരുന്നു, അവരുടെ ക്വാര്ട്ടരിനു തൊട്ടു പുറകിൽ താമസിച്ചിരുന്ന നര്സമ്മയ്ക്ക് തെലുങ്ക് ഭാഷ കുറേശ്ശെ അറിയാമായിരുന്നു. തെലുങ്കു അറിയാൻ വയ്യെങ്കിലും ശ്രീമതിയും ഇവരുടെ കൂടെ കൂടും. മദ്ധ്യ വേനൽ അവധി വരെ അടിച്ചു പൊളിച്ചു ജീവിച്ചു. കോതമംഗലത്ത് കാരനായ ഒരു ഫിസിക്കൽ എഡ്യുക്കേഷന് അദ്ധ്യാപകൻ ജോണ് ഫിലിപ്പും അന്ന് ഞങ്ങളുടെ അയല്വാസിയായിരുന്നു. അദ്ദേഹത്തിന്റെ മകൻ മോളുടെ അതെ പ്രായം ആയിരുന്നു. ആരോഗ്യത്തിൽ അല്പ്പം പിന്നോക്കം ആയിരുന്നു ആ കുട്ടി.

ഏപ്രിൽ മേയ് ആയപ്പോള് പതിവ് പോലെ അമ്മയെയും മോളെയും വീട്ടിലാക്കി വീണ്ടും സമ്മർ സ്കൂളിനു മദിരാശിയിലേക്ക് പുറപ്പെട്ടു. മൂന്നു സമ്മര് സ്കൂളില് അവസാനത്തെതായിരുന്നു. പൊതുവേ ഐ ഐ ടി കളിലെ അദ്ധ്യാപനത്തെപ്പറ്റി ഞങ്ങളില് ആര്ക്കും അത്ര നല്ല അഭിപ്രായം ആയിരുന്നില്ല. ഏതാനും അദ്ധ്യാപകർ ലോക പ്രശസ്തരായ ഗവേഷകരും നല്ല അദ്ധ്യാപകരും ആയിരുന്നു എങ്കിലും ഞങ്ങളെ പഠിപ്പിച്ചവരിൽ കൂടുതലും ഇങ്ങനെയല്ല

പഠിപ്പിക്കേണ്ടത് എന്ന് അദ്ധ്യാപകരായ ഞങ്ങളെ കാണിച്ചു തരുകയാ ണോ എന്ന് വരെ തോന്നിയിരുന്നു..

ഞങ്ങളെ പഠിപ്പിച്ചവരിൽ പ്രൊഫസര് വി ജി കെ മൂര്ത്തിയെയും ആന്തണി റെഡ്ഡിയെയും പോലെയുള്ള പ്രഗത്ഭരായ ഏതാനും മാതൃകാ അദ്ധ്യാപകരുണ്ടായിരുന്നു. വൈദ്യുത നെറ്റ് വര്ക്ക് തിയറി ആയിരുന്നു പ്രൊഫ മൂര്ത്തി് പഠിപ്പിച്ചത്. നെറ്റ വര്ക്ക തിയറിയിലെ അതികായനായ ഇല്ലി നോയി യൂണീവെര്സിറ്റിയിലെ വാൻ വാല്കന് ബെര്ഗ് എന്ന പ്രൊ്സഫരുടെ കീഴില് പി എച് ഡി ചെയ്തയാളായിരുന്നു മൂര്ത്തി സാർ. അതുപോലെ ആന്റണി റെഡ്ഡി ട്രാന്സിസ്റ്റർ ഇലക്ട്രോണിക്സും അനായാസമായി പഠിപ്പിച്ചിരുന്നു. എന്നാൽ മറ്റ ചില സാറന്മാർ വലിയ ചില പുസ്തകവും താങ്ങി ക്ലാസില് വരും എന്നിട്ട് അതിൽ നോക്കി ബോര്ഡില് ചില സമവാക്യങ്ങൾ വിഷമിച്ചു എഴുതി വയ്ക്കും. എന്നിട്ട് " ഇതെങ്ങനെ കിട്ടിയെന്നു നോക്കാം (Let us See, how he got it ") എന്ന് പറയും. കുറെ സമയം അങ്ങനെ ചിലവാക്കി അദ്ദേഹത്തിനും ഞങ്ങള്ക്കും ഒരു പ്രയോജനവും ഇല്ലാതെ ഒരു മണിക്കൂർ കഴിഞ്ഞു പോകും.

ആദ്യത്തെ സമ്മർ സ്കൂളില് ഫിസിക്സിലെ ഒരു പ്രൊഫസര് ഉണ്ടായിരുന്നു. ഒരു ആറടി പൊക്കവും അതിനൊത്ത വണ്ണവും ഉള്ള ഒരു ആജാനു ബാഹു. പ്രൊഫ. രാമശാസ്ത്രി. എന്നായിരുന്നു അദ്ദേഹത്തിന്റെ പേര് . അദ്ദേഹം അറ്റോമിക് ശാസ്ത്രത്തിന്റെ അടിസ്ഥാന തത്വങ്ങളിൽ ചിലതു കണ്ടു പിടിച്ച നീല്സ് ബോർ എന്ന ശാസ്ത്രജ്ഞനെപ്പറ്റി വാതോരാതെ പ്രസംഗിക്കും. അദ്ദേഹം ക്ലാസിൽ വരുന്നത് തന്നെ ഒരു പ്രത്യേക രീതിയിലാണ് വലിയ ഒരു സ്യൂട്ട് കേയ്സുമായാണ്

വരിക. അതുമായി നീണ്ട സ്റെജിൽ മൂന്നു ചാല് അങ്ങോട്ടും ഇങ്ങോട്ടും നടക്കും . അതിനു ശേഷം സ്യൂട്ട് കെയ്സ് മേശപ്പുറത്തു വച്ച് പ്രസംഗം തുടങ്ങും. പരമ ബോറൻ ക്ലാസ്. അദ്ദേഹം പറയുന്ന ചില വാചകങ്ങൾ. " നീല്സ് ബോർ വലിയകാര്യങ്ങൾ ഒന്നും ചെയ്തിട്ടില്ല. മറ്റുള്ളവർ ചെയ്തതില് നിന്ന് ഒരു ചെറിയ വ്യത്യാസം മാത്രം . അയാൾ ഭിത്തിയില് ഒരു ചെറിയ പൊട്ടൽ ഉണ്ടാക്കി (He made just a crack in the wall) അത്ര മാത്രം ". ഞങ്ങൾ തമാശയായി ചേര്ക്കും " നമ്മുടെ ശാസ്ത്രിയും അവിടെ പോയി, ആ നീൽസ് ബോര് ഉണ്ടാക്കിയ പൊട്ടലിൽ കൂടി മറു വശത്തേക്ക് കടക്കാന് നോക്കി, പക്ഷെ ആ പൊട്ടൽ വളരെ ചെറുതും രാമമൂർത്തിയുടെ ശരീര വലിപ്പം കൂടുതലും ആയതു കൊണ്ടു അദ്ദേഹത്തിന് കയറാൻ പറ്റിയില്ല. അതുകൊണ്ടു അദ്ദേഹം തിരിച്ചു പോന്നു ഐഐടി യില് പഠിപ്പിക്കാന് ചേര്ന്നു " എന്ന്

മറ്റൊരാൾ പ്രോബബിലിറ്റി പഠിപ്പിക്കും. അദ്ദേഹം ഞങ്ങള്ക്ക് പത്തോളം പ്രോബ്ലം ഷീറ്റുകൾ തന്നിരുന്നു., ഓരോ ഷീറ്റിലും 20 ഓളം കണക്കുകൾ ചെയ്യാൻ. വല്ലപ്പോഴും ക്ലാസ്സിൽ വന്നാല് ഈ കണക്കുകൾ ചെയ്യാന് പറയും. ഞങ്ങൾ രണ്ടോ മൂന്നോ പേർ ഒരേ പ്രോബ്ലത്തിനു മൂന്നു വ്യതസ്ത ഉത്തരങ്ങള് കാണിച്ചാൽ അദ്ദേഹം അതെല്ലാം ശരിയെന്നു തല കുലുക്കി സമ്മതിക്കും. കുറെയേറെ ആള്ക്കാര് സംശയം ചോദിച്ചു സഹി കെട്ടപ്പോൾ അദ്ദേഹം പറഞ്ഞു, "അവസാനത്തെ ക്ലാസ്സിൽ ഞാന് ഈ പ്രോബ്ലങ്ങളില് ഏതെങ്കിലും കുറെ ചെയ്തു കാണിക്കാം " എന്ന് വാഗ്ദാനം ചെയ്തു. അവസാന ദിവസം അദ്ദേഹം ക്ലാസിൽ വന്നുമില്ല. ഇങ്ങനെ പല അദ്ധ്യാപകരും ഉണ്ടായിരുന്നു ഞങ്ങള്ക്ക് .

മൂന്നാമത്തെ സമ്മർ സ്കൂള് പരീക്ഷകൂടി കഴിഞ്ഞാല് മാത്രമേ എം ടെക്കിനു ഒരു വര്ഷം ലാഭിക്കാൻ കഴിയുമോ എന്നറിയൂ. അങ്ങനെ 5000 മീറ്റര് ഓട്ടത്തിന്റെ അവസാന ലാപ്പ് ഓടുന്നത് പോലെ പരീക്ഷകൾ എല്ലാം ഒരു വിധം നന്നായി എഴുതി. അത്ര മോശമല്ലാത്ത ഗ്രെയ്ഡും കിട്ടി. ഏതായാലും മൂന്നു സമ്മര് ക്ലാസ്സുകളിലെയും പരീക്ഷകളെല്ലാം വിജയകരമായി പൂര്ത്തിയാക്കിയ ആറീസിയില് നിന്നും വന്ന ഞങ്ങൾ രണ്ടാള്ക്കും , വെങ്കടരമണിക്കും എനിക്കും നേരിട്ട് രണ്ടാം വര്ഷത്തേക്ക് സെലക്ഷൻ കിട്ടി. വെങ്കടരമണി ഇല്ക്ടോണിക്സും ഞാൻ കണ്ട്രോള് സിസ്റ്റവും ആയിരുന്നു പ്രത്യേക വിഷയങ്ങളായി തിരഞ്ഞെടുത്തത്. വൈവി എന്ന് ഞങ്ങള് വിളിക്കുന്ന വെങ്കട രമണി ഐഐടി മദ്രാസില് നിന്ന് തന്നെ ബി ടെക് കഴിഞ്ഞയാളായിരുന്നു. എനിക്ക് ഡിപ്പാര്മെട്ട്ന്റില് വളരെയധികം സഹായിയും ആയിരുന്നു അദ്ദേഹം . തമിഴ് നാട്ടുകാരനായിരുന്നു എങ്കിലും എ ജീസ് ഓഫീസിൽ ഉദ്യോഗസ്ഥനായ അച്ഛന്റെ കൂടെ ആറോ ഏഴോ സംസ്ഥാനങ്ങളിൽ താമസിച്ച ആളായിരുന്നു. ഞങ്ങൾ രണ്ടു പേരും ഉന്നതവിദ്യാഭ്യാസത്തിനുവേണ്ടി ശമ്പളം ഇല്ലാത്ത അവധിക്കു അപേക്ഷ കൊടുത്തു. പക്ഷെ എന്റെ അപെക്ഷ ഞാൻ പ്രൊബേഷന് പൂര്ത്തിയാക്കിയില്ല എന്ന കാരണം പറഞ്ഞു നിരസിച്ചു. വൈവി ക്കു മാത്രം അവധി അനുവദിച്ചു.

അതുകൊണ്ടു എനിക്ക് എം ടെക് പഠനത്തിനു അവധി നിഷേധിച്ചതിൽ ഞാന് പരാതിയുമായി ബോര്ഡില് പോയില്ല. അടുത്ത വര്ഷ്മെങ്കിലും പോകാൻ കഴിഞ്ഞാല് മതിയെന്നു സമാധാനിച്ചിരുന്നു

സമ്മർ സ്കൂള് കഴിഞ്ഞു വീണ്ടും ഭാര്യയും മകളുമായി ക്യാമ്പസിൽ എത്തി. അതിനിടയിൽ ശ്രീമതിയുടെ നല്ല സുഹൃത്തായിരുന്ന റെഡ്ഡിയുടെ ഭാര്യ രേവതി നാട്ടിൽ വച്ച് ഒരപകടത്തിൽ (തീപ്പോള്ളലേറ്റ് ) മരണമടഞ്ഞു എന്നറിഞ്ഞു. അതിനു ശേഷം റെഡ്ഡിയും ജോലി രാജി വെച്ച് തിരുപ്പതി ശ്രീ വെങ്കടെശ്വര എഞ്ചിനീയറിംഗ് കോളേജിൽ അദ്ധ്യാപക നായി പോയി. അവിടെ നിന്ന് അദ്ദേഹം ഐഐടി മദ്രാസിൽ പി എച് ഡി ക്കു പോകുകയും വേറെ വിവാഹം കഴിച്ചു കുട്ടികളുമായി സുഖമായി കഴിയുന്നു എന്നും കേട്ടു.

## 3

## മകന്റെ ജനനവും എം ടെക്കിനു പോക്കും

ഏതായാലും എം ടെക്കിനു ഉടനെ പോകാന് കഴിയുമെന്ന സ്വപ്നം തല്ക്കാലം പൊലിഞ്ഞു. അടുത്ത വര്ഷമെങ്കിലും അവസരം കിട്ടുമോ എന്ന് നോക്കാം.

ഇതിനിടയിൽ ആറീസി, ഐ ഐ ടി പോലെയുള്ള ദേശീയ വിദ്യാഭ്യാസ സ്ഥാപനങ്ങളില് അദ്ധ്യാപകരുടെ കുറഞ്ഞ യോഗ്യത മാസ്റ്റർ ബിരുദം ആക്കാന് പോകുന്നു എന്ന് കേട്ടു. സാങ്കേതിക സ്ഥാപനങ്ങളിലെ അദ്ധ്യാപകരുടെ ഗുണനില വാരം ഉയര്ത്താനുള്ള ഒരു പദ്ധതി കേന്ദ്ര സര്ക്കാർ അന്ന്തുടങ്ങിയിരുന്നു. ക്വാളിറ്റി ഇമ്പ്രൂവ്മെന്റ് പ്രോഗ്രാം ( QIP) എന്നറിയപ്പെട്ട ഈ പദ്ധതിയിൽ സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അദ്ധ്യാപകരായിട്ടുള്ള സീനിയര് അദ്ധ്യാപകര്ക്ക് ഉയര്ന്ന ബിരുദം നേടാന് ഐഐടി കള് പോലെയുള്ള സ്ഥാപനങ്ങളിൽ പോയി പഠിക്കാന് മുഴുവന് ശമ്പളത്തോടെയുള്ള അവധിയും കൂടാതെ ചെറിയ ഒരു അലവന്സും കൊടുക്കാനായിരുന്നു പദ്ധതി. പുസ്തകങ്ങള്ക്കും മറ്റു ചിലവുകള്ക്കും ഒരു ചെറിയ തുക ഗ്രാന്റായും കിട്ടുമായിരുന്നു. കോഴിക്കോട് ആറീസിയില് ഈ പദ്ധതി പി എച്ഡി ക്കു പോകുന്നവര്ക്ക് മാത്രമേ കിട്ടുകയുള്ളൂ എന്നാണു ബോര്ഡു തീരുമാനിച്ചത്. എം ടെക്കിനു പോകുന്നവർ സ്വന്തം ചിലവിൽ പഠിക്കണം എന്നായിരുന്നു തീരുമാനം. എന്നെക്കാൾ സീനിയരായ ഒന്ന് രണ്ടദ്ധ്യാപകര് എന്നോടു പറയുകയും ചെയ്തു " എന്തിനാ മോഹന് ദാസെ, കിട്ടുന്ന ശമ്പളം കളഞ്ഞു പഠിക്കാൻ പോകുന്നത്, ഇന്നല്ലെങ്കിൽ നാളെ അവർ എം ടെക്കും QIP പദ്ധതിയിൽ പെടുത്തും.

അപ്പോൾ മാത്രമേ ഞങ്ങള് പോകുന്നുള്ളൂ “ എന്നും അവർ പറഞ്ഞു. ഇതിൽ ഡാനിയൽ ഉമ്മൻ എന്ന കക്ഷിയായിരുന്നു പ്രമുഖൻ. പക്ഷെ ഞാനും വെങ്കടരമണിയും എന്തും വരട്ടെ എന്ന് തീരുമാനിച്ചു ശമ്പളമില്ലാത്ത അവധിയില് രണ്ടാം വര്ഷം എം ടെക്കിനു ചേരാൻ തീരുമാനിച്ചു. 1971 ല് വെങ്കടരമണി പോയി, എനിക്ക് 1972 അദ്ധ്യയന വര്ഷം ആദ്യം പോകാം എന്ന പ്രതീക്ഷയും ആയി.

ഏതായാലും എം ടെക്കിനു പോകാൻ കഴിഞ്ഞില്ലെങ്കിലും സൃഷ്ടിപരമായ മറ്റു ചില പരിപാടികള് തുടര്ന്നു കൊണ്ടിരുന്നു, അങ്ങനെ ശ്രീമതി വീണ്ടും ഗര്ഭിണിയായി. അയാൾ ചെറിയ മകളെ നോക്കലും വീട്ടു ജോലിയും ഒക്കെ ആയി നല്ല വണ്ണം ബുദ്ധിമുട്ടുന്നുണ്ടായിരുന്നു. എന്നാലും എന്റെ ഏഴു മണി വരെയുള്ള ക്ലബ്ബിൽ പോക്ക് മുടങ്ങിയിരുന്നില്ല. ശാരീരികമായ വയ്യാഴ്ക കൊണ്ടു ചില ദിവസങ്ങളിൽ സങ്കടവും പിണക്കവും ഒക്കെ സ്വാഭാവികമായിരുന്നു. ഏപ്രിൽ മാസം ആദ്യമായി രുന്നു പ്രസവ തീയതി. അതുകൊണ്ടു മാര്ച് 31 നു കോളേജ് അടക്കുമ്പോൾ വീട്ടില് പോയാല് മതിയല്ലോ എന്ന് വിചാരിച്ചു സാമ്പത്തികം നോക്കി ശമ്പളം കിട്ടിയിട്ടാവാം യാത്ര എന്ന് കരുതി അല്പം വൈകി. ഏപ്രിൽ മൂന്നാം തീയതിയാണ് കോഴിക്കോട്ടു നിന്ന് പുറപ്പെടാൻ കഴ്ഞ്ഞത്. പിറ്റേ ദിവസം രാവിലെ പോയ വഴി തന്നെ കോട്ടയത്ത് ഇറങ്ങി നമ്മുടെ മകളെ പ്രസവിച്ച ആശുപത്രിയിൽ പോയി . ഡോക്ടർ പരിശോധിച്ചപ്പോൾ "അല്പ്പം വൈകിപ്പോയല്ലോ നിങ്ങള് ട്രെയിനിൽ വച്ച് പ്രസവിക്കാത്തത് ഭാഗ്യം" എന്ന് പറഞ്ഞു ദേഷ്യപ്പെട്ടു. ശ്രീമതിയെ ആശുപത്രിയിൽ തന്നെ നിര്ത്തി വീട്ടിൽ പോയി ആരെയെങ്കിലും കൂട്ടി വന്നോളൂ എന്ന് പറഞ്ഞു വിട്ടു. ഞാന് വീട്ടില് പോയി കുഞ്ഞുമോളെ അമ്മുമ്മയുടെ കൂടെ

വീട്ടിലാക്കി. അത്യാവശ്യം തുണികളും മറ്റും എടുത്തു സഹായി ആയി ഒരു സ്ത്രീയെയും കൂട്ടി അന്ന് തന്നെ വൈകുന്നേരം ആശുപത്രിയിൽ എത്തി. രണ്ടു ദിവസം കഴിഞ്ഞു ഏപ്രിൽ ആറിനു മകള്ക്ക് ഒരു കുഞ്ഞനിയൻ പിറന്നു. മെലിഞ്ഞു തലയിൽ തീരെ മുടിയില്ലാത്ത ഒരു കുട്ടൻ. ചേച്ചിയെപ്പോലെ ജാടയോന്നുമില്ലാത്ത ഒരു പാവം കുഞ്ഞു. അമ്മയെ തീരെ വിഷമിപ്പിക്കാതെ പ്രസവ വേദന തുടങ്ങി ഒരു മണിക്കൂറിനകം പ്രസവം നടന്നു. ഇപ്പോഴും അമ്മയുടെ ഇള്ളക്കുട്ടിയായ ഞങ്ങളുടെ മകനും അങ്ങനെ ഭൂജാതനായി. മദ്ധ്യ വേനൽ അവധിയായിരുന്നത് കൊണ്ടു കുഞ്ഞുങ്ങളുമായി വീട്ടിൽ കഴിയാൻ സാധിച്ചു. അവധി കഴിഞ്ഞു കോളേജില് വന്നു ജൂൺ മാസാവസാനം ഐ ഐ ടി യിലേക്ക് പോകാന് ശമ്പളമില്ലാത്ത അവധി കിട്ടി. അങ്ങനെ ജൂലൈ ആദ്യം ഞാൻ ബിരുദാനന്തര ബിരുദപഠനത്തിന് മദിരാശി ഐ ഐ ടി യിൽ ചേര്ന്നു .

4

# ഐഐടി മദിരാശിയിലെ അക്കാഡമിക് വിശേഷങ്ങൾ

അങ്ങനെ മൂന്ന് മദ്ധ്യവേനൽ അവധിക്കാലം ഉഗ്രന് ചൂടില് പഠിച്ച അര്ഹത നേടി ആറീസി ഭരണാധികാരി കളുണ്ടാക്കിയ താല്കാലിക തടസ്സം ഒഴിവാക്കി 1972 ജൂലായില് ഞാൻ എം ടെക് രണ്ടാം വര്ഷ വിദ്യാര്ഥി ആയി ചേര്ന്നു. താമസം ഹോസ്റ്റലിൽ തന്നെ. അന്ന് എഞ്ചിനീയറിംഗ് ഉപരിപഠനം നടത്തുന്ന വര്ക്ക് പ്രതിമാസം 300 രൂപാ സ്റ്റൈപ്പെന്ട് കിട്ടുമായിരുന്നു. അതുകൊണ്ടു ഫീസ് , ഹോസ്റ്റൽ ചിലവുകള് എല്ലാം കഴിയണം. എത്ര ചുരുക്കിയാലും കഷ്ടിച്ച ഇരുപതോ മുപ്പതോ രൂപാ മാത്രം ബാക്കി വരും. ഒരു പ്രാവശ്യം വീട്ടിൽ പോയി വരണമെങ്കില് അങ്ങോട്ടും ഇങ്ങോട്ടും ഉള്ള ട്രെയിന് ടിക്കറ്റ് 50 രൂപയോളം വരും. കുടുംബത്തെ മദിരാശിയിൽ കൊണ്ടു വന്നാല് താമസിക്കാന് പുറത്തു വീട് വാടകയ്ക്ക് എടുക്കേണ്ടി വരും. അല്ലെങ്കിലും രണ്ടര വയസ്സ് ഉള്ള മകളെയും ഏതാനും മാസം മാത്രം പ്രായമായ മകനെയും കൂട്ടി ശ്രീമതിക്ക് മറ്റു സഹായം ഇല്ലാതെ പരിചയം ഇല്ലാത്ത സ്ഥലത്ത് ബുദ്ധിമുട്ടാവും . എന്റെ പഠനത്തെയും ബാധിക്കാം. അതുകൊണ്ടു കുടുംബത്തെ ശ്രീമതിയു ടെ മാതാപിതാക്കളുടെ കൂടെ തന്നെ നിര്ത്താൻ തീരുമാനിച്ചു. ആദ്യമായി അവരുടെ സീമന്ത പുത്രിക്കുണ്ടായ പേരക്കുട്ടികളെ പൊന്നുപോലെ നോക്കാൻ അവര് സന്നദ്ധരും ആയിരുന്നു. രണ്ടോ മൂന്നോ മാസം കൂടുമ്പോൾ എങ്ങനെയെങ്കിലും ചെലവ് ചുരുക്കി യാത്രക്കൂലി ഉണ്ടാക്കി ട്രെയിനില് മദിരാശിയില് നിന്ന് ചങ്ങനാശ്ശേരി വഴി വീട്ടിൽ എത്തും, വെള്ളിയാഴ്ച പുറപ്പെട്ടു

ശനിയാഴ്ച രാവിലെ വീട്ടിൽ എത്തും . ഞായറാഴ്ച സന്ധ്യക്കുള്ള തിരുവനന്തപുരം മെയിലില് തിരിച്ചു പുറപ്പെടും. രാവിലെ ഏഴു മണിക്ക് സെന്ട്രൽ സ്റ്റേഷനില് നിന്ന് 21A, 21B ബസ്സ് പിടിച്ചു അഡയാരിൽ എത്തി ഐ ഐ ടി ബസില് ഒരു വിധം ഹോസ്റ്റലിൽ എത്തി ക്ലാസില് പോകും.

രണ്ടാം വര്ഷം രണ്ടു സെമസ്റ്റർ ആയിട്ടായിരുന്നു.ആദ്യത്തെ സെമസ്റ്ററിൽ നാല് വിഷയങ്ങള് പഠിച്ചു പരീക്ഷ എഴുതണം. രണ്ടു ലാബോറട്ടറികളും ഉണ്ടായിരുന്നു. ഇതെല്ലാം എന്റെ ഐച്ഛിക വിഷയമായ കൊണ്ട്രോൾ സിസ്റ്റത്തില് നിന്ന് തന്നെ. സമ്മർ സ്കൂളില് ഞങ്ങളെ പഠിപ്പിച്ച ചില അദ്ധ്യാപകര് അന്ന് പഠിപ്പിച്ച അതെ രീതിയിൽ തന്നെ ഞങ്ങളെ കന്ഫ്യൂസ് ചെയ്തുതന്നെ ക്ലാസ് എടുക്കുന്നുണ്ടായിരുന്നു. പട്ടിയുടെ വാൽ പന്തീരാണ്ടു കാലം കുഴലില് ഇട്ടാലും വളഞ്ഞു തന്നെ ഇരിക്കുമല്ലോ. ലൈബ്രറിയിൽ നിന്ന് നല്ല പുസ്തകങ്ങള് ധാരാളം കിട്ടാനുണ്ടായിരുന്നത് കൊണ്ടു പഠിക്കാൻ വലിയ വിഷമം ഇല്ലായിരുന്നു.

ഇലക്ട്രിക്കലും ഇലക്ട്രോണിക്സും ചേര്ന്ന ഇലക്ട്രിക്കല് സയന്സ് വകുപ്പിലെ അദ്ധ്യക്ഷന് അന്ന് ഒരു വെങ്കടറാവു ആയിരുന്നു. അന്ന് മദിരാശി ഐഐടി യില് മറ്റു ചില ഐഐടി കളിലെപ്പോലെ തെലുങ്കന്മാരുടെ അതി പ്രസരം വ്യക്തമാ യിരുന്നു. മദിരാശിയിൽ പ്രത്യേകിച്ചും ഇലകട്രിക്കല്, ഫിസിക്സ് എന്നീ വകുപ്പുകളിൽ പൂര്ണമായും തെലുങ്ക് മയം ആയിരുന്നു. അപൂർവം തെലുങ്കരല്ലാത്തവര് സ്വാഭാവികമായും മറ്റുള്ള വരോടു യുദ്ധം ചെയ്തു തന്നെ മുന്നോട് പോകേണ്ട ഗതിയായിരുന്നു. പ്രൊഫ. വെങ്കടറാവു വളരെയധികം സീനിയർ ആയിരുന്നു. കൊണ്ട്രോൾ സിസ്റ്റം തന്നെ പ്രത്യേക

വിഷയം. അദ്ദേഹം ഞങ്ങളെ ഇന്നത്തെ ഡിജിറ്റൽ കണ്ട്രോളിന്റെ ആദ്യരൂപമായ സാമ്പ്ലിഡ്  ഡാറ്റ സിസ്റ്റംസ് (Sampled data systems) എന്ന ഒരു വിഷയം സമ്മർ സ്കൂളില് പഠിപ്പിച്ചിരുന്നു. അതിന്റെ തന്നെ ഒരു വിശദമായ പതിപ്പ് ഞങ്ങളുടെ ആദ്യ സെമസ്റ്ററിലും തുടര്ന്നു. ആൾ വളരെ സിസ്റ്റമാറ്റിക് ആണെന്ന് അഭിനയിക്കും. ക്ലാസ്സില് വരുമ്പോള് നാലടിയിൽ അധികം നീളമുള്ള ഒരു സ്കെയില് കൊണ്ടു വന്നു വലിയ ഗ്ലാസ് ബോര്ഡിൽ സമാന്തര വരകള് ഒക്കെ വരച്ചാണ് എഴുതുക. എല്ലാതരം കളർ ചോക്കും ഉപയോഗിക്കാൻ അദ്ദേഹത്തിന്റെ സഹായി അവിടെ കൊണ്ടു വെച്ചിട്ടുണ്ടാവും. ഇതൊക്കെ വെറും 'ഫോമാക്കൽ' മാത്രം. കാര്യങ്ങള് വ്യക്തമാക്കി പഠിപ്പിക്കാന് അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. സമ്മർ സ്കൂളിനിടയില് ഉണ്ടാക്കിയ ചില തെറ്റുകൾ വീണ്ടും അതുപോലെ ക്ലാസ്സിലും അദ്ദേഹം ആവ ര്ത്തിക്കുമായിരുന്നു. എല്ലാവരും മിണ്ടാതെ കേട്ടുകൊണ്ടിരി ക്കും. അദ്ദേഹം അത്രമാത്രം ശക്തി കേന്ദ്രം ആയിരുന്നു എന്ന് കേട്ടത് കൊണ്ടു.

ഞങ്ങളെ സമ്മർ സ്കൂളില് പഠിപ്പിച്ച അപൂര്വ്വം നല്ല അദ്ധ്യാപകരായിരുന്ന പ്രൊഫ. വി ജി കെ മൂര്ത്തി, ആന്റണി റെഡ്ഡി, പ്രൊഫ അച്യുതൻ ഇവര് കണ്ട്രോള് സ്ട്രീമില് ആയിരുന്നില്ല. ഞങ്ങളുടെ കണ്ട്രോള് സെക്ഷനിൽ രണ്ടു അതികായന്മാർ വേറെ ഉണ്ടായിരുന്നു. ഒരു പ്രൊഫ. രാമസ്വാമിയും പ്രൊഫ. ശേഷാദ്രിയും. ബാക്കിയുള്ളവർ ഇവരിൽ രണ്ടു പേരില് ഒരാളുടെ ഗ്രൂപ്പില് ചേര്ന്നിരിക്കണം , നില നില്പ്പിനു വേണ്ടി. ഇവർ തമ്മില് പൊരിഞ്ഞ പോരാട്ടം ആയിരുന്നു. ഒരാൾ തമിഴന്, മറ്റെയാൾ തെലുങ്കൻ. രാമസ്വാമി ഒരു ലാംബ്രട്ട സ്കൂട്ടറില് ആണ് വരുക. നല്ല തടിയും

കുടവയറും. വളരെ ചെറിയ തല. തലയിൽ ഒരു ചെറിയ കുടുമ (പ്ലഗ്). അദ്ദേഹം സ്കൂട്ടറിൽ ഇരിക്കുമ്പോള് നമ്മുടെ വലിയ ഒരു ഉപ്പുമാങ്ങാ ഭരണിക്ക് ചെറിയ ഒരു തല വെച്ചത് പോലെ ഇരിക്കും. ചാൾസ് ഡിക്കന്സിന്റെ ക്യാരക്ടറായ ബമ്പിള് എന്ന കഥാപാത്രത്തിന്റെ പേരിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. വളരെ പരുക്കന് സ്വഭാവം. തെലുങ്കരല്ലാത്തവരോടു തികഞ്ഞ അവജ്ഞ മുഖത്ത് തന്നെ കാണാം. പരീക്ഷയ്ക്ക് വളരെ പിശുക്കി മാത്രമേ മാര്ക്കിടുകയുള്ളൂ.

പ്രൊഫ. ശേഷാദ്രി അത്ര അപകടകാരിയല്ല. പൊതുവേ ജെന്റിൽമാൻ. പക്ഷെ പഠിപ്പിക്കുന്ന കാര്യത്തില് വലിയ ഉഴപ്പൻ. ഞങ്ങളെ അദ്ദേഹം പഠിപ്പിച്ചത് അല്പ്പം സങ്കീര്ണമായ വിഷയം ആയിരുന്നു. അദ്ദേഹം ആ വിഷയത്തിൽ കിട്ടാവുന്ന ഏറ്റവും വലിയ പുസ്തകവും താങ്ങി ക്ലാസ്സിൽ വരും. അതിൽ നിന്ന് വലിയവലിയ സമവാക്യങ്ങൾ ബോര്ഡില് എഴുതിയ ശേഷം അതെങ്ങനെ കിട്ടി എന്ന് വിശദീകരിക്കാന് ശ്രമിക്കും. ഇത് മിക്കപ്പോഴും ഒരു വൃഥാവ്യായാമം ആയിരിക്കും. ഒരു മണിക്കൂർ ക്ലാസ് കഴിഞ്ഞാലും അദ്ദേഹത്തിനും ഞങ്ങള്ക്കും ഒന്നും മനസ്സിലായിട്ടുണ്ടാവില്ല. പരീക്ഷയ്ക്ക് ചിലപ്പോൾ കാണാതെ പഠിച്ചു എഴുതിയാൽ പോലും നല്ല മാര്ക്ക് കിട്ടും എന്ന ഗുണം ഉണ്ടായിരുന്നു.

എന്റെ കൂടെ റെഗുലർ ആയി എം ടെക് ചെയ്യുന്ന നാല് പേര് കൂട്ടത്തിൽ ഉണ്ടായിരുന്നു. അതിൽ ഒരാള് പട്ടാളത്തില് നിന്ന് ഡെപ്യൂട്ടേഷനിൽ വന്ന ഒരു പഞ്ചാബി മേജര് ഗോപാല് ആയിരുന്നു. നല്ല മനുഷ്യൻ, സ്നേഹസമ്പന്നൻ. പക്ഷെ ക്ലാസ് പരീക്ഷയ്ക്കും മറ്റും ഗ്രെയിഡ് മോശമായാല് എന്റെ കൂടെ

മുറിയിൽ വന്നു കരയും. ഞാൻ സമധാനിപ്പിക്കും. എനിക്ക് അറിയാവുന്നത് പറഞ്ഞു കൊടുക്കുകയും ചെയ്യും. തിരിച്ചു ചെല്ലുമ്പോൾ ഗ്രെയ്ഡ് മോശമായാല് ജൂണിയര് ആഫീസര്മാർ കളിയാക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ ഭയം , തന്റെ കുട്ടികള് പോലും കളിയാക്കുമത്രേ. പാവം അയാളെ സമാധാനിപ്പിക്കാൻ ഞാന് പല ഉപായങ്ങളും നോക്കേണ്ടി വന്നു. മറ്റുള്ളവർ തമിഴന്മാർ. ചെറുപ്പക്കാർ , പഠിക്കാൻ അത്ര മോശമൊന്നും അല്ല് . പ്രായ വ്യത്യാസം കൊണ്ടു ഞങ്ങളുടെ കൂടെ കൂടുന്നില്ല എന്ന് മാത്രം.

സെമസ്റ്റർ പകുതിയായപ്പോള് എം ടെക് തീസിസ് ചെയ്യാനുള്ള വിഷയം തിരഞ്ഞെടുക്കണമായിരുന്നു, ഗൈഡിനെയും. ഞാൻ അരേഖീയ വ്യൂഹങ്ങളുടെ സുസ്ഥിരത (Stability of nonlinear systems) എന്ന വിഷയം ആണ് തിരഞ്ഞെടുത്തത്. ജോര്ജ്ജ് റ്റി മനോഹർ (ജി റ്റി ) എന്ന അദ്ധ്യാപകനെ ഗൈഡായും തീരുമാനിക്കപ്പെട്ടു. അദ്ദേഹം ഞങ്ങള്ക്ക് ആദ്യത്തെ സമ്മർ സ്കൂളില് ക്ലാസ് എടുത്തിരുന്നു. നല്ല അദ്ധ്യാപകൻ. പക്ഷെ പി എച് ഡി എടുത്തിട്ടില്ല. അതിന്റെ പിന്നിലും ഒരു കഥയുണ്ടായിരുന്നു എന്നു കേട്ടു അദ്ദേഹം പ്രൊഫ. വെങ്കട റാവുവിന്റെ കീഴില് ഗവേഷണം തുടങ്ങി എന്നും കുറച്ചു കഴിഞ്ഞു റാവു അതെ ഗവേഷണ വിഷയം തന്റെ ജാമാതാവാകാന് സാദ്ധ്യതയുള്ള ഒരു തെലുങ്കന് കൊടുത്തുവെന്നും അതില് നിരാശനായി ജി റ്റി ഗവേഷണം ചെയ്യാതെ ഇരിക്കുന്നു എന്നും ആണ് കേട്ട കഥ. അദ്ദേഹം ഒരു ദൈവവിളിയുള്ള യാഥാസ്ഥിതിക ക്രിസ്ത്യാനി ആയിരുന്നു. ക്രമേണ പള്ളിക്കാര്യങ്ങളിലും മതപരമായ കാര്യങ്ങളിലേക്കും അദ്ദേഹം കൂടുതൽ ശ്രദ്ധ പതിപ്പിച്ചു. നല്ല രീതിയിൽ ക്ലാസ് എടുക്കും അത്യാവശ്യം മാത്രം എം

ടെക്കുകാരുടെ തീസിസിന് മേല്നോട്ടം വഹിക്കും. അത്ര തന്നെ. എനിക്ക് ഏതായാലും അദ്ദേഹം സ്വീകാര്യനായിരുന്നു. ഒരു കുഴപ്പം മാത്രം. ജി റ്റി ശേഷാദ്രി ഗ്രൂപ്പില് പെട്ടയാളായിരുന്നത് കൊണ്ടു രാമസ്വാമിയുടെ അധീനതയുള്ള ലാബിൽ എനിക്ക് ചിലത് ചെയ്തു നോക്കാൻ ചെറിയ തടസ്സങ്ങള് ഉണ്ടായി എന്ന് മാത്രം. അല്പ്പം തന്ത്രപരമായി നിന്നത് കൊണ്ടു എനിക്ക് അനലോഗ് കമ്പ്യൂട്ടരിൽ ചെയ്യേണ്ടിയിരുന്ന പരീക്ഷണങ്ങള് ചെയ്യാൻ കൂടുതല് പ്രതിബന്ധം ഒന്നും ഉണ്ടായില്ല. മോശമല്ലാത്ത രീതിയിൽ എം ടെക് തീസിസ് ചെയ്തു അതില് നിന്ന് മൂന്ന് ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കാന് കഴിഞ്ഞു, നമ്മുടെ ഒരു ഇന്ത്യൻ ജേര്ണലിലായിരുന്നു എങ്കിലും .

5

## ഐ ഐ റ്റി ക്യാമ്പസും ഹോസ്റ്റല് ജീവിതവും

ഐഐടി മദ്രാസ് തമിഴ്നാടിന്റെ തലസ്ഥാനമായ ചെന്നൈ നഗരത്തിന്റെ ദക്ഷിണഭാഗത്താണ് സ്ഥിതി ചെയ്യുന്നത്. ആദ്യം മദിരാശി എന്നറിയപ്പെട്ടിരുന്ന ഈ പട്ടണത്തിന്റെ പേര് ചെന്നൈ പട്ടണം എന്ന തമിഴ് പേരിൽ നിന്നാണ് ചെന്നൈ എന്നാക്കിയത്. ബംഗാൾ ഉൾക്കടല് തീരത്തുള്ള ഒരു സമുദ്ര തീര പട്ടണമാണ് ചെന്നൈ. പ്രസ്ദ്ധമായ മരീന ബീച്ച് ഇവിടെയാണ്. ഇവിടത്തെ പരമാവധി താപനില 42 C ഉം കുറഞ്ഞത് 18 C ഉം ആകുന്നു. സെപ്റ്റംബര് മാസം മഴക്കാലം (മണ്സൂണ്) ആരംഭിക്കുന്നു.

ഐ ഐ റ്റി ക്യാമ്പസ് 250 ഹെക്ടാരില് നീണ്ടു പരന്നു കിടക്കുന്നു. ഇത് ഗിണ്ടി പാര്ക്കിന്റെ തന്നെ ഒരു ഭാഗം ആകുന്നു. ക്യാംപസിന്റെ കിഴക്കു അഡയാര്, പടിഞ്ഞാറു താരാമണി, വടക്ക് വെള്ളാച്ചെരി എന്നീ ഗ്രാമങ്ങൾ സ്ഥിതി ചെയ്യുന്നു. സെന്റ്രല് സ്റ്റേഷനില് നിന്ന് 14 കിലോമീറ്റര് ദൂരത്തിലും ചെന്നൈ വിമാനത്താവളത്തിൽ നിന്ന് പത്തു കിലോമീറ്റര് ദൂരത്തിലും ഉള്ള ക്യാമ്പസിലേക്ക് അഡയാര് വഴിയും സൈദാപെറ്റ വഴിയും എത്താം. സർദാര് പട്ടേല് റോഡിന്റെ വശത്താണ് , സെന്റ്രല് ലെതർ റിസര്ച് സ്ഥാപനത്തിന്റെ എതിർ വശത്താണ്. ക്യാംപസിനകത്തേക്ക് ഐഐടി യുടെ തന്നെ ബസ് അഡയാരില് നിന്ന് സർവീസ് നടത്തുന്നു. രാവിലെയും വൈകുന്നേരവും ചില സമയങ്ങളിൽ ചില പബ്ലിക് ബസ് സർവീസുകളും ക്യാമ്പസ്സിനകത്തേക്ക് ലഭ്യമാണ്.

ഐഐടിയുടെ ഭരണ കേന്ദ്രമായ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്കിന് തൊട്ടടുത്താണ് ഗജേന്ദ്ര സർക്കിൾ. ഇവിടെയടുത്തു തന്നെയാണ് പ്രധാന ലൈബ്രറിയും. ഈ ഭാഗത്തൊക്കെ നല്ല രീതിയിൽ സംരക്ഷിക്കുന്ന പുല്ത്തകിടി ഉണ്ടായിരുന്നു. വൈകുന്നേരം കാറ്റു കൊള്ളാനും സൊറ പറയാനും പറ്റിയ സ്ഥലങ്ങളായിരുന്നു ഇവയൊക്കെ .





ഐഐടി മദ്രാസ് പ്രകൃതിസുന്ദരമായ ഒരു ക്യാമ്പസ് ആണ് എന്ന് ആര്ക്കും പെട്ടെന്ന് മനസ്സിലാകും. ഗിണ്ടി പാര്ക്ക് ക്യാംപസാക്കി മാറ്റിയപ്പോൾ മരങ്ങള് ഏറ്റവും കുറച്ചു മാത്രം നശിപ്പിച്ചു ക്യാമ്പസിൽ മുഴുവന് മരങ്ങള് അതു പോലെ നില നിര്ത്താൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. ഇപ്പോഴും ഈ പാര്ക്കില് സ്വതന്ത്രമായി വിഹരിക്കുന്ന മാനിന്റെ കൂട്ടങ്ങളും കുരങ്ങുകളും ധാരാളമായി കാണാം. ഹോസ്റ്റൽ കെട്ടിടങ്ങളുടെ വളരെയടുത്തു കലമാനുകൾ തമ്മില് ഇണകള്ക്ക് വേണ്ടി ഉഗ്രമായ രീതിയിൽ പരസ്പരം രാത്രി വഴക്ക് കൂടി അവയുടെ കൊമ്പുകൾ കോര്ക്കുന്ന ശബ്ദം ഞങ്ങള് കേട്ടിട്ടുണ്ട്. പകൽ സമയത്ത് ഇപ്പോൾ അവയെ അത്ര കാണാറില്ല.



ഇന്ത്യയിലെ വിവിധ ഐഐടികൾ പല വിദേശ രാജ്യങ്ങളുടെയും സാങ്കേതിക സഹായത്തോടെയാണ് സ്ഥാപിച്ചത്. ഐഐറ്റി മദ്രാസ് അന്നത്തെ പശ്ചിമ ജര്മ്മനിയുടെ സഹായത്തോടെ 1959 ലാണ് പ്രവര്ത്തനം തുടങ്ങിയത്. ഇവിടത്തെ അദ്ധ്യാപകരില് മിക്കവരും ജെര്മ്മ നിയിലെ യൂണിവെര്സിറ്റികളിൽ ഉപരിപഠനം നടത്തിയവര്



തന്നെ. DAAD സ്കോളര്ഷിപ്പും Humboldt ഫെല്ലോഷിപ്പും ഉപയോഗിച്ചാണിത് സാധ്യമാക്കിയത്. ഇപ്പോഴും പല റിസര്ച്ച് പദ്ധതികളും ഇന്തോ ജര്മ്മന് സഹകരണത്തോടെ നടന്നു വരുന്നു. 1961ൽ ഖരഗ്പൂർ( സ്ഥാപിച്ചത് 1951ൽ ) , മുംബൈ (1958) ചെന്നൈ(1959), കാന്പൂര്(1959) ഡല്ഹി(1961) എന്നീ ഐഐറ്റികൾ ദേശീയ പ്രാധാന്യമുള്ള സ്ഥാപനങ്ങളായി പ്രഖ്യാപിക്കപ്പെട്ടു. . 2009 ല് ഐ ഐ ടി മദ്രാസ് അതിന്റെ സുവര്ണ്ണജൂബിലീ ആഘോഷിക്കുക യുണ്ടായി.

മദിരാശി ഐ ഐ റ്റി യിലെ ഹോസ്റ്റലുകള്ക്ക് ഇന്ത്യയിലെ നദികളുടെ പേരുകളാണ് ഇട്ടിരിക്കുന്നത്. അളകനന്ദ, ബ്രഹ്മപുത്ര, കാവേരി,ഗംഗ,ഗോദാവരി,യമുനാ, കൃഷ്ണ, മഹാനദി, മന്ദാകിനി, നര്മ്മദ, പമ്പ, സരസ്വതി സിന്ധു, താമ്രപര്ണ,

തപ്തി എന്നിവയാണ് ഇവയുടെ പേരുകള്. (ഐഐറ്റി ഡൽഹിയില് ഹോസ്റ്റലുകള്ക്ക് ഇന്ത്യയിലെ പർവതങ്ങളുടെ






പേരും ഖരഗ്പൂരിലെ ഹോസ്റ്റലുകള്ക്ക് സ്വാതന്ത്ര്യസമര നായകന്മാരുടെ പേരും കൊടുത്തത് പോലെ) പണ്ട് പെങ്കുട്ടികൾ താമസിച്ചിരുന്ന സരയു ഹോസ്റ്റലിന് കിളിക്കൂട്

എന്നാണു വിളിച്ചിരുന്നത്, കിളിക്കൂടിന്റെ പോലെ തോന്നിക്കുന്ന നിര്മ്മാണ രീതി ആയിരുന്നു ഇതിനു കാരണം.



ഞങ്ങൾ സമ്മര് സ്കൂളിനിടയില് അളകനന്ദ ,തപ്തി, ഗംഗ , ബ്രഹ്മപുത്ര എന്നീ ഹോസ്റ്റലുകളില് താമസിച്ചിരുന്നു. ഇവ ബി ടെക് കുട്ടികൾ താമസിക്കുന്നവയാണ്. മദ്ധ്യവേനൽ അവധിക്കു ഇവർ ഹോസ്റ്റലൊഴിഞ്ഞു പോകും .അപ്പോൾ സമ്മർ സ്കൂളില് പങ്കെടുക്കുന്നവര്ക്ക് താമസിക്കാന് തരപ്പെടും. കൃഷ്ണ , കാവേരി എന്നിവ അന്ന് എം ടെക് , പി എച് ഡി വിദ്യാര്ഥികൾ താമസിക്കുന്ന ഹോസ്റ്റലുകള് ആയിരുന്നു. അവര്ക്ക് വെക്കേഷൻ ഉണ്ടാവില്ല. ഞങ്ങൾ രണ്ടാം വര്ഷം എം ടെക്കിനു ചേര്ന്നപ്പോൾ കൃഷ്ണ ഹോസ്റ്റലില് ആയിരുന്നു താമസം. ഞാനും മെക്കാനിക്കലിലെ വി ജോര്ജും അടുത്തടുത്ത മുറികളിൽ.

കൃഷ്ണ ഹോസ്റ്റൽ മെസ്സില് കുറെ മലയാളികള് ആയിരുന്നു പാചകക്കാരും വിളമ്പുകാരും. അവരില് ഒരു ഒറ്റപ്പാലത്തുകാരൻ നാരായണന് നായരെ ഓര്ക്കുന്നു. വല്ലപ്പോഴും ചെറിയ കടം ഒക്കെ വാങ്ങും കൃത്യമായി തിരിച്ചു തരും. ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം ചിക്കന് കറി ഉണ്ടാവും. അതേദിവസം ചിക്കന്റെ പ്രധാന കഷണങ്ങൾ

മുറിച്ചു കഴിഞ്ഞു വരുന്ന ചെറിയകഷണങ്ങൾ കൊണ്ടു ഒരു കറി ഉണ്ടാവും. ഞങ്ങൾ ഇതിനെ 'പൂടക്കറി' എന്നാണു വിളിക്കുക. നാരായണൻ നായരെ പ്രീതിപ്പെടുത്തിയാല് പൂടക്കറിയിൽ നല്ല കഷണങ്ങള് കിട്ടും, മെയിൻ കറിയില് കോഴിയുടെ കാലോ നെഞ്ചോ തന്നെ കിട്ടുകയും ചെയ്യും ഓണത്തിനു വീട്ടിൽ പോകുമ്പോള് എന്തെങ്കിലും കൊടുക്കു ന്നതും പതിവായിരുന്നു.

ഹോസ്റ്റൽ ജീവിതത്തിലെ ഒരു പ്രത്യേക ഓർമ്മ ശനിയാഴ്ച് രാത്രിയിലെ ഭക്ഷണം ആണ്. മിക്കവാറും പഴങ്ങള് മാത്രം ആയിരിക്കും ഭക്ഷണം. ഒരു ഫ്രഞ്ച് റോളും ( സാന്ഡ്വിച് റൊട്ടിയുടെ വലിയ രൂപം) അല്പം തയിർ സാദവും . തയിർ സാദം കഴിച്ചു റൊട്ടിയും പഴങ്ങളും കയ്യിൽ വെച്ചാണ് തുറന്ന തിയേറ്ററിൽ ആഴ്ചയിലൊരിക്കല് ഉള്ള സിനിമ കാണുന്നത്. സിനിമ കാണുന്നതിനേക്കാൾ രാത്രിയില് തുറന്ന സ്ഥലത്ത് കാറ്റും കൊണ്ടു സൊറ പറഞ്ഞു പതിനൊന്നര മണി വരെ ഇരിക്കുന്നതാണ് രസം. ആഴ്ചയിലെ മുഴുവൻ ക്ഷീണവും ഈ ഒരൊറ്റ ദിവസം കൊണ്ടു മാറിക്കിട്ടും. മഴയോ വെയിലോ പ്രശ്നമല്ല. ഒരിക്കൽ നോത്രുദാമിലെ കൂനന് എന്ന സിനിമ കാണുമ്പോൾ നല്ല മഴ. കൂനന്റെ കൂനില് കൂടി വെള്ളം ഒലിച്ചു താഴോട്ടു വീഴുന്നു. തിരശ്ശീല തുറന്ന സ്ഥലത്തായിരുന്നു കെട്ടുന്നത്. ഓപൻ എയര് തിയേറ്ററിലെ (OAT) സിനിമാ അനുഭവം അത്യപൂര്വ്വം ആയിരുന്നു.

ചിത്രങ്ങള് ഗൂഗിലില് നിന്ന്

# 6

# ഐഐടി യിലെ ചില വ്യക്തികളും സ്വകാര്യ ദുഃഖങ്ങളും

സമ്മർ സ്കൂള് മൂന്നു വര്ഷവും മദ്ധ്യ വേനല് അവധിയില് വിവിധ ഹോസ്റ്റലുകളിൽ താമസിച്ചു എങ്കിലും പ്രത്യേകിച്ച് ആരെയും പരിചയപ്പെടാൻ കഴിഞ്ഞില്ല. അതിനുള്ള സമയവും ഉണ്ടായിരുന്നില്ല എന്നതായിരുന്നു സത്യം. എന്നാൽ അത് കഴിഞ്ഞു തുടര്ച്ചയായി കുറെ നാള് കൃഷ്ണ ഹോസ്റ്റലിൽ വച്ച് പരിചയപ്പെട്ട ചില വ്യക്തികളെ ഓര്മ്മിക്കുന്നു. കൃഷ്ണ മെസ്സിലെ നാരായണൻ നായരുടെ കഥ മുമ്പ് സൂചിപ്പിച്ചു. മെസ്സിലെ ചിക്കൻ കറിയും 'പൂടക്കറി' യും. ഇതാ മറ്റൊരാൾ.

വെള്ള ചാമി എന്ന പോസ്റ്റുമാൻ

മുമ്പ് സൂചിപ്പിച്ചത് പോലെ മദ്രാസില് പഠിക്കുമ്പോള് ഭാര്യയും രണ്ടു വളരെ ചെറിയ കുട്ടികളുമടങ്ങിയ കുടുംബവുമായി താമസിക്കാനുള്ള സാമ്പത്തിക ശേഷിയില്ല. ചുരുങ്ങിയ സ്കോളര്ഷിപ്പ (മാസം 300 രൂപ) കൊണ്ടു ജീവിതം കഴിയണം, വല്ലപ്പോഴും കുഞ്ഞുങ്ങളെ കാണാന് പോകാനുള്ള പൈസ പിശുക്കുകയും വേണം. അന്ന് ഇമെയിൽ ഇല്ല. ഫോൺ വിളിക്കാൻ തന്നെ ട്രങ്ക് കാള് ബുക്ക് ചെയ്തു മണിക്കൂറുകള് കാത്തിരിക്കണം. ആഴ്ചയിൽ ഒരിക്കല് ഭാര്യ അയക്കുന്ന ഇന് ലാന്റ് ലെറ്ററില് എഴുതിയ കത്താണ് ഒരേ ഒരു ആശ്വാസം. കുട്ടികൾ രണ്ടും ചെറുത്, മൂന്നു വയസ്സും ഒരു വയസ്സും പ്രായം. കുഞ്ഞുമോൾ അച്ഛന്റെ കത്ത് പോസ്റ്റുമാന്റെ കയ്യില് നിന്ന് നേരിട്ട് വാങ്ങി എല്ലാവരെയും കാണിപ്പിച്ചു ആര്ക്കും

വായിക്കാൻ കൊടുക്കാതെ കൊണ്ടു നടക്കുന്നതും, പത്രത്തിൽ ഏതോ ഒരു കണ്ണാടി വച്ച ആളിന്റെ ഫോട്ടോ കീറി എടുത്തു "ഇതെന്റെ അച്ചനാ " എന്ന് പറഞ്ഞു നടക്കുന്നതും പോലുള്ള കൊച്ചു കൊച്ചു വിശേഷങ്ങള് എഴുതിയ കത്തുകള്. ഇത്തരം കത്തുകള്ക്ക് വേണ്ടി ആകാംക്ഷയോടെ കാത്തിരിക്കുന്ന ദിവസങ്ങൾ.

ഞങ്ങൾ താമസിക്കുന്ന കൃഷ്ണ ഹോസ്റ്റലില് കത്ത് കൊണ്ടു വരുന്ന പോസ്റ്റുമാൻ വെള്ളച്ചാമി ഉച്ചക്കു ഞങ്ങളുടെ ഭക്ഷണ സമയത്തിനടുത്താണ് വരുക. പലപ്പോഴും വിശപ്പുണ്ട് എങ്കിലും അയാൾ വന്നു കഴിഞ്ഞു കത്ത് ഉണ്ടോ ഉണ്ടെങ്കില് വായിച്ച ശേഷമേ ഭക്ഷണം കഴിക്കാന് പോകാറുള്ളു. കത്തില്ലെങ്കില് ദൂരെ നിന്നു കാണുമ്പോഴേ അദ്ദേഹം പറയും. " എന്ന സാർ, ഇന്നെക്കും ഉണ്കള്ക്ക് കത്തില്ല, നാളെയ്ക്ക് കട്ടായം കൊണ്ടു വരേന് " എന്ന്. അയാൾ പറയുന്ന രീതി കേട്ടാല് കത്തില്ലാത്തത് അയാളുടെ കുറ്റമാണെന്ന് തോന്നും. പക്ഷെ വീട്ടിലെ വിവരങ്ങള് അറിയാന് ആകാംക്ഷയോടെ കാത്തിരിക്കുന്ന ഞങ്ങളെപ്പോലെയുള്ള ആള്കാര്ക്കു അയാളുടെ സ്നേഹപൂർവം ആയ ഈ ആശ്വാസ വചനങ്ങള് കുളര്മ്മ നല്കിയിരുന്നു. കത്തുണ്ട് എങ്കിൽ സന്തോഷപൂര്വ്വം കൊണ്ടു വരും, എന്നിട്ട് പറയും " സാർ ഇന്നേക്ക് നല്ലായിരുക്ക്, ഉങ്കളുക്കു രണ്ടു കത്തിരുക്ക്". നല്ല കറുത്തിരുണ്ടിരുന്ന ആ വെള്ളചാമിയെ എനിക്ക് മറക്കാ നാവില്ല, കാരണം ഇങ്ങനെ ഉള്ള പച്ച മനുഷ്യരുടെ മനസ്സിന്റെ നൈര്മ്മല്യവും സ്നേഹസമ്പന്നമായ പെരുമാറ്റ വുമാണ് ഈ ജീവിതം ജീവിക്കാന് കൊള്ളാവുന്നതാക്കുന്നത്. നിറം കറപ്പായാലെന്തു സ്വന്തം പേര് അന്വര്ഥമാക്കുന്ന

മനസ്സ്, വെള്ള ചാമി. വര്ഷങ്ങള്ക്ക ശേഷം ആണെങ്കിലും ആ നല്ല മനുഷ്യന് നമസ്കാരം.

കൊല്ലത്തു ടികെഎമ്മില് ഞങ്ങളെ ഇലക്ട്രിക്കല് വര്ക്ഷോപ്പില് ഇന്സ്ട്രക്ടർ ആയിരുന്ന എം എന് ഹാരിഫിന് ഐഐറ്റിയിൽ ഇലക്ട്രിക്കല് മെഷീന്സ് ലാബില് ഫോര്മാനായി ജോലിയില് ചേര്ന്നിരുന്നു. ഞങ്ങളെ കൊല്ലത്തു വച്ച് പഠിപ്പിക്കുമ്പോൾ അദ്ദേഹത്തിന്റെ ഇങ്ലീഷ് അത്ര മെച്ചമല്ലെങ്കിലും പാവം ഇന്ഗ്ലീഷിൽ തന്നെ കാര്യങ്ങള് പറഞ്ഞു തരാൻ ശ്രമിക്കുമായിരുന്നു. ട്രാന്സ്ഫോര്മര് വോല്ട്ടെജ്ജ സ്റ്റെപ് അപ്പിംഗ് സ്റ്റെപ് ഡൌണിന്ഗ് എന്നൊക്കെ അദ്ദേഹം പറയുമായിരുന്നു. എന്നാലും നല്ല ആത്മാര്ഥതയുള്ള അദ്ധ്യാപകൻ. ഞങ്ങൾ സമ്മര് സ്കൂളിന്റെ ആദ്യ വര്ഷം തന്നെ അദ്ദേഹത്തെ .പരിചയപ്പെട്ടിരുന്നു.

എന്റെ ഐ ഐ ടി മദ്രാസിലെ പഠനകാലത്ത് സംഭവിച്ച മറ്റ ചില ദുഃഖകരമായ കാര്യങ്ങൾ കൂടി പറയാതെ പൂര്ണമാവുകയില്ല.. അതിൽ പ്രധാനപ്പെട്ട ഒന്ന് എന്നെ ഞാനാക്കാൻ എന്റെ മാതാപിതാക്കളോടൊപ്പം ത്യാഗങ്ങള് സഹിച്ച എന്റെ പ്രിയപ്പെട്ട കൊച്ചേട്ടന്റെ കാര്യം തന്നെ. ചേട്ടനൊരു സര്ഗാത്മക സാഹിത്യകാരനായിരുന്നു. ആദ്യം മാതൃഭൂമി വാരികയിൽ പുസ്തക നിരൂപണത്തില് തുടങ്ങി പിന്നീട് ചെറുകഥകളും നോവലുകളും ഒക്കെ എഴുതിയിരുന്നു. അന്തസ്സുള്ള മനുഷ്യര്, ഉപ്പ, എന്നീ പൂര്ണ നോവലുകൾ ജ്യേഷ്ഠന്റെതാണ്. വേദാന്തിക്കസ് എന്ന ഒരു ആക്ഷേപ ഹാസ്യനോവൽ മാതൃഭൂമി വാരികയില് ഖണ്ഡഃശ്ശ പ്രസിദ്ധീ കരിച്ചിരുന്നു. കുറെയേറെ ഷേയ്ക്സ്പിയർ കൃതികളും മറ്റം മലയാളത്തിൽ സംഗ്രഹിച്ച പ്രസിദ്ധീകരിച്ചിട്ടുമുണ്ട്.

സോവിയറ്റ്ലാന്റ് അവാര്ഡും സാഹിത്യ അക്കാഡമി അവാര്ഡും പിന്നീട് ജ്യേഷ്ടന് കിട്ടുകയും ഉണ്ടായി. (See more details at : https://en.wikipedia.org/wiki/K._P._Sasidharan)

പാലക്കാട്ട് ഗവ. വിക്ടോറിയ കോളേജില് ജ്യേഷ്ടന് ദീര്ഘകാലം ജോലി ചെയ്തിരുന്നു. അദ്ദേഹത്തിന് വിവിധ നിലയിലുള്ള കൂട്ടുകാരും ഉണ്ടായിരുന്നു. എങ്ങനെയോ അവരിൽ നിന്ന് ചില ചീത്ത ശീലങ്ങള് ജ്യേഷ്ടന് വശമാക്കി. 1973 ല് എറണാകുളം മഹാരാജാസ് കോളെജിലേക്ക് മാറ്റം വാങ്ങി പോകുമ്പോൾ ഇത്തരം ചില ശീലങ്ങള് കൂടെ യുണ്ടായിരുന്നു. പക്ഷെ അവിടെ വച്ച് ഈ ദുഃശ്ശീലങ്ങള്ക്ക് ചേട്ടൻ അടിമയായോ എന്ന് ജ്യേഷ്ടന്റെ ഭാര്യ ഒരിക്കല് എന്നോടു പറഞ്ഞു. കുട്ടികൾ രണ്ടും ഒന്നുമായിട്ടില്ല. ഒരാളിന് 12 വയസ്സ്, മറ്റൊരാൾക്ക് 10 വയ്സ്സും. ആ കുടുംബത്തിന്റെ നില നില്പ് തന്നെ അപകടത്തില് ആണെന്ന നിലയിലേക്ക് കാര്യങ്ങൾ നീങ്ങിത്തുടങ്ങി . സ്കൂൾ കാലത്ത് നിന്ന് തന്നെ ആത്മാര്ഥമായി പ്രേമിച്ച വിവാഹം കഴിച്ച ഭാര്യയെ എന്ത് കാര്യത്തിനും സംശയം , വിശ്വാസക്കുറവ് എന്നിവയിലേക്ക് നീങ്ങി. എന്തെങ്കിലും ഉടനെ ചെയ്തില്ലെങ്കില് പ്രശ്നം കൈവിട്ടു പോകുമെന്ന് എനിക്ക് മനസ്സിലായി. ഞാൻ എറണാകുളത്തു നിന്ന് മങ്കൊമ്പിലെത്തി എന്റെ ഭാര്യാപിതാവിനോടും മെഡിക്കൽ കാര്യങ്ങളില് നല്ല അറിവും ഡോക്ടര്മാരെ പരിചയമുള്ളയാളും ചേട്ടന്റെ തന്നെ ആത്മീയ ഗുരുവുമായ മറ്റൊരമ്മാവനെയും കാര്യങ്ങൾ പറഞ്ഞു ബോധിപ്പിച്ചു. കാര്യത്തിന്റെ തീവ്രത അവരെ മനസ്സിലാക്കാൻ കഴിഞ്ഞു എന്ന് തോന്നി. രണ്ടാമത് പറഞ്ഞ അമ്മാവനെയും കൂടി ഭാര്യാപിതാവില് നിന്ന് കുറച്ചു പണവും വാങ്ങി ഞങ്ങള് എറണാകുളത്തു തിരിച്ചെത്തി. കാര്യങ്ങൾ അമ്മാവന്

ജ്യെഷ്ടന്റെ ഭാര്യയോട്ട ചോദിച്ച മനസ്സിലാക്കി. എന്തെങ്കിലും ഉടനെ ചെയ്യേ മതിയാവൂ എന്ന് മനസ്സിലായി. ഡി-അഡിക്ഷന്ന വേണ്ട ചികിത്സ അടിയന്തിരമായി ചെയ്യേ പറ്റൂ എന്ന് മനസ്സിലായി.

അന്നും ഇന്നും മാനസികമായ ചെറിയ തോതില് ഉള്ള അപഭ്രംശത്തിനുചികിത്സ നമ്മുടെ നാട്ടിൽ ആരും പരസ്യ മായി ചെയ്യുകയില്ലല്ലോ. അതുകൊണ്ട എറണാകുളത്തു ചികിത്സിക്കുന്ന പ്രശ്നമേ ഇല്ല. ഏതായാലും ഞങ്ങൾ രാധ്യ രാമാനം ചേട്ടനെയും കൂടി കോഴിക്കോട്ട വന്നു. ഇവിടത്തെ അന്നത്തെ അറിയപ്പെട്ടുന്ന ഒരു മാനസിക രോഗ വിദഗ്ധനെ കാണിച്ചു, ആറീസി ഹോസ്റ്റലുകളില് അന്ന് ഡ്രഗ് അഡിക്ഷനു വേണ്ടി ഹോസ്റ്റലിൽ നിന്ന് ചില കുട്ടികളെ അദ്ദേഹത്തിന്റെ അടുത്തു കൊണ്ട പോയ പരിചയമേ ഉള്ളൂ. എങ്കിലും അദ്ദേഹം പരിശോധനകള് നടത്തി ഷോക്ക് കൊടുക്കുകയാണ് ഏറ്റവും നല്ലത് , അതുകഴിഞ്ഞു വീണ്ടും ഈ സാധനം ഉപയോഗിക്കാതിരുന്നാൽ രക്ഷപെടും എന്ന് പറഞ്ഞു. പക്ഷെ ഇത്തരം ചികിത്സ ഒരു തരം പൊട്ടക്കണ്ണന്റെ മാവേലേറുപോലെയാണത്രേ . ചിലപ്പോൾ ഫലപ്രദമാകും എന്നെ ഉള്ളൂ. അപൂര്വ്വം ആള്ക്കാർ കൊടുക്കുന്ന ഷോക്കിന്റെ ഫലമായി എല്ലാ കഴിവുകളും നശിച്ചു വെറും പച്ചക്കറി (vegetable) എന്ന നിലയിലേക്ക് മാറുമോ എന്ന ഭയവും ഉണ്ടായിരുന്നു. പ്രത്യേകിച്ചും സര്ഗാത്മക കഴിവുകൾ ഉള്ള ഒരു അദ്ധ്യാപകനായ ജ്യേഷ്ടന്. ഞങ്ങളുടെ സംശയത്തിനു ഒന്നും സംഭവിക്കുകയില്ല എന്ന് ഡോക്ടർ ഉറപ്പ തന്നു.

ഏതായാലും ഹൃദയ സംബന്ധമായ പരിശോധനക്ക് ഡോ സി കെ രാമചന്ദ്രന്റെ അടുത്തു പോയി തകരാറൊന്നും ഇല്ല

എന്നുറപ്പ് വരുത്തി ജ്യേഷ്ഠന് രണ്ടോ മൂന്നോ ഷോക്ക് (ECT) കൊടുത്തു എന്നാണോര്മ്മ . ദൈവാധീനത്താൽ അപകടക രമായി ഒന്നും സംഭവിച്ചില്ല. ഏതാനും ദിവസം കഴിഞ്ഞു ഞങ്ങൾ എറണാകുളത്തു തിരിച്ചെത്തി കര്ശനമായി ആ സാധനം കയ്യില് എത്താതെ നോക്കണമെന്ന് ജ്യേഷ്ഠത്തി യോടും കുട്ടികളോടും ശ്രദ്ധിക്കാൻ പറഞ്ഞു ഞാന് മദിരാശിക്ക് പോന്നു. കുറച്ചു നാൾ ചേട്ടന് എഴുത്തും വായനയും എല്ലാം നിര്ത്തി വച്ചു എങ്കിലും അതിനു ശേഷവും ധാരാളം പുസ്തകങ്ങൾ എഴുതി പ്രസിദ്ധീകരിച്ചു . ഇതിനെല്ലാമുപരി ആ കുടുംബം നല്ല നിലയിൽ പുരോഗതിയിലെത്തി. മൂത്തമകൾ എം എ പാസായി, മകൻ എന് എസ എസ കോളേജില് നിന്ന് എഞ്ചിനീയറിംഗ് പാസായി നല്ല നിലയിൽ ജോലിയായി. മകളെ കുവെയിറ്റിൽ ജോലിയുള്ള എന്റെ അനുജന്റെ സുഹൃത്തായ ഒരു എഞ്ചിനീയര്ക്കു വിവാഹം കഴിച്ചു കൊടുത്തു . പിന്നീടുണ്ടായ മൂന്നാമത്തെ പെണ്കുട്ടി യെയും വിവാഹം കഴിച്ചു കൊടുത്തു. എല്ലാവരും സന്തോഷമായി കഴിയുന്നു.

പെട്ടെന്നുണ്ടായ ഹൃദയാഘാതത്തിൽ ജ്യേഷ്ഠന് രണ്ടു വര്ഷം മുമ്പ് മരണപ്പെടുന്നത് വരെ മിക്കവാറും സാധാരണ ഗതിയിലുള്ള ജീവിതം നയിച്ചുവന്നു. ഈ കാര്യത്തിൽ വാര്ദ്ധക്യ സഹജമായ രോഗങ്ങളാല് ഇന്ന് ബുദ്ധിമുട്ടുന്ന ഇന്നും ജീവിച്ചിരിക്കുന്ന ജ്യേഷ്ഠന്റെ ഭാര്യയെ , അവർ കാണിച്ച സമചിത്തതയെ എത്ര കണ്ടു പ്രശംസിച്ചാലും മതിയാവില്ല. ചില കൂട്ടുകെട്ടുകൾ ചില ജീവിതങ്ങളെ, കുടുംബങ്ങളെ നശിപ്പിക്കുന്നതുവരെ എത്തുന്നു എന്ന നഗ്നസത്യം ഇവിടെ സൂചിപ്പിച്ചു എന്നെ ഉള്ളൂ. ആ കുടുംബം രക്ഷപ്പെടുത്താൻ സമയോചിതമായി ഇടപെടാൻ കഴിഞ്ഞ എന്റെ

അമ്മാവന്മാര്ക്കും എനിക്കും അനല്പ്പമായ ചാരിതാര്ത്ഥ്യം ഉണ്ടെന്നത് സത്യം. അതിനവസരം ഉണ്ടാക്കിയ ദൈവത്തിനു നന്ദി.

മറ്റൊന്ന് ഞങ്ങളുടെ കുഞ്ഞുമോളുടെ ചെറുപ്പകാലത്തെ അസുഖം ആയിരുന്നു. അവള്ക്കു പനി വന്നാൽ ടെമ്പരെച്ചര് 100 – 101 കഴിഞ്ഞാല് കോട്ട് (convulsions) വരുക പതിവായിരുന്നു. പ്രസവസമയത്ത് തലച്ചോറിനു ഉണ്ടായ ക്ഷതം ആണോ കാരണം അറിയില്ല. അതുകൊണ്ടു പനി വന്നാൽ ഉടനെ ആസ്പ്രിന് മെറ്റാസിന് പോലെയുള്ള മരുന്നുകള് കൊടുത്തോ ഐസ് വച്ചോ ടെമ്പരേച്ചര് നിയന്ത്രിക്കണമായിരുന്നു. അപസ്മാരം പോലെയുള്ള ഈ രോഗം തുടര്ച്ചയായി വന്നാൽ കുട്ടിയുടെ ബുദ്ധിക്കു സാരമായ തകരാർ ഉണ്ടാവുമെന്ന് ഡോക്ടര്മാര് പറഞ്ഞിരുന്നു. ഞങ്ങളുടെ നാട്ടിൽ അന്ന് ഒരു ഡോക്ടര് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഡോ മൂര്ത്തിസ്വാമി. ഞങ്ങളുടെ നാട്ടുകാരുടെ കണ്കണ്ട ദൈവം. കുട്ടികൾ രണ്ടു പേരും നാട്ടിലും ഞാൻ മദ്രാസിലും ആയിരുന്ന സന്ദ്രര്ഭത്തില് ഒന്ന് രണ്ടു പ്രാവശ്യം മോളെയും എടുത്തു അമ്മാവൻ ആറ്റിന്റെ അരികിൽ കൂടി ഓടി മൂര്ത്തിസ്വാമിയുടെ ആശുപത്രിയില് എത്തിച്ചു അത്യാവശ്യ ചികിത്സ കൊടുത്തു. പിന്നീട് ആസ്പിരിന്റെ മേജരോൾ എന്ന ഗുളിക പനി വന്നാലുടനെ പൊടിച്ചു കൊടുത്തു പനി വർദ്ധിക്കാതെ സൂക്ഷിച്ചു. ഏതായാലും അവിടെയും ദൈവാധീനം ഞങ്ങളെ തുണച്ചു. അവള്ക്കു ഒരു അസുഖവും കൂടാതെ ഇന്നും നല്ല രീതിയിൽ മികച്ച സോഫ്റ്റ്വെയര് എഞ്ചിനീയര് ആയി ജോലി ചെയ്യുന്നു അമേരിക്കയിൽ, രണ്ടു പൊന്നോമന കുട്ടികളുമായി.

# 7

# എംടെക് തീസിസും തിരിച്ചു പോകലും

രണ്ടാംവര്ഷ എംടെക്കിലെ നാല് വിഷയങ്ങള് പഠിച്ചതിനോടൊപ്പം തീസിസിന്റെ ജോലിയും തുടങ്ങണം എന്നാണു വയ്പ്പ്. ഏതായാലും അദ്ധ്യാപകരായ ഞങ്ങള്ക്ക് തീസിസ് നന്നായി ചെയ്യുകയാണെങ്കിൽ അതില് നിന്ന് ഒന്നോ രണ്ടോ പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കാന് കഴിഞ്ഞാൽ അത് ഭാവിയില് പ്രയോജനപ്പെടും എന്ന് കരുതി. അങ്ങനെയാണ് അരേഖീയ വ്യൂഹങ്ങളുടെ സുസ്ഥിരത (Stability of Nonlinear systems) എന്ന വിഷയത്തിൽ ജി റ്റി മനോഹർ എന്ന അദ്ധ്യാപകന്റെ കീഴില് തീസിസ് ചെയ്യാം എന്ന് തീരുമാനിച്ചത്. അധികം പ്രായോഗിക പരീക്ഷണങ്ങൾ ചെയ്യേണ്ട ആവശ്യം ഉള്ളതല്ല. കമ്പ്യൂട്ടര് ഉപയോഗിച്ച് സിമുലേഷൻ ആണ് പ്രധാനം.

അന്ന് രണ്ടു തരം കമ്പ്യൂട്ടറുകൾ ഉണ്ടായിരുന്നു. അനലോഗ് കമ്പ്യൂട്ടറും ഇന്ന് സര്വ്വസാധാരണമായി മാറിയ ഡിജിറ്റല് കമ്പ്യൂട്ടറും. എന്റെ പഠനത്തിനു കൂടുതൽ ആവശ്യം അനലോഗ് കംപ്യൂട്ടർ ആണ് . ഇന്ന് കമ്പ്യൂട്ടറെന്നു പറഞ്ഞാൽ അറിയപ്പെടുന്നത് ഡിജിറ്റൽ കമ്പ്യൂട്ടരാണ്. അന്ന് ഐഐടി മദ്രാസിൽ പോലും ഡിജിറ്റല് കമ്പ്യൂട്ടറില്ല. അനലോഗ് കമ്പ്യൂട്ടര് കണ്ട്രോൾ സിസ്റ്റം ലാബില് ഉണ്ട്, പക്ഷെ പ്രൊഫ. രാമസ്വാമിയുടെ കസ്റ്റഡിയില് ഉള്ള ലാബില് ആണ്. ജി റ്റി മനോഹർ എതിര് കക്ഷിയില് ഉള്ള ആളായതു കൊണ്ടു ആദ്യം ചെറിയ വിഷമം ഉണ്ടായെങ്കിലും മെല്ലെ അത് മാറിക്കിട്ടി. ജെര്മ്മനിയിൽ നിര്മ്മിച്ച ടെലിഫങ്കന് എന്ന കമ്പനി നിര്മ്മിച്ച അനലോഗ് കമ്പ്യൂട്ടര് പരമാവധി

ഉപയോഗിക്കാൻ കഴിഞ്ഞു. ഈ കമ്പ്യൂട്ടര് പൊതുവേ സമവാക്യങ്ങൾ നിര്ദ്ധാരണം ചെയ്യാന് ഉപയോഗിക്കുന്നതാണ്. പലതരം വ്യൂഹങ്ങളുടെയും മാതൃക കമ്പ്യൂട്ടറിൽ ഉണ്ടാക്കി അവയുടെ പ്രവര്ത്തനം പഠിക്കുവാൻ ഡിജിറ്റല് കമ്പ്യൂട്ടറിനെക്കാള് നല്ലത്. പക്ഷെ വിവരങ്ങള് സൂക്ഷിച്ചു വെക്കാനും മറ്റും കഴിയുകയില്ല എന്നൊരു പരിമിതിയുണ്ടായിരുന്നു. ആറീസിയിലും ഇലക്ട്രോണിക്സ് കൊര്പ്പോരേഷൻ ഓഫ് ഇന്ത്യ (ECIL – Electronics Corporation of India) യിൽ നിന്ന് വാങ്ങിയ ഒരു അനലോഗ് കമ്പൂട്ടര് ഉണ്ടായിരുന്നു. എഞ്ചിനീയറിംഗ് പഠനത്തിനു വളരെ ഉപകാരപ്രദമായ ഇത്തരം കമ്പ്യൂട്ടറുകള് ഇന്ന് മ്യൂസിയങ്ങളിൽ മാത്രമേ കാണാന് കഴിയൂ,



IBM punched card

ആ കാലഘട്ടത്തിൽ അന്ന് മദിരാശി ഐ ഐ റ്റി യില് ഡിജിറ്റൽ കമ്പ്യൂട്ടര് ഇല്ല. ഇന്നത്തെപ്പോലെ ചെറിയ കമ്പ്യൂട്ടറുകൾ കാണാനില്ല. വലിയ കമ്പ്യൂട്ടറുകള് വലിയ ഏതാനും മുറികൾ നിറച്ചു തന്നെ ഉണ്ടാവും. മെയിൻ ഫ്രെയിം കമ്പ്യൂട്ടർ എന്ന് വിളിക്കുന്ന വലിയ കമ്പ്യൂട്ടകള്. അന്നത്തെ ഡിജിറ്റല് കമ്പ്യൂട്ടരില് പ്രോഗ്രാമുകളും ഡാറ്റായും പഞ്ച് ചെയ്ത

കാര്ഡുകൾ ഉപയോഗിച്ചായിരുന്നു കൊടുത്തിരുന്നത്. ഒരു പ്രോഗ്രാമിന്റെ ഓരോ ലൈനും ഓരോ കാര്ഡില് പഞ്ച് ചെയ്ത കുറെയേറെ കാര്ഡുകൾ ഉപയോഗിച്ച് കാര്ഡുകളുടെ ഒരു ഡെക്ക് കമ്പ്യൂട്ടർ കേന്ദ്രത്തില് കൊണ്ടുപോയി കൊടുക്കണം. അവിടെ ഈ കാര്ഡുകൾ കമ്പ്യൂട്ടറുകളിലേക്ക് കാര്ഡു വായിക്കുന്ന യന്ത്രം (Card reader) വഴി മാറ്റുന്നു. കമ്പ്യൂട്ടരില് കണക്കു കൂട്ടി ഫലങ്ങള് കടലാസില് പ്രിന്റ് ചയ്തു കിട്ടും. ഇതിനു വേണ്ടി പല പ്രാവശ്യം പ്രോഗ്രാമിലെ തെറ്റ് തിരുത്തി വീണ്ടും വീണ്ടും കൊടുക്കേണ്ടി വരും. ഐഐറ്റി യില് ഇത്തരം പഞ്ചിംഗ് യന്ത്രം മാത്രമേ ഉള്ളൂ. ഡിജിറ്റൽ കമ്പ്യൂട്ടില് പ്രോഗ്രാം ചെയ്യേണ്ടവർ കാര്ഡു പഞ്ച് ചെയ്തു കെട്ടായി ലൈബ്രറിയിൽ കൊടുക്കണം. അവര് അന്നന്ന് കിട്ടുന്ന ഡക്കുകള് വൈകുന്നേരം ഗിണ്ടി എഞ്ചിനീയരിംഗ് കോളേജില് ഉള്ള IBM 1620 കമ്പ്യൂട്ടില് കൊണ്ടു പോയി ഫലം ഒന്നോ രണ്ടോ ദിവസം കഴിഞ്ഞു കൊണ്ടു വരുമ്പോള് ലൈബ്രറിയിൽ ചെന്ന് വാങ്ങണം. ഒരു ചെറിയ പ്രോഗ്രാം പോലും ചെയ്തുനോക്കാൻ ഒന്ന് രണ്ടാഴ്ച വേണ്ടി വരും. ഇന്ന് നമുക്ക് തന്നെ കമ്പ്യൂട്ടർ കീബോര്ഡില് ടൈപ് ചെയ്തു അപ്പപ്പോൾ തന്നെ തെറ്റ് തിരുത്തി ഏതാനും മിനുട്ടുകള്ക്കകം ചെയ്യാവുന്ന പ്രോഗ്രാമുകൾ അന്ന് ചെയ്തു തീര്ക്കാന് മൂന്നു ആഴ്ചവരെ ആകും. ഏതായാലും അത്യാവശ്യം ഇല്ലെങ്കിലും ഞാനും ഒരു ചെറിയ പ്രോഗ്രാം ഉണ്ടാക്കി നോക്കിഎന്ന് മാത്രം. ഇന്നാണെങ്കിൽ ലാപ്ടോപ്പും ഡസ്ക് ടോപ്പും എന്തിനു കയ്യിൽ കൊണ്ടു നടക്കുന്ന മൊബൈലില് പോലും അന്നത്തെ കമ്പ്യൂട്ടറിൽ ചെയ്യാവുന്നതില് കൂടുതല് കാര്യങ്ങള് ചെയ്യാന് കഴിയുന്നു.



Card punching machine

അന്ന് ഞങ്ങൾ എം ടെക്ക് ചെയ്യുന്ന കാലത്ത് ആറീസിയില് മെക്കാനിക്കൽ വകുപ്പില് നിന്ന് അച്യുതന് സാറും ഇല്ക്ട്രിക്കലിൽ നിന്നു ഭരതന് സാറും മദിരാശി ഐ ഐ റ്റി യിൽ പി എച് ഡി ചെയ്യുന്നും ഉണ്ടായിരുന്നു. ഭരതൻ സാറും അച്യുതന് സാറും മോട്ടോര് ബൈക്കുള്ളവരായിരുന്നു. ഇടയ്ക്ക് ഒരുദിവസം ഞാനും വി ജോര്ജ്ജും ഇവരുടെ ബൈക്കിന്റെ പുറകിൽ ഇരുന്നു മൌണ്ട് റോഡിലെ സഫയര് തിയേ യറററിൽ പോയി സൌണ്ട് ഓഫ് മ്യൂസിക് എന്ന ചിത്രം രണ്ടാമത്തെ പ്രദര്ശനം കണ്ടതോര്മ്മ വരുന്നു. ഭരതൻ സാർ വളരെ വേഗതയിലാണ് ബൈക്കോടിക്കുന്നത്. അച്യുതൻ സാർ വളരെ ശ്രദ്ധിച്ച എല്ലാ ജക്ഷനിലും ഹാന്ഡ് സിഗ്നൽ ഒക്കെ കൊടുത്തു മെല്ലെയും . ഞാൻ അതു കൊണ്ടു മിക്കപ്പോഴും ഭരതൻ സാറിന്റെ പുറകിലാണ് കയറിയിരുന്നത് ജോര്ജ്ജ സ്വന്തം വകുപ്പിലെ അച്യുതൻ സാറിന്റെ കൂടെയും .

(അച്യുതൻ സാര് ആറീസിയില് നിന്ന് കോഴിക്കോട് യൂണിവേഴ്സിറ്റിയിലെ അക്കാഡമിക് സ്റ്റാഫ് കോളേജ് ഡയരക്ടരായി പിരിഞ്ഞു കേരളത്തിലെ മികച്ച പരിസ്ഥിതി പ്രവർത്തകനായി ഇന്നും പ്രവർത്തിക്കുന്നു. ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ സ്ഥാപകരിൽ മുഖ്യനായ അച്യുതന് സാര് എന്നെ പഠിപ്പിക്കാത്ത എന്റെ ഗുരുവാണ്, പല കാര്യത്തിലും എനിക്ക് വഴികാട്ടിയും )



IBM Main frame computer

കൊല്ലത്തു എന്നെ പഠിപ്പിച്ച ഹരിഹരൻ സാറും പി എച് ഡി ചെയ്യാനുണ്ടായിരുന്നു. എന്റെ മാതൃകാ അദ്ധ്യാപകനായ ഹരിഹരൻ സാര് ഞങ്ങളെക്കാള് വളരെ പ്രായം ഉണ്ടായിട്ടും പഠനത്തില് ഉള്ള ആത്മാര്ഥത കൊണ്ടു ഞങ്ങളെയെല്ലാം തോല്പ്പിച്ചിരുന്നു. ഹരിഹരൻ സാറും ഞങ്ങളില് ചിലരും അമേരിക്കയിൽ നിന്ന് അവധിയില് വന്ന ബെസ്റ്റ് ടീച്ചര് അവാര്ഡു വാങ്ങിയ ഒരു പ്രൊഫ. രവീന്ദ്രൻ എടുത്തിരുന്ന

ലിനിയർ പ്രോഗ്രാമിംഗ് ക്ലാസ്സില് പോയിരുന്നു. കോഴ്സ് ആഡിറ്റ് ചെയ്യുകയായിരുന്നു ഉദ്ദേശം. (ആഡിറ്റ് കോഴ്സിനു പരീക്ഷ എഴുതണമെന്നു നിര്ബന്ധം ഇല്ല). എന്നാൽ ഹരിഹരൻ സാര് എല്ലാ ഹോംവര്ക്കും ചെയ്തു പരീക്ഷയും എഴുതി കൂടെയുള്ള ബി ടെക് പയ്യന്മാരെക്കാൾ കൂടുതല് മാര്ക്ക് വാങ്ങിയിരുന്നു. അങ്ങനെയുള്ള അദ്ധ്യാപകരുടെ വിദ്യാര്ഥികളായി പഠിക്കാന് കഴിഞ്ഞത് തന്നെ ഞങ്ങളുടെ ഭാഗ്യം. (ഹരിഹരൻ സര് തിരുവനന്തപുരം എഞ്ചിനീയരിംഗ് കോളേജിൽ നിന്ന് അവധിയില് വന്നു ടി കെ എമ്മില് പഠിപ്പിക്കാൻ വന്നതായിരുന്നു. അവധി കഴിഞ്ഞു സി ഈ റ്റി യിൽ തിരിച്ചു ചേര്ന്ന ശേഷം പി എച് ഡി ചെയ്യാന് അവധിയിൽ ( QIP ) യിൽ മദിരാശിയില് വന്നതായിരുന്നു.

തീസിസ് ജോലി ചെയ്യുന്നവർ കൂട്ടുകാര് പലരും വളരെ അലംഭാവത്തോടെ ചെയ്യുന്നവരും ഉണ്ടായിരുന്നു. ഒമ്പത് മാസം കൊണ്ടു ചെയ്യുന്ന തീസിസ് ജോലി ഒന്നോ രണ്ടോ ആഴ്ച മാത്രം കൊണ്ടു ചെയ്തവരും ഒമ്പത് മാസം മരിച്ചു പണിഎടുത്തിട്ടും തീരാത്തവരും ഉണ്ടായിരുന്നു. ഏതായാലും എനിക്ക് മാര്ച്ച് പകുതിയായപ്പോള് തന്നെ ആവശ്യമായ റിസള്ട്ടുകൾ കിട്ടി. ജി റ്റി സാറിനു തൃപ്തിയായി എന്ന് കണ്ടപ്പോൾ തീസിസ് എഴുതി തുടങ്ങാന് മാര്ച്ചവസാനം അനുമതി കിട്ടി. ഏപ്രിൽ മേയ് കോളേജില് മദ്ധ്യവേനല് അവധിയായതു കൊണ്ടു മാര്ച്ച് മാസം അവസാനം തിരിച്ചു ആറീസിയില് പോയി ജോലിയില് പ്രവേശിച്ചു മദ്ധ്യവേനല് അവധി സമയം കൊണ്ടു തീസിസിന്റെ എഴുത്തും തീര്ത്തു ജൂണിൽ തന്നെ തിരിച്ചു ആറീസിയില് ചേര്ന്നതു കൊണ്ടു ശരിക്കും ഒമ്പത് മാസം മാത്രമേ ശമ്പളരഹിത അവധി എടുക്കേണ്ടി വന്നുള്ളൂ. അങ്ങനെ വെറും ഒമ്പത് മാസം

അവധിയും രണ്ടു മാസം വെക്കേഷനും ചേര്ത്ത് എം ടെക് കോഴ്സ് തീര്ത്തു എന്ന് പറഞ്ഞാൽ മതിയല്ലോ.

തീസിസില് കിട്ടിയ ഫലങ്ങൾ എല്ലാം കൂടി മൂന്നു പ്രബന്ധ ങ്ങൾ തട്ടിക്കൂട്ടാന് ജി റ്റി സാര് പറഞ്ഞു. ജൂണിനു മുമ്പ് ഇതില് ഒരെണ്ണം സ്വീകരിക്കപ്പെടുകയും ചെയ്തു. ബാക്കി രണ്ടും പിന്നീട് പ്രസിദ്ധീകരിക്കപ്പെട്ടു. മൂന്നും Institution of Electronics and Telecommunication Engineers (IETE) എന്ന സ്ഥാപനം പ്രസിദ്ധീകരിക്കുന്ന മാസികയിലാണ് പ്രസിദ്ധീകരിച്ചത്. വിദേശമാസികകള്ക്കുള്ള മൂല്യമില്ല എന്ന് ഗൈഡിനു തോന്നിയിരിക്കാം ഏതായാലും ഇത് എനിക്ക് ഭാവിയില് വളരെ പ്രയോജനം ചെയ്തു. പി എച് ഡി പ്രവേശനത്തിനു അപേക്ഷിച്ചപ്പോഴും മറ്റും. സ്നേഹപൂർവ്വം എനിക്ക് വേണ്ട നിർദ്ദേശങ്ങള് നൽകി സഹായിച്ച ജി റ്റി സാറിനും എന്റെ ഐഐറ്റി ജീവിതം സന്തോഷകരമാക്കിയ സുഹൃത്തുക്കൾക്കും നന്ദി പറയുവാൻ ഈ അവസരം ഉപയോഗിക്കുന്നു.

പഴയ രീതിയിൽ ഉള്ള ചില കമ്പ്യൂടര് ചിത്രങ്ങള് Google ഇൽ നിന്ന്.

# ഭാഗം 2

# ഗവഷേണ പഠനം ഡൽഹി ഐ ഐ റ്റി യില്

# (1978 - 1981)

1. ഡല്ഹിയിലെ താമസം സുഹൃത്തിന്റെ സ്നേഹവും ആദ്യ ദിനങ്ങളും.
2. ഐഐറ്റി യിൽ ഗവേഷണത്തിനു വഴികാട്ടിയെ തിരയൽ
3. ഭഗവൻ ദാസ് എന്ന വീട്ടുടമയും പാഗൽ കാ ഭാഷയും
4. ഒരു സഹോദര തുല്യൻ , സ്നേഹിക്കാൻ മാത്രം അറിയാവുന്നയാള്
5. ഗവേഷണത്തിനു സഹ ഗൈഡും ചില കടമ്പകളും
6. തക്കാളിക്കും പാര വെക്കുന്ന നമ്മുടെ നാട്ടുകാർ
7. ഐഐറ്റി യിലെ ജീവിതം , ഡല്ഹിയിലെ തണുപ്പും ചൂടും
8. റോസ് പൂന്തോട്ടവും ഒരു സൈക്കിൾ യാത്രയും
9. താജ് മഹൽ യാത്ര
10. വേണമെങ്കിൽ ചക്ക വേരിലും കായ്ക്കും
11. ഐഐറ്റി യിലെ മറ്റു സുഹൃത്തുക്കൾ
12. ഗവേഷണത്തെക്കുറിച്ച് അല്പം കൂടി
13. അമ്മയുടെയും മകന്റെയും കഥ അടിയന്തിരാവസ്ഥയുടെയും

14. ഒരു റിപ്പബ്ലിക് ദിന പരേഡും ഞങ്ങളും.
15. നഷ്ടപ്പെട്ടത് കെട്ടുതാലിയോ ജീവിച്ചിരിക്കുന്ന ഞാനോ ?
16. ഇതര സംസ്ഥാനങ്ങളിൽ നിന്നുള്ള വയോജന വിദ്യാര്ഥികൾ.
17. രണ്ടു സ്കൂട്ടറപകടങ്ങൾ , ഐ ഐ റ്റി യിൽ.
18. ന്യൂ ഡല്ഹിയിലെ എഴുപതുകളിലെ ഗതാഗതവും ചില അനുഭവങ്ങളും.
19. ഡൽഹിയിലെ അന്നത്തെ പ്രധാന കാഴ്ച കളെക്കുറിച്ച്.
20. എന്റെ ഗൈഡ് പ്രൊഫ. മഹാലനാബിസും ആദ്യത്തെ പ്രബന്ധവും.
21. ന്യൂ ഡല്ഹിയിൽ ഞങ്ങള്ക്ക് സഹായമായ മറ്റൊരു സഹോദര തുല്യൻ.
22. ഐഐറ്റി ഡല്ഹിയില് നിന്ന് കമ്പ്യൂട്ടറുകള് തേടി.
23. മഹാലനാബിസ് എന്ന വ്യക്തിയെ പറ്റി അല്പ്പം.
24. കുവൈയിറ്റിൽ നിന്ന് ഒരു കത്തും വിശ്രുപ റാണി മത്സരം നടത്തുന്ന സുഹൃത്തും.
25. മൂന്നു മാസം നീണ്ടു നിന്ന ഒരു പനിയും മറ്റു ചില ആരോഗ്യ പ്രശ്നങ്ങളും ഡല്ഹിയിൽ.
26. ഐ ഐ റ്റി യിലെ അവസാന മാസങ്ങൾ.
27. കോഴിക്കോട്ടേക്ക് മടക്ക യാത്ര.
28. ഗവേഷണ യജ്ഞത്തിന്റെ അവസാനം

## 8

# ഡല്ഹിയിലെ താമസം സുഹൃത്തിന്റെ സ്നേഹവും ആദ്യ ദിനങ്ങളും

പൊതുവേ നമ്മൾ മലയാളികള് കേരളത്തില് അടുത്തടുത്ത് താമസിക്കുമ്പോൾ അടുപ്പം കാണിക്കുന്നതത്ര സാധാരണ മല്ലെങ്കിലും കേരളത്തിന് പുറത്ത് പോകുമ്പോള് പരസ്പരം സഹായിക്കാനുള്ള അവസരങ്ങൾ പരമാവധി ഉപയോഗിക്കു ന്നുണ്ട് . തന്നാലാവുന്ന എല്ലാ സഹായങ്ങളെല്ലാം പുതിയ തായി വരുന്ന ഒരു നാട്ടുകാരനാണ് ചെയ്തു കൊടുക്കുന്നു. എന്റെയും കുടുംബത്തിന്റെയും മൂന്നു വര്ഷത്തെ ഡല്ഹി ഐ ഐറ്റി യിലെ ജീവിതം വിഷമം കുറഞ്ഞതാക്കാന് സഹായം ചെയ്ത സുഹൃത്തുക്കളിൽ ഏറ്റവും മുമ്പില് നിൽക്കുന്ന ആളായി രുന്നു ആറീസി ഫിസിക്സ് ഡിപ്പാര്ട്ടുമെന്റില് നിന്നും ഡല്ഹിയിൽ എന്നെക്കാള് ഒരു വര്ഷം മുമ്പ് ഗവേഷണം ചെയ്യാനെത്തിയ കോലപ്പൻപിള്ള സാർ. അദ്ദേഹവും കുടുംബവും ഞങ്ങള്ക്ക് ചെയ്ത സഹായങ്ങൾ പറഞ്ഞാല് തീരുകയില്ല. എന്നാലും ചിലത് ഇവിടെ കുറിക്കുന്നു.

ഡല്ഹിയിൽ പ്രവേശനം കിട്ടിയ അന്ന് മുതല് കോലപ്പന് സാർ ഞങ്ങള്ക്ക് വേണ്ടി പല കാര്യങ്ങളും ചെയ്തു തന്നു. ഞങ്ങൾ ഡല്ഹിയിലെത്തുന്നതിനു മുമ്പ് തന്നെ ഞങ്ങള്ക്ക് താമസിക്കാൻ ഐഐറ്റി ഡല്ഹിക്കു തൊട്ടടുത്ത് ഒരു വീട് കണ്ടെത്തി. അഡ്മിനിസ്റ്റ്രേറ്റീവ് ബ്ലോക്കിന്റെ സമീപത്തുള്ള ഒരു ഗ്രാമമായിരുന്നു ജിയാസരായി. ഐഐടി ക്യാമ്പസിന്റെ മുമ്പിൽ കിടക്കുന്ന പാലം ( ഇന്ന് ഇന്ദിരാഗാന്ധി ) വിമാന ത്താവളത്തിലേക്കുള്ള റോഡിന്റെ വശത്താണ്. ജിയാ

സരായിയിൽ നിന്ന് മതില് ചാടിയാല് അഞ്ചു മിനുട്ട് കൊണ്ടു ഞങ്ങളുടെ ഡിപ്പാര്ട്ടുമെന്റുകളിൽ എത്താം. ഒരു മുറിയും അടുക്കളയും മാത്രം, അന്നത്തെ ഞങ്ങളുടെ സാമ്പത്തിക നിലയിൽ ഒതുങ്ങുന്നത്. ഒരു ഭഗവൻ ദാസ് എന്ന തനി ഹിന്ദിക്കാരന്റെതായിരുന്നു . ഈ ഗ്രാമത്തിൽ കുറെയേറെ നിയമാനുസൃതം അല്ലാത്ത കെട്ടിടങ്ങൾ ഉണ്ടായിരുന്നു, വെറും മണ്ണും കല്ലും കൊണ്ടു മാത്രം നിര്മ്മിച്ചവ. കുപ്രസിദ്ധമായ സഞ്ജയ് ഗാന്ധിയുടെ തുര്ക്കമാന് ഗെയ്റ്റ് പോലെ ഇടിച്ചു പൊളിക്കാനുള്ള ലിസ്റ്റിൽ ഉണ്ടായിരുന്ന ഒരു ഗ്രാമം. വലിയ സൗകര്യം ഒന്നുമില്ലെങ്കിലും അടുത്തുള്ള ഫ്ലാറ്റുകള്ക്കും മറ്റും കൊടുക്കേണ്ട ഭീമമായ വാടക നമ്മുടെ കൊക്കിൽ ഒതുങ്ങാത്തതുകൊണ്ട് ഇത് മതിയെന്ന് തീരുമാനിച്ചു. മുറിയും അടുക്കളയെന്നു പറയുന്ന സ്ഥലത്തിനും ഇടയില് ഒരു തുറന്ന തളം ഉണ്ടായിരുന്നു. ദല്ഹിയിലെ തണുപ്പിനും മഴയ്ക്കും മുറിയിൽ നിന്ന് അടുക്കളയിൽ എത്താന് കുറച്ചു നടക്കണം. ഇതൊക്കെയാണെങ്കിലും രണ്ടു പിഞ്ചുകുഞ്ഞുങ്ങള്ക്കും എനിക്കും ഭാര്യക്കും താമസിക്കാനുള്ള സൗകര്യം ധാരാളം മതിയായിരുന്നു. മുറിയിൽ ഒരു കട്ടില് ഇടാന് ഉള്ള സ്ഥലമേ ഉള്ളൂ. അതുകൊണ്ടു ഞങ്ങൾ നാലുപേരും ഒരേ ഒരേ കട്ടിലില് ഒരേ ഒരു രജായിയുടെ ( കനം കുറഞ്ഞ മെത്ത, തണുപ്പിനു അത്യാവശ്യം) അടിയിൽ തണുപ്പു കാലത്ത് കെട്ടിപ്പിടിച്ചു ഉറങ്ങുമായിരുന്നു. ഭഗവൻദാസിന്റെ വീര കൃത്യങ്ങള് പിന്നാലെ.

രണ്ടാമത്തെ കാര്യം കുട്ടികളുടെ സ്കൂൾ പ്രവേശനം ആയിരുന്നു. മകൾ രണ്ടാം ക്ലാസിലേക്കും മകന് ഒന്നിലേക്കും ആയിരുന്നു പ്രവേശനം ആവശ്യപ്പെട്ടത്. കോലപ്പൻ സാറിന്റെ മക്കൾ പഠിക്കുന്ന മുനിര്ക്കായില് ഉള്ള സ്കൂളില്

അദ്ദേഹം കുഞ്ഞുങ്ങള്ക്ക് പ്രവേശനവും നേടി തന്നു, തമിഴന്മാർ നടത്തുന്ന ഒരു സ്കൂൾ. ഡല്ഹി പബ്ലിക് സ്കൂൾ പോലെ പ്രശസ്തിയൊന്നും ഇല്ലെങ്കിലും മോശമല്ലാത്ത സ്കൂൾ. ഏതായാലും മൂന്നു വര്ഷമേ അവിടെ ഉള്ളല്ലോ , അത് കഴിഞ്ഞു നാട്ടിൽ വരുമ്പോള് കോഴിക്കോട്ടെ നല്ല സ്കൂള് നോക്കി തിരഞ്ഞെടുക്കാമല്ലോ. അങ്ങനെ രണ്ടു പ്രധാന പ്രശ്നങ്ങള്ക്കും കോലപ്പന് പിള്ള സാറും ശ്രീമതിയും കൂടി ഉത്തരം കണ്ടു.

കോഴിക്കോട്ടു നിന്ന് ജയന്തി നനതാ ട്രെയിനിൽ ഒരുമിച്ചു പുറപ്പെട്ട വെങ്കടരമണിയെയും കുടുംബത്തെയും ജാന്സിയില് ഇറക്കി ഡല്ഹിയിൽ എത്തിയപ്പോള് കോലപ്പന് പിള്ള സാര് സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. സാറിനു അന്ന് ക്യാമ്പസ്സിൽ ഗവേഷണ വിദ്യാര്ഥികള്ക്കുള്ള നളന്ദ ഹോസ്റ്റലില് താഴത്തെ നിലയിൽ ഒരു ചെറിയ ഫ്ലാറ്റ് കിട്ടിയിരുന്നു. (ഞങ്ങള്ക്ക് രണ്ടു വര്ഷം കഴിഞ്ഞായിരുന്നു സീനിയോരിറ്റി അനുസരിച്ച് ഈ ഫ്ലാറ്റ് കിട്ടിയത്),. ആദ്യത്തെ ദിവസം തന്നെ വീട് പോയി നോക്കി. അത്യാവശ്യം വേണ്ട കട്ടിലും ഒന്ന് രണ്ടു കസേരയും മറ്റു സാധനങ്ങളും സാരിനോടും ശ്രീമതിയോടും ഒപ്പം സരോജിനി നഗര് മാര്കറ്റില് പോയി വാങ്ങി പിറ്റേ ദിവസം തന്നെ ഞങ്ങൾ താമസം മാറ്റാന് തയറായെങ്കിലും സാറിന്റെയും ശ്രീമതി സീതാന്റിയുടെയും സ്നേഹപൂര്വ്വം ഉള്ള നിർബന്ധം കൊണ്ടു മൂന്ന് നാലു ദിവസം അവരുടെ കൂടെ താമസിച്ചിട്ടാണ് ജിയാ സരായിയിലേക്ക് പോയത്. ഞങ്ങളുടെ മക്കളുടെ ഒരു വയസ്സ് താഴെയുള്ളവരായിരുന്നു സാറിന്റെ മകനും മകളും . ആദ്യത്തെ ദിവസങ്ങളിൽ കുട്ടികള് നാലുപേരും ഒരുമിച്ചു സ്കൂളിൽ പോയി. സ്കൂളും പരിചയമായി.

പക്ഷെ ആദ്യത്തെ ദിവസം തന്നെ ഞങ്ങള്ക്ക് ഒരു ഷോക്കായി. ആദ്യ ദിവസം കുട്ടികള്ക്ക് ഉച്ചവരെയേ ക്ലാസ് ഉണ്ടായിരുന്നുള്ളൂ. ക്ലാസ് കഴിഞ്ഞു വരുമ്പോൾ മൂന്ന് പേരെ ഉള്ളൂ. ഞങ്ങളുടെ മകൾ കൂടെയില്ല. കുട്ടികളോട് ചോദിച്ച പ്പോൾ അവര്ക്കറിയില്ല. ഞങ്ങൾ ആകെ വിഷമിച്ചു. അവള്ക്കു മലയാളം മാത്രമേ നന്നായി സംസാരിക്കാൻ അറിയാവൂ. ഇന്ഗ്ലീഷ് മാധ്യമത്തിൽ ആയിരുന്നെങ്കിലും സായിപ്പിന്റെ ഭാഷയിൽ സംസാരിക്കാന് കഴിയില്ല. ഞങ്ങൾ അവളുടെ പോക്കറ്റിൽ മേല്വിലാസവും ഒന്നും എഴുതിയിട്ടിട്ടും ഇല്ല. അമ്മമാർ ആകെ തളര്ന്നു , ഞങ്ങൾ നേരെ നടന്നു ഐ ഐ റ്റി യുടെ ഹോസ്റ്റൽ ഗെയിറ്റില് എത്തി. അപ്പോൾ ശീമതി ഒരു കൂട്ടം ഐ ഐ റ്റി വിദ്യാർഥികളുടെ കൂടെ കുണുങ്ങി കുണുങ്ങി നടന്നു വരുന്നു.

സംഭവിച്ചതിതാണ്. ആറീസി ക്യാമ്പസ്സില് കുട്ടികള് പഠിക്കുന്ന നര്സരി & പ്രൈമറി സ്കൂൾ വീട്ടില് നിന്ന് മൂന്നു നാല് വീടുകളുടെ അകലത്തിലായിരുന്നു ഞങ്ങളുടെ വീട്.. ഉച്ചയ്ക്ക് സ്കൂൾ വിട്ടാല് കുട്ടികള് തന്നെ വീട്ടില് എത്തും. മകള് ആ ഓര്മ്മ വെച്ച് സ്കൂൾ വിട്ടപ്പോള് ആദ്യം വീട്ടിലെത്താൻ പുറത്തിറങ്ങി ഓടി . കുറച്ചു മുന്നോട്ടു പോയപ്പോഴാണ് അബദ്ധം മനസിലായത്. അപ്പോൾ അവള് സ്കൂളില് നിന്ന് നടന്നു മുനിര്ക്കായിൽ നിന്ന് ഐ ഐ റ്റി യിലേക്ക് വരുന്ന വഴിയുള്ള ജവഹർലാൽ നെഹ്റു യൂനിവെര്സിറ്റി( ജെഎൻ യു) വിലെക്കുള്ള റോഡിൽ എത്തി. അവിടെ വച്ച് എങ്ങോട്ട് പോകണമെന്ന് സംശയിച്ചു നില്ക്കുമ്പോള് ഐഐറ്റി യിലെ രണ്ടു കുട്ടികൾ ശ്രദ്ധിച്ചു. അവർ ചോദിച്ചു എവിടെയാ പോകേണ്ടത്, ഇന്ഗ്ലീഷിലോ ഹിന്ദിയിലോ, അറിയില്ല. അവൾ കഷ്ടിച്ചു ഐഐറ്റി എന്ന് പറഞ്ഞു. അതു കൊണ്ടു

ഏതായാലും ഞങ്ങളെപ്പോലെയുള്ള വയോജന വിദ്യാഭാസ ത്തിനു വരുന്നവർ താമസിക്കുന്ന നളന്ദയില് അന്വേഷിക്കാം എന്ന് കരുതി കുട്ടികൾ കൂട്ടികൊണ്ടു വരുകയായിരുന്നു. അവര്ക്ക് ആയിരം നന്ദി പറഞ്ഞു മോളെ വാരിയെടുത്ത് ഞങ്ങൾ ഓടി വീട്ടില് എത്തി. അപ്പോഴാണ് ശ്രീമതിക്കു ബോധം തെളിഞ്ഞത്.

ഈ സംഭവം നടക്കുന്നതിനു ഒന്നോ രണ്ടോ ആഴ്ച മുമ്പായിരുന്നു ഡല്ഹിയിൽ ഒരു പതിനാലുകാരി പെണ്കുട്ടിയും സഹോദരനും കൂടി സ്കൂളിൽ പോകുന്ന വഴി പയ്യനെ തട്ടി മാറ്റി പെണ്ക്ട്ടിയെ ബലം പ്രയോഗിച്ചു കൊണ്ടു പോകാൻ ശ്രമിച്ച പ്പോള് ആണ്കുട്ടി എതിർത്ത്, അക്രമികൾ രണ്ടു കുട്ടികളെയും കൊന്നു നഗര മദ്ധ്യത്തിലെ ഒരു കാട്ടിൽ എറിഞ്ഞ സംഭവം നടന്നത് ബില്ല രങ്ക എന്ന അക്രമികളെ പിടികിട്ടിയെകിലും ചോപ്രാ കുടുംബത്തില് പെട്ട ആ കുട്ടികളുടെ വിധി ഏതാനും നിമിഷം ഞങ്ങളുടെ മനസ്സിൽ മിന്നി മറഞ്ഞു എന്നത് സത്യം തന്നെ. ദൈവാധീനം കൊണ്ടു ഒന്നും സംഭവിച്ചില്ല. പിന്നൊരിക്കലും ഉടുപ്പിന്റെ പോക്കറ്റിൽ പേരും മേല്വിലാസവും എഴുതി പിന്നുകുത്തി വക്കാതെ ഞങ്ങള് കുട്ടികളെ പുറത്തിറങ്ങാന് അനുവദിക്കാറില്ല. അനുഭവം ആണല്ലോ ഏറ്റവും വലിയ ഗുരു.

# 9

# ഐഐറ്റി യില് ഗവേഷണത്തിനു വഴികാട്ടിയെ തിരയൽ

അങ്ങനെ 1978 ജൂലൈ മാസം ഞാനും ഐ ഐ റ്റി ഡല്ഹിയിൽ ഗവേഷണത്തിനു ചേര്ന്നു. ഇന്ടര്വ്യൂ സമയത്ത് ഗവേഷണത്തിനു ചിലർ ഗവേഷണം നയിക്കാന് സാദ്ധ്യത യുള്ള വഴികാട്ടി (Guide)യുമായി ചെറിയ രീതിയിൽ മുന് ധാരണയുമായി എത്താരുണ്ട് , പ്രത്യേകിച്ചും നിശ്ചിതമായ ഏതെങ്കിലും മേഖലയിലോ വിഷയത്തിലോ ഗവേഷണം നടത്തണമെന്നു താല്പര്യം ഉള്ളവര്. എം ടെക്കിനു തുടങ്ങി വച്ച ഗവേഷണം പി എച് ഡി ക്കു പ്രയോജനപ്പെടുമെന്ന് ഉറപ്പുണ്ട് എങ്കിൽ അങ്ങനെ ആവാം. പക്ഷെ ഡിപ്പാര്ട്ടുമെന്റില് ഉള്ള ഏതെങ്കിലും അദ്ധ്യാപകർ വഴികാട്ടിയാവാന് തയ്യാറായി രിക്കണം. ഞാനാരെയെങ്കിലും അങ്ങനെ മുന്കൂട്ടി ബന്ധപ്പെ ട്ടിട്ടില്ല. മദിരാശി ഐ ഐ റ്റി യില് ചെയ്ത ഗവേഷണം പി എച് ഡി ക്കു തുടരാന് പ്രയോജനപ്പെടുമെന്നും ഉറപ്പില്ല. ഏതായാലും ഇന്ടെര്വ്യൂ നന്നായിരുന്നു, എം ടെക് തീസിസില് നിന്ന് മൂന്നു പ്രബന്ധങ്ങൾ ഉണ്ടായിരുന്നത് കൊണ്ടു സെലക്ഷൻ എളുപ്പമായിരുന്നു എന്ന് മാത്രം.

അന്ന് ഐഐറ്റി ഡല്ഹിയില് സിസ്റ്റംസ് (വ്യൂഹം) ബന്ധപ്പെട്ട ധാരാളം ഗവേഷണങ്ങൾ നടന്നുവന്നിരുന്നു. പ്രധാനമായും രണ്ടു അതികായന്മാരുടെ നേതൃത്വത്തി ലായിരുന്നു ഇത്. ഒന്ന് വൈദ്യുത വിഭാഗം തലവനും കൂടി ആയിരുന്ന പ്രൊഫസർ പി എസ സത്സംഗിയുടെ കീഴില്, മറ്റൊന്ന് പ്രൊഫ. എ കെ മഹാലനാബിസിന്റെ കീഴിൽ.

ഇതില് എനിക്ക് താല്പര്യം ഉള്ള വിഷയങ്ങളില് ഗവേഷണം നയിക്കുന്നത് രണ്ടാമത്തെയാളായിരുന്നു, പ്രൊഫ. മഹാലനാബിസ്. ഞാൻ ഉപരിപഠനത്തിനു തിരഞ്ഞെടുത്ത കണ്ട്രോൾ സിസ്റ്റംസ് കൂടുതല് കണക്കുമായി ബന്ധപ്പെട്ട തായത് ശദ്ധകണ്ട്രോള് സിസ്റ്റത്തില് പി എച് ഡി ചെയ്യാനുള്ള വിവരം എനിക്കുണ്ടോ എന്ന് സംശയം ഉണ്ടായിരുന്നു. പോരാഞ്ഞു എന്തെങ്കിലും ഗവേഷണം ചെയ്തു ബിരുദം നേടുന്നതിലുപരി കഴിയുമെങ്കില് ചെയ്യുന്ന ഗവേഷണം പ്രായോഗികമായി ഉപയോഗം ഉണ്ടാവണമെന്നും ആഗ്രഹ മുണ്ടായിരുന്നു. അതായത് കഴിയുമെങ്കിൽ കണ്ട്രോള് സിസ്റ്റത്തിലെ സിദ്ധാന്തങ്ങള് പ്രായോഗിക മേഖലകളില് എങ്ങനെ ഉപയോഗിക്കാൻ കഴിയുമെന്ന് കാണിക്കുന്ന തരം ഗവേഷണം. ഇതൊക്കെ ആലോചിച്ചു ഞാൻ പ്രൊഫ. മഹാലനാബിസിന്റെ മുമ്പിൽ എത്തി. എം ടെക്കിനു ചെയ്തതു എന്തെന്ന് ചോദിച്ചു . ഞാൻ വിശദീകരിച്ചപ്പോള് ആ വിഷയത്തിൽ പി എച് ഡി ക്കു വലിയ സാദ്ധ്യതയില്ല എന്നു പറഞ്ഞു. ഏതായാലും സാറിന്റെ കൂടെ ഗവേഷണം നടത്താൻ അതിയായ ആഗ്രഹം ഉണ്ടെന്നു പറഞ്ഞപ്പോള് , "ഒരു കാര്യം ചെയ്യൂ, എന്റെ കൂടെ ഒരു ആന്ധ്രാക്കാരൻ റാവു ഗവേഷണത്തിനു ചേര്ന്നിട്ട് ഒരു വര്ഷം കഴിഞ്ഞു. ഇത് വരെ കാര്യമായൊന്നും ചെയ്തിട്ടില്ല. അയാള്ക്ക് എം ടെക്കിന്റെ ഒന്ന് രണ്ടു പേപ്പർ കിട്ടാനുള്ളത് എഴുതിയെടുക്കാന് വിശാഖ പട്ടണത്തിനും ഡല്ഹിക്കുമിടയിൽ യാത്രയിലാണ്. പോയും വന്നും ഇരിക്കുകയാണ്. അയാള്ക്ക് ഞാന് കൊടുത്ത പ്രശ്നം എണ്ണ പ്രകൃതി വാതക കമ്മീഷന്റെ (Oil and Natural Gas Commission - ONGC) പ്രോജക്റ്റ് ആണ്, താല്പര്യം ഉണ്ടെങ്കിൽ താൻ അത് ചെയ്തോളൂ " എന്ന് സാർ പറഞ്ഞു. രോഗി ആഗ്രഹിച്ചതും വൈദ്യൻ വിധിച്ചതും ഒന്ന് തന്നെ

എന്നപോലായി. പ്രായോഗികമായി ഉപയോഗം ഉള്ള ഗവേഷണം. പക്ഷെ ഈ പ്രോജക്റ്റിൽ പല പ്രാവശ്യം ഡേറാഡൂണിലെ ONGC കേന്ദ്രത്തിൽ പോകേണ്ടി വരുമെന്ന് അന്ന് അറിയില്ലായിരുന്നു, പ്രത്യേകിച്ചും കുഞ്ഞുങ്ങളെയും ശ്രീമതിയും ഡല്ഹിയിൽ തനിച്ചാക്കിയിട്ടു.

ഭൂമിക്കടിയിലുള്ള എണ്ണ നിക്ഷേപങ്ങള് കണ്ടെത്താനുള്ള ചില മാര്ഗങ്ങളിൽ ഒന്നിന് സീസ്മിക്ക് സർവ്വേ എന്ന് പറയുന്നു. ഭൂമിയുടെ മുകളിൽ ഒരു ഡൈനാമിറ്റ് പൊട്ടിച്ചു അതില് നിന്നുണ്ടാകുന്ന ശബ്ദ തരംഗങ്ങള് ഭൂമിയുടെ അടിയില് ഉള്ള വിവിധ തലങ്ങളില് തട്ടി പ്രതിഫലിപ്പിച്ചു തിരിച്ചു കിട്ടുന്ന തരംഗങ്ങള് രേഖപ്പെടുത്തുന്നു. ഇങ്ങനെ പ്രതിഫലിക്കുന്ന തരംഗങ്ങൾ രേഖപ്പെടുത്തി ഒരു ചിത്രം വരച്ചാല് ഡയനാമിറ്റ് പൊട്ടിയ ഭൂമിവിഭാഗത്തിന്റെ അടിയിലുള്ള ഭൂഗര്ഭത്തിന്റെ ഏകദേശ രൂപം കിട്ടും. അതിൽ നിന്ന് എണ്ണ, പ്രകൃതി വാതകം എന്നിവ ആ മേഖലയിൽ ഉണ്ടാകാന് സാധ്യതയുള്ള ചില ഭൂഘടനകൾ ഉണ്ടോ എന്നറിയാം. എണ്ണ ഉള്ക്കൊള്ളാൻ കഴിയുന്ന ഭൂഘടനകൾ (geological structures ) ഉണ്ടെങ്കിൽ മറ്റു രീതികൾ ഉപയോഗിച്ച് എത്ര മാത്രം എണ്ണ ഉണ്ടാവുമെന്ന് കണക്കാക്കി ലാഭകരമായി എണ്ണ ഉത്പാദിപ്പിക്കാന് കഴിയു മെന്നുറപ്പായാൽ എണ്ണക്കിണര് ഉണ്ടാക്കി എണ്ണ എടുക്കുന്നു. പ്രതിഫലിക്കുന്ന ശബ്ദ തരംഗങ്ങള് ചില പ്രത്യേക രീതിയില് അപഗ്രഥനം ചെയ്താല് മാത്രമേ ഭൂഗര്ഭ സംരചനകള് (geological structures) വ്യക്തമാവുകയുള്ളൂ. (ഇതോടൊപ്പം കൊടുത്ത ചിത്രങ്ങൾ നോക്കുക, Google തന്നതാണ് ) അങ്ങനെ കിട്ടുന്ന ഡാറ്റ അപഗ്രഥിക്കാനുള്ള ചില മെച്ചപ്പെട്ട മാര്ഗങ്ങള് ആവിഷ്കരിക്കുകയായിരുന്നു എന്റെ ഗവേഷണ ത്തിന്റെ ലക്ഷ്യം. ഐ ഐ റ്റി യിൽ വച്ച് മാതൃകാ ഡാറ്റയില്

പരീക്ഷിച്ചു നോക്കി തൃപ്തികരമെന്ന് കണ്ടാല് പ്രായോഗികമായ ഡാറ്റയില് പ്രയോഗിച്ചു നോക്കാന് ഞാന് ഇടയ്ക്കിടയ്ക്ക് ഡേറാഡൂണിലെ എണ്ണ ഗവേഷണ സ്ഥാപനത്തില് ഒന്നോ രണ്ടോ ആഴ്ച താമസിച്ച പരീക്ഷണങ്ങള് നടത്തിയിരുന്നു. ഈ സമയം ശ്രീമതിയെയും കുഞ്ഞുങ്ങളെയും ഐ ഐ റ്റി യിലെ മറ്റു സുഹൃത്തുക്കളുടെ സംരക്ഷണത്തിൽ ഏല്പ്പിച്ചായിരുന്നു പോയിരുന്നത്. നല്ല സുഹൃത്തുക്കൾ രാവിലെയും വൈകുന്നേരവും വീട്ടിൽ ചെന്ന് വിവരങ്ങള് അന്വേഷിച്ചു സഹായിച്ചിരുന്നു.






പ്രൊഫ. മഹാലനാബിസിനെക്കുറിച്ചു രണ്ടു വാക്ക്. അമരേന്ദ്ര കാശ്യപ് മഹാലനാബിസ് ബംഗ്ലാദേശിലെ മൈമൻസിംഗ് എന്ന സ്ഥലത്ത് ജനിച്ചു, കൊല്കത്ത റേഡിയോ ഫിസിക്സ് ഇന്സ്റ്റിട്യൂടില് (പിന്നീട് കല്കത്താ യൂനിവെര്സിറ്റിയായി ) പഠിച്ചു വിദേശത്ത് പോയി. ഐ ഐ റ്റി ഡല്ഹി തുടങ്ങിയ കാലത്ത് അദ്ദേഹവും അദ്ദേഹത്തിന്റെ നിര്ബന്ധം മൂലം സഹപാഠിയായിരുന്ന ഡത്താറേയും ഒരുമിച്ചു ജോലിയ്ക്ക് അപേക്ഷിച്ചു. രണ്ടു പേരും ഒരുമിച്ചു ഡല്ഹി ഐ ഐ റ്റി യിൽ ഇലകട്രിക്കല് വിഭാഗത്തില് അദ്ധ്യാപകരായി. ഏ കെ എം സാറ് മുപ്പതോളം പി എച് ഡി പ്രബന്ധങ്ങള്ക്കു മേല്നോട്ടം വഹിച്ചിട്ടുണ്ട്. ഞാനതിൽ 27ആമനാണെന്ന് തോന്നുന്നു. ഇരുന്നൂറോളം പ്രബന്ധങ്ങളും. അദ്ദേഹത്തിന്റെ ശിഷ്യന്മാർ പലരും ഇന്ത്യയിലും വിദേശത്തും പ്രശസ്തമായ നിലയിൽ അദ്ധ്യാപകരും ഗവേഷകരും ആയിരുന്നു. ഐഐറ്റി ഡല്ഹി ഡയരക്ടർ ആയിരുന്നു ഡോ സുരേന്ദ്രപ്രസാദ് അദ്ദേഹത്തിന്റെ ഗവേഷണ വിദ്യാര്ഥി ആയിരുന്നു, എന്റെ സഹ ഗൈഡും .( ഇവരുമായുള്ള എന്റെ വ്യക്തിപരമായ അനുഭവങ്ങൾ വഴിയെ)

10

# ഭഗവൻ ദാസ് എന്ന വീട്ടുടമയും പാഗല് കാ ഭാഷയും

ന്യൂ ഡല്ഹിയിൽ ആദ്യത്തെ ഒന്നര വര്ഷത്തോളം താമസിച്ച ജിയാസരായി എന്ന ഗ്രാമത്തിലെ വീട്ടുടമയുടെ പേർ ഭഗവാന് ദാസ് എന്നായിരുന്നു. തനി ഹിന്ദിക്കാരൻ . അന്നും ഇന്നും നമ്മൾ ദക്ഷിണ ഇന്ത്യക്കാരെ വടക്കെ ഇന്ത്യക്കാര് എങ്ങനെ കണക്കാക്കുന്നു എന്നതിന് ഏറ്റവും നല്ല ഉദാഹരണം ആയിരുന്നു അയാൾ.

പൊതുവേ വടക്കെ ഇന്ത്യയിലെ വീട്ടുടമകള്ക്ക് ദക്ഷിണ ഇന്ത്യയിൽ നിന്നും വരുന്ന വാടകക്കാരെ സ്വീകാര്യമാണ്. വിന്ധ്യ പര്വതത്തിനു തെക്ക് നിന്ന് വരുന്ന എല്ലാവരും 'മദ്രാസി' എന്ന ഓമനപ്പേരിൽ ആണ് അറിയപ്പെടുന്നത്. ആള്ക്കാർ ആന്ധ്ര, തമിഴ്നാട്ടു, കർണാടക, കേരളം ഇവയേതിൽ നിന്നായാലും മദ്രാസിതന്നെ. ഇവരെ വാടകക്കാരായി അഭിമതരാക്കുന്നതിനു കാരണങ്ങള് പലതാണ്, ഒന്ന് നമ്മുടെ ആള്ക്കാർ വാടക കൃത്യമായി മാസാമാസം കൊടുക്കും, രണ്ടു പൊതുവേ വീടുകൾ വൃത്തിയായി സൂക്ഷിക്കും , മൂന്നു മറ്റുള്ളവരുമായി വഴക്കിനു പോകുകയുമില്ല, നാല് ഒഴിഞ്ഞു കൊടുക്കാൻ പറഞ്ഞാല് വലിയ എതൃപ്പ് കൂടാതെ വീടൊഴിഞ്ഞു കൊടുക്കും ഇതൊക്കെ തന്നെ. പത്രത്തിലെ പരസ്യത്തിൽ തന്നെ കാണാം 'തെക്കേ ഇന്ത്യയിൽ നിന്നുള്ള വര്ക്ക് മുന്ഗണനാ' എന്ന്. നമ്മുടെ ഭഗവാൻ ദാസും ഇത് പോലെ തന്നെ.

അയാൾ ഞങ്ങള് താമസക്കാരോടു വളരെ സ്നേഹമാണ് എന്ന് നടിക്കും, ഉള്ളിൽ എന്ത് തോന്നിയാലും. രാവിലെ

പ്രാതലിനു ദോശ ആണെങ്കില് അതുണ്ടാക്കുന്നതിന്റെ വാസന കേള്ക്കുമ്പോൾ ചോദിക്കും "ക്യാ മോഹന്ജീ ആജു ദോശാ ഹൈ? ". കൊതി കിട്ടാതിരിക്കാൻ വല്ലപ്പോഴും ഞങ്ങൾ ദോശയും ഇഡലിയും ഉണ്ടാക്കി കൊടുത്താല് വളരെ സന്തോഷം. പക്ഷെ മറ്റുള്ളവർ വീട്ടില് മത്സ്യം പൊരിക്കുന്നത് തീരെ നിരോധിച്ചിരിക്കുകയാണ്. അറിയാതെ ചെയ്താൽ അന്ന് അയാൾ വേണ്ടാത്ത വഴക്കൊക്കെ പറയും. മാംസം കാണുന്നത് തന്നെ അയാള്ക്ക് വെറുപ്പായിരുന്നു. കേരളത്തിൽ നിന്ന് ഒരു ക്രസ്ത്യന് കുടുംബം ( രണ്ടു നര്സന്മാരും സഹോദരനും ഒരു അമ്മാമ്മയും) അതെ കെട്ടിടത്തിൽ മുകളില് ഒരു മുറിയില് താമസം ഉണ്ടായിരുന്നു. അന്നും ന്യൂഡല്ഹിയിൽ ബീഫ് കിട്ടാന് വിഷമമായിരുന്നു. ഐഐറ്റി യില് നിന്നു 12 കിലോമീറ്റര് ദൂരത്തില് ഉള്ള നിസാമുദ്ദീൻ റെയില്വേ സ്റ്റേഷന്റെ അടുത്തു എവിടെയോ ആഴ്ചയിലൊരിക്കൽ ബീഫ് കിട്ടും. നമ്മുടെ കക്ഷികൾ ഞായറാഴ്ച അവിടെപ്പോയി ബീഫ് വാങ്ങി വരും. അത് കറി വക്കുമ്പോൾ ഉള്ള പ്രത്യേക വാസന അയാള്ക്കറിയില്ല, അതുകൊണ്ടു വഴക്കിനു പോകാറില്ല. പക്ഷെ ഞങ്ങള്ക്ക്റിയാമായിരുന്നു. ഞങ്ങൾ വല്ലപ്പോഴും മത്സ്യം ഐഎൻഎ മാര്ക്ക്റ്റിൽ നിന്ന് വാങ്ങി കറിവെക്കും, കുട്ടികള്ക്ക് മത്സ്യം പൊരിച്ചതാണ് ഇഷ്ടം എങ്കിലും മത്സ്യം പൊരിക്കുമ്പോള് മണം വരുമെന്നുള്ളതു കൊണ്ടു അതിനു തുനിയാറില്ല. മാംസം , പ്രത്യേകിച്ചും ആടിന്റെ മാംസം നിഷിദ്ധമല്ലായിരുന്നു. ഇടയിൽ പറയട്ടെ ആടിന്റെ മാംസം ആടിന്റെ കാലോ കയ്യോ ഏതു ഭാഗത്ത് നിന്ന് വേണമെങ്കിലും കൃത്യമായി എല്ലില്ലാതെയോ അല്ലാതെയോ മുറിച്ചു വൃത്തിയാക്കി കിട്ടും ഡല്ഹിയിൽ.. കോഴിയിറച്ചിയും, ഇത് ഡൽഹിയില് മാത്രമേ ഞാൻ കണ്ടിട്ടുള്ളൂ.

നമ്മുടെ ശ്രീമതി ഇവിടത്തെ സ്ത്രീകളുമായി പെട്ടെന്ന് പരിചയമായി. . ആദ്യത്തെ ദിവസം തന്നെ ഞാൻ ഐ ഐ റ്റി യിൽ നിന്ന് വൈകുന്നേരം തിരിച്ചെത്തിയപ്പോള് ഞങ്ങളുടെ അതെ കെട്ടിടത്തില് താമസിക്കുന്ന ഒരു പഞ്ചാബി അഗ്നിഹോത്രിയുടെ ഭാര്യയുമായി ശ്രീമതി യാതൊരു വിഷമവും കൂടാതെ മുക്കാലും ആംഗ്യ ഭാഷയിൽ സംസാരിക്കുന്നു. ശ്രീമതി പത്താം ക്ലാസ് വരെ ഹിന്ദി പഠിച്ചിട്ടുണ്ട്, പക്ഷെ പഞ്ചാബിക്ക് ഹിന്ദി അത്ര പോര. അതൊന്നും അവര്ക്ക് പ്രശ്നമേ അല്ല. സ്ത്രീകള്ക്ക് വര്ത്തമാനം പറയാൻ ഭാഷ വേണ്ട എന്ന് എനിക്ക് ആദ്യം മനസ്സിലായത് അന്നാണ്.

പക്ഷെ ഒരു ദിവസം നമ്മുടെ ഭഗവാന്റെ തനി നിറം എനിക്ക് മനസ്സിലായി. ഞങ്ങളുടെ രണ്ടു കുട്ടികളുമായി കളിക്കാൻ അയാളുടെ മകന്റെ കുട്ടി വരുമായിരുന്നു. ഒരു പെണ്കുട്ടി. നമ്മുടെ കുട്ടികളെപ്പോലെ വൃത്തി ഒന്നുമില്ല, എങ്കിലും കുഞ്ഞുങ്ങളെ ദൈവതുല്യരായി കണക്കാക്കണമല്ലോ ഒരു ദിവസം ഞങ്ങളുടെ മകള് ഭഗവാന്റെ പേരക്കുട്ടിയെ ചില മലയാള വാക്കുകൾ പഠിപ്പിക്കുന്നത് ഇയാള് കണ്ടു, ആ കുട്ടി ആ വാക്കുകൾ പറയാന് ശ്രമിക്കുന്നത് അയാള് ശ്രദ്ധിച്ചു. അയാൾ പെട്ടെന്ന് കലി തുള്ളി താഴെ വന്നു കുട്ടിയെ നല്ല വണ്ണം തല്ലിയിട്ട് ചോദിച്ചു : “ക്യാം തും പാഗൽ കാ ഭാഷ ബോല്ത്താ ഹൈ ?" അപ്പോൾ നമ്മുടെ മദ്രാസിയെ താമസക്കാരായി കിട്ടിയാൽ നന്നു പക്ഷേ അവരുടെ ഭാഷ ‘പാഗൽ കാ ഭാഷ’ (ഭ്രാന്തന്റെ ഭാഷ ) ആണ്, എന്താ കൊള്ളാമോ? ഇത്തരം ആള്ക്കാരുടെ മനോഭാവം ഞങ്ങള്ക്ക് പലയിടങ്ങളിലും അന്ന് കാണാൻ കഴിഞ്ഞിട്ടുണ്ട്. ബസ്സിലായാലും ചന്തയിലായാലും എല്ലാം . മദ്രാസിയുടെ

ദോശയുടെ സ്വാദിഷ്ടം, വട അതിലും നന്ന്, പക്ഷെ ഭാഷ ഭ്രാന്തന്മാരുടെ ഭാഷ!! അന്നും ഇന്നും കൊണാട്ട് പ്ലെയ്സിലെ മദ്രാസ് കഫെയിൽ കൂടുതലും വരുന്നവര് വടക്കന്മാര് തന്നെ. ഒരു ദോശയ്ക്ക് മൂന്നു പ്രാവശ്യം സാമ്പാർ വാങ്ങി കുടിക്കുന്നവർ. (സാമ്പാർ ഫ്രീ ആണല്ലോ )

ഇതിനു ഞാൻ മനസ്സിലാക്കിയ കാരണങ്ങളില് ഒന്ന് , ന്യൂ ഡല്ഹിയിലെ പ്രധാന ആഫീസുകളില് എല്ലാം ഉയര്ന്ന ആഫീസര്മാരായി ഇരിക്കുന്നവരില് ഭൂരിഭാഗവും തെക്കേ ഇന്ത്യയിൽ നിന്ന് വന്നവരായിരിക്കും എന്നതാണ്. പൊതുവേ ജോലി ചെയ്യുന്നതിൽ ശുഷ്കാന്തി കാണിക്കുന്നവർ. വടക്കന്മാർ 6 മണിക്കൂർ കൊണ്ടു ചെയ്യുന്ന ജോലി രണ്ടു മണിക്കൂർ കൊണ്ടു ചെയ്തു മേലധികാരികളെ സന്തോഷിപ്പിക്കുന്നവർ. വടക്കന്മാർ പാനും തിന്നു ചായയും കുടിച്ചു വായി നോക്കി നടക്കുമ്പോള് നമ്മുടെ ആള്ക്കാർ ഉള്ള സമയം കൊണ്ടു ജോലി ചെയത് തീര്ക്കുന്നു.. ഞങ്ങളുടെ ഐഐറ്റിയിലെ ക്ലാര്ക്കുമാരെ പ്പോലും സ്കോളര്ഷിപ്പ് തുക പാസാക്കാന് ഒരു മാസത്തേക്ക് ഒരു ചായ വാങ്ങി കൊടുത്താൽ മതി. ഒരു ചായയും ഒരു പ്ലെയ്റ്റ് സമോസയും വാങ്ങി കൊടുത്താല് ആറുമാസം സ്കോളർഷിപ്പ തടസ്സം കൂടാതെ കിട്ടും. അതാണ് പാവങ്ങളുടെ നിലവാരം. പൊതുവേ വിവരവും അറിവും കുറവ്, അസൂയയ്ക്കും കഷണ്ടിക്കും അന്നും ഇന്നും മരുന്നില്ലല്ലോ. !!!

11

# ഒരു സഹോദര തുല്യൻ , സ്നേഹിക്കാൻ മാത്രം അറിയാവുന്നയാള്

എന്റെ വളരെ അടുത്ത സുഹൃത്തിന്റെ ഭാര്യാ സഹോദരൻ, എന്റെ ധര്മ്മപത്നിയെ സ്വന്തം ചേച്ചിയെപ്പോലെ കരുതുന്ന ആൾ, പെട്ടെന്നൊരു ദിവസം ഡല്ഹിക്കു തിരിക്കുന്നു. സൌദിയിൽ പോകാന് അയലത്തെ സുഹൃത്തിന്റെ വിസ അടിപ്പിക്കാനാണ് വരവ്. ഗംഭീരമായി വിമാനത്തിൽ തന്നെ,. പക്ഷെ പുറപ്പെടുന്നതിനു ഏതാനും മണിക്കൂർ മുമ്പാണ് ചേച്ചിക്ക് എന്താണ് കൊണ്ടു പോകേണ്ടത് എന്ന് ആലോചിച്ചത്. നേരെ വിട്ടു, ചാലക്കമ്പോളത്തിലേക്ക്. അര ചാക്ക് ഒന്നാം തരം കുത്തരി, ഒരു കുല കപ്പപഴം, (ചെങ്കദളി), കുറച്ചു ഉണക്ക മീൻ (കരുവാട് എന്ന് തിരുവനന്തപുരം ഭാഷ) ഇവയെല്ലാം കൂടി ഒരു ചാക്കിൽ കെട്ടി കൂടെ കയറ്റി.

ഇന്നത്തെപ്പോലെ സുരക്ഷാ പരിശോധന കര്ശനം അല്ല. എന്നാലും ബോംബയിൽ മാറി കേറ്റിയതിനിടെ ആരോ CISF ലെ ഒരു വിരുതൻ കയ്യിലിരുന്ന ഉപകരണം കൊണ്ട് ചാക്കില് ഒരു കുത്തു കൊടുത്തു. അരി കുറെ പുറത്തു ചാടി. ആള്ക്കാർ ശ്രദ്ധിച്ചു. ഇതെന്താ? ചോദ്യമായി. ആശാൻ അറിയാവുന്ന ഭാഷയിൽ പറഞ്ഞു "അരിശു അരിശു ". ഏതായാലും മത്സ്യം ആരും കണ്ടില്ല. ഒരു വിധം ചാക്ക് വീട്ടിൽ എത്തിച്ചു. പഴം വീട്ടിൽ എത്തിയപ്പോള് പായസം ആയി, ഭഗവൻ ദാസിന്റെ പശുവിനു ഭക്ഷണവും. കുറെ നാള് കൂടി ഞങ്ങൾ നല്ല കുത്തരി ചോറ് ഉണ്ടിട്ടു. രണ്ടാഴ്ച്ചത്തേക്ക് കുത്തരി സുലഭം. കരുവാടു കുറച്ചു ഒന്ന് രണ്ടു മലയാളി സുഹൃത്തുക്കള്ക്ക് പങ്കുവെച്ചു.

ആൾ ഭയങ്കരവൃത്തിക്കാരനാണ്. .ഞങ്ങളുടെ അടുത്ത വീട്ടിലെ പഞ്ചാബിക്കുട്ടി ( പാഗൽ കാ ഭാഷ ഫെയിം) ഇടയ്ക്ക് വീട്ടിൽ വരും. ആ കുട്ടിയെ അയാള്ക്ക് അത്ര പിടിത്തമല്ല. ശ്രീമതിയോട് പറയും " ചേച്ചി, കേറ്ററുത്, കുളിക്കാത്ത ജാതിയാണ്, വല്ല രോഗവും വരും " എന്ന്. ഒരു ദിവസം ആ കുട്ടി ഞങ്ങളുടെ വീട്ടിനകത്തു കയറിയത് ആശാന് പിടിച്ചില്ല. ആശാന് കക്ഷിയെ പുറത്താക്കണം. " അന്തർ ആവോ " എന്ന് പറഞ്ഞാൽ അകത്തു വരു എന്നാണ് എന്ന് അറിയാം. അതു കൊണ്ടു കക്ഷി പുറത്തിറങ്ങി നിന്നിട്ട് കുട്ടിയെ വിളിച്ചു പറഞ്ഞു "അന്തർ ആവോ ", പുറത്തേക്ക് ആന്ഗ്യം കാണിച്ചു. ഞങ്ങൾ എല്ലാം തല അറഞ്ഞു ചിരിച്ചു അന്ന്.

പുറത്തു പോയാല് അയാള് ഭക്ഷണം ഒന്നും കഴിക്കുകയില്ല. ബ്രിട്ടാനിയ ബിസ്കറ്റ് അല്ലാതെ. കാലാവസ്ഥ മാറുമ്പോള്, ഡല്ഹിയിൽ ചില സമയത്തു ഈച്ച ശല്യം വളരെ കൂടുതല് കാണാം. കക്ഷിക്ക് ഈച്ചയെ ഭയങ്കര അറപ്പാണ്. ഭക്ഷണം കഴിക്കുമ്പോൾ, ആരെങ്കിലും വീശി കൊടുക്കണം. മറ്റുള്ളവർ കഴിക്കുമ്പോൾ അയാള് വീശിതരും. " വേഗം കഴിക്കു, എന്റെ കൈ കഴയ്ക്കുന്നു " എന്ന് പറഞ്ഞുകൊണ്ട്. ഒരു ദിവസം ബസ്സിൽ നിന്നു ഓടിയിറങ്ങി വന്ന പാടേ " ചേച്ചി ഡെറ്റോൾ എവിടെ " എന്ന് ചോദിച്ചു കൊണ്ട്. കാരണം ബസ്സിൽ വച്ചു ഒരീച്ച ആശാന്റെ മുഖത്ത് ഇരുന്നു. മുഖവും കയ്യും എല്ലാം കഴുകി കഴിഞ്ഞാണ് ഇതു പറഞ്ഞതു.

ഇങ്ങനെയും ഒരാൾ, ശുദ്ധഗതിക്കാരന്, സ്നേഹിക്കാന് മാത്രം അറിയാവുന്ന നിഷ്കളങ്കൻ, എന്നാലും അയാളുടെ ചെയ്തികളില് നിന്ന് ഞങ്ങള്ക്ക് ഓര്ത്തോര്ത്തു ചിരിക്കാൻ എന്നും എന്തെങ്കിലും ഉണ്ടാവുമായിരുന്നു. കുടുംബത്തിലെ മൂത്തയാൾ

ആയതു കൊണ്ടോ ജോലി തേടാന് അല്പ്പം വൈകിയത് കാരണമൊ  ആണെന്നു തോന്നുന്നു അദ്ദേഹം നമ്മുടെ കെ എസ ആർ റ്റി സിയില് കുറെ വര്ഷം തല സ്ഥാനനഗരിയിലെ സിറ്റി ബസ്സിലും മറ്റും കണ്ടക്ടര് ആയി ജോലി ചെയ്തു ഇപ്പോൾ വിശ്രമ ജീവിതം നയിക്കുന്നു. .

12

## ഗവേഷണത്തിനു സഹ ഗൈഡും ചില കടമ്പകളും

ആദ്യമായി ഗവേഷണത്തിനു ഗൈഡിനെ തീരുമാനിച്ചതു എങ്ങനെയെന്നുമുമ്പ് പറഞ്ഞല്ലോ, പ്രൊഫ, മഹലനാബിസ് എന്ന ബംഗാളി പ്രൊഫസറായിരുന്നു ഗൈഡ്. എന്നാൽ ഡല്ഹി ഐഐറ്റി യില് പൊതുവേ എല്ലാ ഗവേഷണ വിദ്യാര്ഥികള്ക്കും ഒന്നിൽ കൂടുതല് ഗൈഡന്മാര് ഉണ്ടായിരുന്നു. അത് കൊണ്ടു പലപ്പോഴും ഗുണമേ ഉണ്ടായിരുന്നുള്ളൂ. പ്രത്യേകിച്ചും എ കെ മഹലനാബിസിന്റെ (എകെഎം) കൂടെയാകുമ്പോൾ. അദ്ദേഹം വളരെയുയർന്നു പടർന്നു നില്കുന്ന ഒരു ആല്മരം ആയിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ പി എച് ഡി പൂര്ത്തിയാക്കിയ ചില അദ്ധ്യാപകരായിരിക്കും അദ്ദേഹത്തിന്റെ കൂടെ ഞങ്ങളുടെ സഹഗൈഡായി വരുക. ഉദാഹരണത്തിന് ഞാന് അവിടെ ഉള്ളപ്പോൾ ഇതേ ഡിപ്പാര്ട്ടുമെന്റില് ഉണ്ടായിരുന്ന അദ്ധ്യാപകർ ഡോ ബിസ്വാസ്, ഡോ എ കെ സിന്ഹാ, ഡോ സുരേന്ദ്ര പ്രസാദ് ഇവർ പ്രൊഫ എ കെ എം ന്റെ തന്നെ വിദ്യാര്ഥികളായിരുന്നു. ഗുരുവും ശിഷ്യനും കൂടി ഒരുമിച്ച ഗൈഡന്മാരായാൽ പല ഗുണങ്ങളും ഉണ്ടായിരുന്നു. ഒന്നാമത് വളരെ സീനിയറായ പ്രൊഫസരുടെ തിരക്ക് കാരണം കാണാൻ തന്നെ വിഷമമായിരുന്നു. എന്തെങ്കിലും സംശയം തീര്ക്കാനും കാര്യങ്ങൾ പ്രാഥമികമായി ചര്ച്ച ചെയ്യാനും ഒരു ജൂനിയർ അദ്ധ്യാപകന് ഉള്ളത് നല്ലത് തന്നെ. അക്കാര്യത്തിൽ എനിക്കു കിട്ടിയ സുരേന്ദ്ര പ്രസാദ് എന്ന സഹഗൈഡ് വളരെ ഉപകാരിയായിരുന്നു. പ്രായം എന്നെക്കാൾ കുറവ്, പഞ്ചാബിയാണ്, മുടി കുറേശ്ശെ വെളുത്ത

തുടങ്ങിയെങ്കിലും ഞാൻ കാണുമ്പോള് വിവാഹം കഴിച്ചിട്ടില്ല. ഒരിക്കൽ ഞാന് വെറുതെ ചോദിച്ചു എന്താണ് വിവാഹം കഴിക്കാത്തത് ? അദ്ദേഹം പറഞ്ഞു :'എനിക്ക് ഭയമാണ് " , ഞാൻ കളിയാക്കി, "ഭയക്കാനൊന്നുമില്ല, ചുമ്മാ കെട്ടിക്കോ." എന്ന്. ഇങ്ങനെയൊക്കെ സമഭാവനയോടെ സംസാരി ക്കാൻ വിഷമമില്ലാത്തയാളായിരുന്നു ഡോ പ്രസാദ്. "അധികം താമസിക്കാതെ കല്യാണം കഴിഞ്ഞില്ലെങ്കില് നല്ല പെണ്ക്കുട്ടികളെ കിട്ടുകയില്ല" എന്നു വരെ ഞാൻ ഇടയ്ക്ക് കളിയാക്കാൻ പോലും സ്വാതന്ത്ര്യം നല്കിയ ആൾ. ആദ്യ വര്ഷം അവസാനം അദ്ദേഹം ഡല്ഹി യൂണിവെര്സി റ്റിയിലെ ഒരു അദ്ധ്യാപികയെ വിവാഹം കഴിച്ചു , കുറച്ചു നാൾ കഴിഞ്ഞു ഞാൻ ചോദിച്ചു " ഇപ്പോൾ എങ്ങനെ " ഉത്തരം : "കുഴപ്പമില്ല". (ഇദ്ദേഹം പിന്നീടി ഐഐറ്റി ഡല്ഹിയില് ഡയരക്ടരായി )

പക്ഷെ രണ്ടു ഗൈഡന്മാർ ഉള്ളത് എപ്പോഴും നന്നായി ക്കൊള്ളണമെന്നില്ല. പ്രത്യേകിച്ചും രണ്ടു പേരും സമശീര്ഷ്വ രാണെങ്കിൽ ചിലപ്പോൾ അവരുടെ സ്വാര്ത്ഥ താല്പര്യങ്ങള് കൊണ്ടു ബുദ്ധിമുട്ടുകൾ ഉണ്ടാവാം. കുഞ്ചൻ നമ്പ്യാര് പറഞ്ഞത് പോലെ " രണ്ടു പെണ്ണുങ്ങളെ വച്ചോണ്ടിരിക്കുന്ന തണ്ടു തപ്പിക്ക് സുഖമില്ലൊരിക്കലും " എന്നതല്ല. ഒരേ നിലയിലുള്ള രണ്ടു പേരെ ഗൈഡായി വക്കുന്നത് അത്ര ആശാസ്യമായി എനിക്ക് തോന്നിയിട്ടില്ല, അല്ലെങ്കിൽ രണ്ടു പേരും പരിപൂർണ സാത്വികരായിരിക്കണം. രണ്ടു ഗൈഡന്മാ രുടെ ഇടയിൽ കിടന്നു വിഷമിച്ച പലരെയും അവിടെ കണ്ടിട്ടുണ്ട് . ഗവേഷണത്തിന്റെ ഒരു ഭാഗം ഗൈഡന്മാരെ എങ്ങനെ തൃപ്തിപ്പെടുത്തുക എന്നതും കൂടിയാണ്. പല കാര്യത്തിലും അവർ തമ്മില് ഏകാഭിപ്രായം

ഉണ്ടാവണമെന്നില്ല, അക്കാരണത്താൽ പലപ്പോഴും ശിക്ഷിക്കപ്പെടുന്നത് ഗവേഷണ വിദ്യാര്ഥി ആയിരിക്കും. ഏതായാലും എനിക്ക് ആ വിഷമം ഉണ്ടായില്ല. എന്റെ ഗുരുക്കന്മാർ തമ്മില് അങ്ങനെ അഭിപ്രായവ്യത്യാസം ഉണ്ടോ എന്ന് പോലും ഞാൻ അറിയേണ്ടി വന്നില്ല. അവസാന വര്ഷം തീസിസ് എഴുതുമ്പോൾ അല്ലാതെ. അതും അത്ര പ്രധാനപ്പെട്ടതായിരുന്നുമില്ല.

ഡല്ഹി ഐഐറ്റി യിൽ കാര്യമായ ഗവേഷണം തുടങ്ങുന്നതിനു മുമ്പ് ചില പ്രാഥമികമായ നടപടികള് പൂര്ത്തിയാക്കേണ്ടതുണ്ടായിരുന്നു. പി എച് ഡി ചെയ്യാൻ ഗവേഷകൻ ശരിക്കും തയാറാണോ എന്ന് നോക്കാന് ഒരു വാചാപ്പരീക്ഷ പാസാകണം. ഇതിന്റെ പേര് കൊമ്പ്രിഹെന്സീവ് (Comprehensive Examination) പരീക്ഷ എന്നാണു. ഗവേഷണം നടത്താൻ ഗവേഷകനു അതുമായി ബന്ധപ്പെട്ട ഏതൊക്കെ വിഷയങ്ങളില് പ്രാവീണ്യം ഉണ്ടായിരിക്കണം എന്ന് ഗൈഡന്മാര് ഉള്പ്പെട്ട ഒരു കമ്മറ്റി ആണ് തീരുമാനിക്കുക. എനിക്ക് പ്രധാനമായും കണക്കും കമ്മ്യൂണിക്കേഷനുമായിരുന്നു കണ്ട്രോൾ സിസ്റ്റംസ് അല്ലാത്ത വിഷയങ്ങൾ. ഗവേഷണം തുടങ്ങി ആറു മാസത്തിനകം ഇത് പാസാകണം, ആദ്യത്തെ പരീക്ഷയിൽ തോറ്റാൽ ഒരു ചാന്സ് കൂടി കിട്ടും. അതും തോറ്റാൽ ഗവേഷണം നിറുത്തിപ്പോകുകയെ നിവൃത്തിയുള്ളൂ. എനിക്കാണെങ്കിൽ മദിരാശിയില് ഒരു വര്ഷം മാത്രം കൊണ്ടു എം ടെക് ചെയ്തു എന്ന ശങ്കയും കലശലായി ഉണ്ടായിരുന്നു. ഏഴു പേർ അടങ്ങിയ പരീക്ഷകരുടെ പാനല് മൂന്നു മണിക്കൂര് എല്ലാ വിഷയവും ചോദിച്ചു .

കൂടുതൽ പ്രായമായി പഠിക്കാന് പോകുമ്പോൾ ഉള്ള പ്രധാന പ്രശ്നം കാര്യങ്ങൾ മനസ്സിലാക്കാനുള്ള വിഷമം അല്ല, പഠിച്ചത് ഓര്മ്മിച്ച് പറയാനാണ് . ചെറുപ്പത്തിൽ കുറച്ചേ മനസ്സിലാവുകയുള്ളൂ എങ്കിലും മനസ്സിലായതെല്ലാം ഓര്മ്മയിൽ നില്ക്കും , വയസ്സായാൽ കൂടുതല് മനസ്സിലാവും കുറച്ച് മാത്രം ഓര്മ്മയിൽ നില്ക്കും എന്നത് സത്യമാണെന്ന് മനസ്സിലായി. ഏതായാലും പരീക്ഷകർ അധികം വിഷമിപ്പിച്ചില്ല. കഷ്ടിച്ച് പത്ത് വര്ഷം പഠിപ്പിച്ചത് കൊണ്ടു അവർ ഉപദ്രവിക്കാതെ വിട്ടതാണോ അറിയില്ല കൊമ്പ്രി പാസായി, പി എച് ഡി യുക്കുള്ള ആദ്യത്തെ കടമ്പ കടന്നു.

അന്ന് ഞങ്ങളുടെ ഡിപ്പാര്ട്ടുമെന്റില് കണ്ട്രോള് സിസ്റ്റവും ബന്ധപ്പെട്ട വിഷയങ്ങളിലും ഗവേഷണം നടത്തുന്ന വിദ്യാര്ഥികളെല്ലാം കൂടി ഒരു മുറിയിലാണിരിക്കുന്നത്. അവിടെ ഒരു വശത്തെ ചെറിയ മുറിയിൽ ചായ ഉണ്ടാക്കാനുള്ള സംവിധാനം ഉണ്ടായിരുന്നു. പഞ്ചസാരയും പാല്പ്പൊടിയും തേയില/നെസ്കഫേ ഇവ കരുതിയിട്ടുണ്ടാവും രാവിലെ ആരെങ്കിലും ഒരു കെറ്റിലിൽ വെള്ളം നിറച്ച് ഹീറ്ററില് വച്ചിരിക്കും. പത്തു മണിയാകുമ്പോൾ പ്രൊഫസറും മറ്റും വരും. ചിലപ്പോൾ ഞങ്ങള് പ്രൊഫസര്ക്ക് ചായയോ കാപ്പിയോ ഉണ്ടാക്കി കൊടുക്കും, ചിലപ്പോൾ പ്രൊഫസര് ഞങ്ങള്ക്കും. ഞങ്ങളുടെ പ്രൊഫസറായിരുന്നു ആദ്യമായി ചായ സഞ്ചി (tea bags) ഒരു വിദേശയാത്ര കഴിഞ്ഞു വന്നപ്പോള് ഞങ്ങള്ക്ക് പരിചയപ്പെടുത്തിയത് (1978) .എല്ലാവരും കുടിച്ച ചായ / കാപ്പി യുടെ കണക്കു ഒരു ബുക്കിൽ കുറിച്ച് വയ്ക്കും. മാസാവസാനം ചെലവ് ഒരു നിശ്ചിത തുക അവരവർ കുടിച്ച ചായ/ കാപ്പി അനുസരിച്ച് വാങ്ങും, അടുത്ത മാസത്തെ സാധനങ്ങൾ വാങ്ങാൻ. ഗവേഷണ സംബന്ധമായ ചെറിയ കാര്യങ്ങൾ

ഞങ്ങള്ക്ക് പ്രൊഫസറെ അറിയിക്കാൻ ഇതൊരു സന്ദര്ഭവും കൂടി ആയിരുന്നു. ചിലപ്പോൾ ചായ മുറിയില് വച്ച് തുടങ്ങിയ ചര്ച്ച സാറിന്റെ മുറിയിൽ പോയി തുടരുകയും ചെയ്യാമായിരുന്നു.

പ്രൊഫ. എകെഎം കണ്ടാൽ ഒരു തണുപ്പനെപ്പോലെ തോന്നുമായിരുന്നു എങ്കിലും എല്ലാം ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ ഗവേഷണം ചെയ്യുന്ന കുട്ടികള് ആരെങ്കിലും രണ്ടു മൂന്നു ദിവസം ഷേവ് ചെയ്യാതെ കണ്ടാൽ പോലും ചോദിക്കും “എന്താടോ പ്രശ്നം വല്ലതുമുണ്ടോ, എങ്കിൽ നമുക്ക് ശനിയാഴ്ച ഉച്ചയ്ക്കിരിക്കാം." എന്ന് പറയും. അല്ലാത്ത സമയം മറ്റുള്ളവരുടെ തിരക്ക് മൂലം തുടർച്ചയായി സംസാരിക്കാൻ കഴിയാത്തത് കൊണ്ടു സാര് ശനിയാഴ്ച ഉച്ചക്ക് അവധിയാണെങ്കിലും ഞങ്ങള്ക്ക് വേണ്ടി വന്നു കാര്യങ്ങൾ ചര്ച്ച് ചെയ്തു പോകുമായിരുന്നു. വളരെയധികം സ്നേഹധനനായ എന്റെ പ്രൊഫസര് ഇന്ന് ജീവിച്ചിരിപ്പില്ല. എന്റെ ടി കെ എമ്മിലെ ഏതാനും അദ്ധ്യാപകരെപ്പോലെ എന്റെ മാതൃകയായിരുന്ന ആ മഹാ മനുഷ്യനെപ്പറ്റി ഇനിയും പറയാനുണ്ട്



Prof. AKM



Prof. S. Prasad

13

# തക്കാളിക്കും പാര വെക്കുന്ന നമ്മുടെ നാട്ടുകാര്

കുറച്ചു നാൾ മുമ്പ് നാട്ടില് നിന്ന് ഞങ്ങളുടെ ഒരു സഹോദര സ്ഥാനീയൻ സൌദി അറേബ്യയിലേക്ക് കൂട്ടുകാരന് വിസ സംബന്ധമായി വന്നത് എഴുതിയിരുന്നല്ലോ. കുറച്ചുനാൾ കഴിഞ്ഞു സുഹൃത്തു അയാളുടെ നാട്ടുകാരനായ കക്ഷിയുമായി ഡല്ഹിയിൽ എത്തി. വിദേശത്തേക്കുള്ള യാത്രാ മദ്ധ്യേ. സൌദിയിലേക്ക് പോകുന്ന ആളുക്കു ഒന്നാം തരമായി തയ്യൽ (തുന്നൽ) അറിയാം. തുന്നല്പ്പണി ചെയ്യാൻ ആണ് വിസയും കിട്ടിയത്. എംബസിയിൽ പോയി എന്തൊക്കെയോ ചടങ്ങുകള്ക്കും ടിക്കറ്റു ഓക്കേ ആവാനും മൂന്നു നാല് ദിവസം താമസം ഉണ്ടായിരുന്നു. വെറുതെ ഇരിക്കേണ്ട എന്ന് പറഞ്ഞു അയാൾ അടുത്ത വീട്ടില് നിന്നു ഒരു കൈത്തുന്നല് യന്ത്രം വാങ്ങി രണ്ടു ദിവസം കൊണ്ടു ഞങ്ങളുടെ മകൾക്കും മകനും രണ്ടു ജോഡി ഡ്രസ്സ് തയിച്ചു തന്നു. ഒന്നാം തരം പണിക്കാരൻ തന്നെ.

പക്ഷെ കക്ഷിക്ക് മലയാളം മാത്രമേ അറിയൂ. മറ്റൊരു ഭാഷയും അറിയില്ല. യാത്രയിൽ മലയാളം അറിയാത്ത ആരെങ്കിലും എന്തെങ്കിലും ചോദിച്ചാല് എന്ത് ചെയ്യും? ഞങ്ങൾ ഒരു കടലാസ്സിൽ അയാളെപ്പറ്റിയുള്ള എല്ലാ വിവരവും ഇംഗ്ലീഷില് എഴുതി അയാളുടെ പോക്കറ്റില് സുരക്ഷിതമായി നിക്ഷേപിച്ചു. ആരരെന്തു ചോദിച്ചാലും ഇതെടുത്ത് കാണിച്ചാൽ മതി എന്നു പറഞ്ഞു. പാസ്പോര്ട്ടും ടിക്കറ്റും മറ്റത്യാവശ്യരേഖകളും ആരുടെ

കയ്യിലും ഏല്പ്പിക്കരുതെന്നും പറഞ്ഞു അയാളെ യാത്രയാക്കി. ശരിക്കും തക്കാളി കയറ്റി അയക്കുന്നതു പോലെ.

അയാൾ അവിടെ ചെന്നു ഒരു അറബിയുടെ കൂടെ തുന്നല് ജോലിക്ക് ചേര്ന്നു. ആത്മാര്ഥത കൊണ്ടും പണിയിലുള്ള കഴിവ് കൊണ്ടും പെട്ടെന്ന് തന്നെ അയാള് അറബിയുടെ കണ്ണിലുണ്ണിയായി. രണ്ടു കൊല്ലത്തിനകം അയാളുടെ വീട്ടിലെ കടം എല്ലാം തീര്ത്തു, പെങ്ങളുടെ കല്യാണം നടത്തി. വീട് നന്നാക്കി. അടുത്ത വര്ഷം നാട്ടിൽ വരുന്നു എന്ന് അമ്മയോട് പറഞ്ഞു.

പക്ഷെ അവന്റെ ഈ ഉയര്ച്ചയിൽ അസൂയാലുക്കളായ നമ്മുടെ നാട്ടുകാര് അതേ കടയില് ജോലി ചെയ്യുന്നുണ്ടാ യിരുന്നു. അവര്ക്ക് ഇതു സഹിച്ചില്ല. ജോലി കിട്ടിയിട്ട് ഒരിക്കൽ പോലും വീട്ടിലേക്ക് വരാത്ത അയാളുടെ മൃതശരീരമാണ് അമ്മയ്ക്കും വീട്ടുകാര്ക്കും കാണാൻ തിരിച്ചു കിട്ടിയത്. ഏതാണ്ട് മൂന്നു വര്ഷം കഴിഞ്ഞിരുന്നു, അപ്പോൾ . കേട്ടറിഞ്ഞത് കൂട്ടത്തിലുള്ളവരാരോ അയാളെ അപായ പ്പെടുത്തി എന്നാണ്. ശരിയോ തെറ്റോ അറിയില്ല. പക്ഷെ അങ്ങനെ സംഭവിച്ചു എങ്കിൽ അതിനു കാരണം അയാളുടെ ആത്മാര്ഥതയും ജോലിയിലുള്ള ശുഷ്കാന്തിയുമല്ലാതെ മറ്റൊന്നുമല്ല. അത്ര പാവവും നിഷ്കളങ്കനുമായ ഒരു ചെറുപ്പക്കാരനെ വക വരുത്തിയത് നമ്മുടെ നാട്ടുകാര് തന്നെ ആയിരുന്നുവത്രേ. നാട്ടിൽ മാത്രമല്ല വിദേശത്ത് പോയാലും മലയാളികൾ നമ്മുടെ തനി സ്വഭാവം, മറ്റുള്ളവര്ക്ക് 'പാര' വെക്കുന്ന സ്വഭാവം മറക്കുകയില്ലല്ലോ. ഒരു കുടുംബത്തിന്റെ എല്ലാമെല്ലാം ആയ ഒരാളിന്റെ ജീവൻ കൂടി അങ്ങനെ പൊലിഞ്ഞു പോയി. അതാണത്ഭുതം, സങ്കടവും.

## 14

# ഐഐറ്റി യിലെ ജീവിതം , ഡല്ഹിയിലെ തണുപ്പും ചൂടും

ഭ്രൂമദ്ധ്യ രേഖയ്ക്ക് അധികം ദൂരത്തല്ലാതെ ജീവിക്കുന്ന കേരളീയര്ക്ക് അധികം തണുപ്പും ചൂടും സഹിക്കേണ്ട ആവശ്യമില്ലല്ലോ. എന്നാൽ 18 ഡിഗ്രീ തണുപ്പില് കൂടുതലും 30-32 ഡിഗ്രീ കൂടുതലും ചൂടും അനുഭവിക്കാത്ത ഞങ്ങള് നാലുപേരും ആദ്യമായായിരുന്നു ന്യൂ ഡല്ഹിയിലെ കൂടിയ തണുപ്പും കൂടിയ ചൂടും അനുഭവിക്കുന്നത്. ഡല്ഹിയിൽ വന്നത് ജൂലായ് മാസത്തിലായത് കൊണ്ടു ആദ്യം വലിയ പ്രയാസങ്ങൾ ഇല്ലായിരുന്നു. ജൂലൈ ആഗസ്റ്റ് സെപ്റ്റംബർ മാസങ്ങളിൽ ഏതാണ്ട് നമ്മുടെ കാലാവസ്ഥ തന്നെയാണല്ലോ ഡല്ഹിയിലും. എന്നാൽ ഡിസംബര് മാസം അടുത്തതോടുകൂടി തണുപ്പ് കൂടി കൂടി വന്നു. ആദ്യമായാണ് ഇത്തരം തണുപ്പില് ജീവിക്കുന്നത്. നമ്മുടെ നാട്ടിൽ പരമാവധി ഡിസംബറിലെ പുതച്ചു മൂടി ഉറങ്ങാന് സുഖമുള്ള ചെറിയ തണുപ്പ മാത്രമല്ലേ ഉള്ളൂ.

ഞങ്ങൾ താമസിച്ചിരുന്ന മുറി താഴത്തെ നിലയില് ആയിരുന്നത് കൊണ്ടു കാറ്റുകുറവായിരുന്നു. പക്ഷെ ശ്രീമതിക്ക് മുറിയില് നിന്ന് അടുക്കളയിലേക്ക് തണുപ്പത്തു തന്നെ നടന്നു പോകണം. അടുക്കള നമ്മുടെയൊക്കെ ഒരു കക്കൂസിന്റെ മാത്രം വലിപ്പമുള്ള ചെറിയ ഒരു മുറി, കഷ്ടിച്ചു ഗ്യാസ് അടുപ്പും മറ്റും വെക്കാനുള്ള സൌകര്യമേ ഉണ്ടായിരുന്നുള്ളൂ. . എല്ലാവര്ക്കും കമ്പിളിയില് ഉള്ള സ്വെറ്ററും മറ്റും വാങ്ങി. ശ്രീമതിക്ക് പുറമേ ചുറ്റാൻ ഒരു ഷാളും. ഇതൊക്കെ

യാണെങ്കിലും അവസരം കിട്ടിയാൽ എല്ലാവരും കൂടി രജായി എന്ന പഞ്ഞി മെത്തയുടെ സംരക്ഷണത്തിലേക്ക് ചുരുണ്ടു കൂടും , മിക്കപ്പോഴും അമ്മയും മക്കളും കൂടി തള്ളക്കോഴിയും കുഞ്ഞുങ്ങളും പോലെ, പകൽ സമയത്തും . വൈദ്യുതി ചിലവാക്കാൻ നിയന്ത്രണം ഉള്ളതു കൊണ്ടു ഹീറ്റര് ഇടാന് നിവൃത്തിയില്ല. അടുക്കളയിൽ പണിയെടുക്കുമ്പോള് ശ്രീമതിക്ക് ചൂട് കിട്ടും, പക്ഷെ പാകം ചെയ്ത ഭക്ഷണ സാധനങ്ങൾ പെട്ടെന്ന് തണുത്തു പോകുന്നു എന്നതായിരുന്നു അയാളുടെ പ്രശ്നം. കഴിക്കുന്നതിനു മുമ്പ് പലപ്പോഴും വീണ്ടും ചൂടാക്കേണ്ടി വന്നു.

കുട്ടികളുടെ കാര്യമായിരുന്നു കഷ്ടം. ന്യൂ ഡൽഹിയിലെ മിക്ക സ്കൂളുകളുടെയും പ്രവർത്തി സമയം രാവിലെ എട്ടു മണി മുതല് ഉച്ചയ്ക്ക് രണ്ടു മണി വരെയായിരുന്നു . എട്ടു മണിക്ക് സ്കൂളിൽ എത്തണമെങ്കിൽ ഏഴു മണിക്കെങ്കിലും തയാറായി നില്ക്കണം. നേരം വെളുക്കുമ്പോള് തന്നെ ഏഴു മണി കഴിയും. സ്കൂളിൽ കൊണ്ടു പോകുന്ന വണ്ടി വരുമ്പോൾ താമസിച്ചാല് അയാള് പോകും, അപ്പോള് ഞാന് തന്നെ കുട്ടികളെ സ്കൂളില് കൊണ്ടാക്കേണ്ടി വരും. കുഞ്ഞുങ്ങൾ തണുപ്പിനുള്ള വസ്ത്രം എല്ലാം ധരിച്ചു മങ്കി ക്യാപ്പുമിട്ടു കണ്ണ് മാത്രം പുറത്തു കാണാം എന്ന രീതിയിലാണ് പുറത്തിറങ്ങുന്നത്. കമ്പിളി നൂലിൽ പര്ദ്ദ പോലെ ശരീരം മുഴുവൻ മറയ്ക്കുന്ന കുപ്പായം ഉണ്ടായിരുന്നെങ്കിൽ അതായിരുന്നു ഏറ്റവും നല്ലത് എന്ന് തോന്നിയിട്ടുണ്ട്. രാവിലെ ഇങ്ങനെ പോകുന്ന കുട്ടികൾ ഉച്ചയ്ക്ക് വരുമ്പോൾ എല്ലാം അഴിച്ചു അരയില് കെട്ടിയാണ് വരുക, ഉച്ചയ്ക്ക് സാമാന്യം ചൂട് ഉണ്ടാവും അപ്പോൾ എല്ലാം അഴിച്ചു അരയിലോ മറ്റോ കെട്ടും. ഇതാണ് പതിവ്. രാവിലെ

കുട്ടികള്ക്ക് കുളിക്കാനൊന്നും കഴിയാറില്ല. അതൊക്കെ സ്കൂളിൽ നിന്ന് വന്നിട്ടുമാത്രം.

തണുപ്പ് തുടങ്ങിയപ്പോൾ മുതല് കുട്ടികള്ക്ക് ചെറിയ തോതില് വലിവിന്റെ (ആസ്ത്മ ) അസുഖം കണ്ടു തുടങ്ങി. ഞങ്ങളുടെ ക്യാമ്പസ്സില് ഒരു 'രോഗികളുടെ ഉള്ക്കടൽ '(sick bay) എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന ആശുപത്രി ഉണ്ടായിരുന്നു. അവിടെ ഗവേഷണ വിദ്യാർഥികളുടെ കുടുംബാംഗങ്ങളെ ചികിത്സിക്കാൻ കഴിയുമോ എന്നറിയില്ലായിരുന്നു. അല്ലെങ്കിലും കുട്ടികള്ക്ക് ഹോമിയോ ചികിത്സയാണ് ഭേദം എന്ന് തോന്നി. മുനീര്ക്കയിൽ ഒരു പ്രായമായ ഹോമിയോ വൈദ്യൻ ഉണ്ടായിരുന്നു. ഭക്ത എന്ന പേരുള്ള ഒരു ബംഗാളി ആയിരുന്നു. വളരെ വിശദമായി ഏതൊക്കെ ആഹാരമാണ് ഇഷ്ടം ( മധുരമോ പുളിയോ, എരിവോ , ചൂടോ തണുപ്പോ എന്നി ങ്ങനെ എല്ലാം ) ചോദിച്ചു മനസ്സിലാക്കി അദ്ദേഹം നല്ലവണ്ണം പ്രാര്ഥിച്ച ശേഷമാണ് ആദ്യത്തെ ഡോസ് മരുന്ന് സ്വന്തം കൈ കൊണ്ടു കൊടുക്കുന്നത്. രണ്ടാഴ്ചത്തെ മരുന്ന് ഒരുമിച്ചു തരും, കൂടിയാൽ പത്തു രൂപ മാത്രം വാങ്ങും . പുതിയ കാലാവസ്ഥയിൽ ആദ്യം ആയതു കൊണ്ടു ആണെന്ന് പറഞ്ഞു വിഷമം മാറും എന്ന് സമാധാനപ്പെടുത്തിയിരുന്നു, സാത്വികനായ അദ്ദേഹം . ഏതായാലും ആദ്യത്തെ തണുപ്പ കാലം മാത്രമേ വിഷമം ഉണ്ടായുള്ളൂ. പിന്നത്തെ രണ്ടു തണുപ്പുകാലത്തും വിഷമം ഉണ്ടായില്ല.

പൊതുവേ തണുപ്പുകാലമാണ് ജോലി ചെയ്യാനും ഭക്ഷണം കഴിക്കാനും നല്ലത്. ചൂട് കാലത്ത് ധാരാളം വെള്ളം കുടിക്കുന്നത് കൊണ്ടു പൊതുവേ ഭക്ഷണം കുറച്ചേ കഴിക്കാനാവൂ. തണുപ്പിനു നല്ല വണ്ണം ഭക്ഷണം കഴിക്കാം,

ക്ഷീണിക്കുകയുമില്ല. ഭക്ഷണ സാധനങ്ങളും ധാരാളം കിട്ടു ന്നത് തണുപ്പ്കാലത്തായിരുന്നു. ക്യാബേജു , പട്ടാണി , കോളിഫ്ലവർ കാരട്ട് മുള്ളങ്കി തക്കാളി എന്നിവ നിസ്സാര വിലക്ക് കിട്ടും, ഐ ഐ റ്റി യുടെ അടുത്തുള്ള മേഹ്രോളി ആഴ്ച ചന്തയിൽ പോയാല് നാല് വീട്ടുകാര്ക്ക് ഒരാഴ്ചത്തേക്ക് വേണ്ട വിഭവങ്ങൾ വെറും ഇരുപതു രൂപയ്ക്ക് വാങ്ങാന് കഴിയുമായി രുന്നു. അങ്ങനെ ഞങ്ങൾ മൂന്നോ നാലോ കുടുംബങ്ങള് ചേര്ന്ന് പച്ചക്കറി ചിലപ്പോൾ ചന്തയില് നിന്ന് വാങ്ങും. ചന്തയിൽ ഒരു പടിയില് ( സുമാർ 4 കിലോ) കുറച്ചു വില്ക്കാറില്ല. നമ്മുടെ വെള്ളരിക്കയും കുമ്പളങ്ങയും മുരിങ്ങക്കായും ചേനയും ഒന്നും കിട്ടാത്തത് കൊണ്ടു അവിയലും സാമ്പാറും ഉണ്ടാക്കാൻ വിഷമമായിരിക്കും.

കാലാവസ്ഥയ്ക്കനുസരിച്ചു കിട്ടുന്ന ഭക്ഷ്യ സാധനങ്ങൾ കഴിക്കാൻ നമുക്ക് മലയാളികള്ക്ക് ശീലമില്ലല്ലോ. തണുപ്പ് കാലത്ത് കോഴിക്കും കോഴി മുട്ടയ്ക്കും ഒക്കെ നല്ല ഡിമാന്റാണ്. സാധാരണ നമ്മളൊക്കെ രണ്ടു മുട്ടയുടെ ഓംലെറ്റ് കഴിക്കുമ്പോൾ ചില സര്ദാര്ജിമാര് എട്ടു മുട്ടയുടെ ഓംലെറ്റ് വാങ്ങി കഴിക്കുന്നത് ഞാന് കണ്ടിട്ടുണ്ട്. വേനൽ കാലം ആയാൽ കോഴിക്കും മുട്ടയ്ക്കും തീരെ ആവശ്യക്കാര് ഇല്ല, അപ്പോഴും നമ്മൾ മദ്രാസികള് ഇത് വാങ്ങി കഴിക്കും. എല്ലാ സമയത്തും കിട്ടുന്ന പച്ചക്കറി ഉരുളക്കിഴങ്ങും സവാളയും മാത്രമായിരുന്നു. വടക്കന്മാര്ക്ക് അതില്ലാതെ ജീവിതം കഴിക്കാൻ പറ്റുകയുമില്ലല്ലോ.

ചൂടുകാലത്ത് പുറത്തിറങ്ങുമ്പോൾ വയറ്റില് നിറച്ചു വെള്ളം നിറച്ചതിനു ശേഷമേ ആകാവൂ എന്ന് പറയും. വഴിയിൽ ഉന്തു വണ്ടിയിൽ ഠണ്ടാ പാനി (തണുത്ത വെള്ളം ) പത്തു പൈസയ്ക്ക്

കിട്ടുകയും ചെയ്യും. നാരങ്ങ (നിമ്പൂ ) വെള്ളവും കിട്ടും. എന്നാലും പത്തു മണി കഴിഞ്ഞു നാല് മണി വരെ ആള്ക്കാർ നിരത്തില് ഇറങ്ങാൻ മടിക്കും.

ഐ ഐ റ്റി ക്യാമ്പസ്സിൽ നല്ല രീതിയില് പുല്ത്തകിടി ഉണ്ടാക്കി നിലനിര്ത്തിയിരുന്നു. അതിനു വേണ്ടി തന്നെ നൂറു കണക്കിന് ജോലിക്കാര് ഉണ്ടായിരുന്നു. വൈകുന്നേരം ആയാൽ വീട്ടുകാരികളെയും കുട്ടികളെയും അവിടെ കൊണ്ടു പോയി ഇരുത്തിയിട്ട് ഞാനും കോലപ്പന് പിള്ള സാറും ഞങ്ങളുടെ പണി ചെയ്യും. രാത്രി ഒമ്പതു മണി കഴിയുമ്പോൾ കുഞ്ഞുങ്ങള് പുല്ത്തകിടിയില് കിടന്നു ഉറങ്ങിയിട്ടുണ്ടാവും. അവരിൽ ചെറിയ വരെയും തോളിൽ ഇട്ടു വലിയവരെ ഉണര്ത്തി പകുതി ഉറക്കത്തിൽ ഉന്തിക്കൊണ്ടാണ് തിരിച്ചു വീട്ടില് എത്തുന്നത്. തുറന്ന സ്ഥലത്താണ് ഉറങ്ങാൻ സുഖം ,, നാട്ടുകാർ മിക്കവാറും ടെറസ്സില് ആണ് ഉറങ്ങുന്നത്. നമുക്ക് ആ ശീലം ഇല്ലാത്തത് കൊണ്ടു ഫാനുണ്ടാവുമെങ്കിലും വിയര്ത്ത് ഒലിച്ചാണ് കിടന്നുറങ്ങുന്നത് പൊതുവേ അസുഖങ്ങളും വേനൽ കാലത്താണ് കൂടുതൽ വരുക , ചിക്കൻ പോക്സും വയറിളക്കവും വളരെ സാധാരണം ആയിരുന്നു. തണുപ്പു കാലത്ത് പൊതുവേ രോഗങ്ങളും കുറവായിരുന്നു.

ശനിയാഴ്ച ദിവസം തുറന്ന തിയേറ്ററില് സിനിമ ഉണ്ടാവും കൂടുതലും ഹിന്ദി ഇന്ഗ്ലീഷ് സിനിമകളായിരിക്കും. വല്ലപ്പോഴും കുട്ടികളുമായി പോയി കാണും, പോയാലും മുഴുവൻ സമയം കാണാറില്ല. തിയേറ്ററിൽ പോയി വല്ലപ്പോഴും ഒരു മലയാളം സിനിമ കണ്ടാലായി. ആർ കെ പുരത്തു ഒരു സിനിമാ കൊട്ടകയിൽ ഇടയ്ക്ക് മലയാളം ചിത്രം വരുമ്പോള് ഒന്നോ

രണ്ടോ പ്രാവശ്യം മാത്രം പോയത് ഓര്മ്മയുണ്ട്. ഓണത്തിനോ വിഷു വിനോ ഒക്കെ മാത്രം.

വല്ലപ്പോഴും വിശേഷ ദിവസങ്ങളിൽ ആര് കെ പുരം സെക്ടര് എഴിൽ ഉള്ള മലായ് മന്ദിര് എന്ന ക്ഷേത്രത്തില് പോകും. തമിഴ് നാട്ടുകാർ വളരെ നന്നായി സൂക്ഷിക്കുന്ന ആ ക്ഷേത്രം ആയിരുന്നു ഞങ്ങളുടെ ഏറ്റവും അടുത്തു. ഒരു പ്രാവശ്യം മാത്രം ബിര്ലാ ക്ഷേത്രത്തിൽ പോയിരുന്നു. ഉത്തര ദല്ഹിയിലെ ബൃഹത്തായ അക്ഷരധാം ക്ഷേത്രം ഒക്കെ പിന്നീടുണ്ടായ താണ്.

(ചിത്രങ്ങൾ ഗൂഗിളില് നിന്ന് )





മലായ് മന്ദിർ



15

## റോസ് പൂന്തോട്ടവും ഒരു സൈക്കിൾ യാത്രയും

ഐഐറ്റി മദ്രാസില് മാനുകളും കുരങ്ങുകളും ധാരാളം ഉണ്ടായിരുന്നു, കാരണം ക്യാമ്പസ് ഗിണ്ടി പാര്ക്കിന്റെ ഒരു ഭാഗം തന്നെ ആയിരുന്നു എന്നത് തന്നെ. എന്നാൽ ഡൽഹി ഐഐറ്റി യില് ഇങ്ങനെയുള്ള സൗകര്യം ഒന്നുമില്ലായിരുന്നു. ഒന്നാമത് വളരെയധികം വാഹനത്തിരക്കുള്ള പാലം റോഡിന്റെ വശത്തായിരുന്നു ക്യാമ്പസ് എന്നതും ഒരു കാരണമാവാം. പക്ഷെ ക്യാമ്പസ്സിന്റെ നേരെ എതിര് വശത്ത് നല്ലൊരു പൂന്തോട്ടം ഉണ്ടായിരുന്നു. മികച്ച ഒരു റോസ് പൂന്തോട്ടം. ന്യൂ ഡല്ഹി നഗരത്തിലുണ്ടാകുന്ന കാര്ബണണ് ഡയോക്സൈഡ് വാതക വര്ദ്ധന നിയന്ത്രിക്കാൻ ഇത്തരം പൂന്തോട്ടങ്ങൾ സഹായിക്കും എന്ന് തീര്ച്ച്. രാവിലെ അഞ്ചു മണിക്ക് തന്നെ തുറക്കുന്ന റോസ് ഗാര്ഡ്ൻ വൈകുന്നേരം ഏഴര മണിവരെ തുറന്നിരിക്കും. സാമാന്യം വൃത്തിയായി തന്നെ സൂക്ഷിക്കുന്ന പൂന്തോട്ടം. അവിടെ ഒരു ദിവസം ഞങ്ങള് സകുടുംബം പോയി.

അവിടെയുള്ള റോസ് ചെടികളുടെ വൈവിധ്യം കണ്ടു ശ്രീമതി അത്ഭുതപ്പെട്ടു പോയി. വിവിധ നിറങ്ങളിൽ വിവിധ വലിപ്പത്തിൽ ഉള്ള റോസാപൂക്കളോടു കൂടി നില്ക്കുന്നു, ചെടികൾ. പേര് റോസ് എന്നാണെങ്കിലും മഞ്ഞയും വെള്ളയും നിറത്തിലുള്ള റോസും അവിടെ ഉണ്ടായിരുന്നു. ഒരു അവധി ദിവസം പിക്നിക്കിനും പ്രകൃതി രമണീയമായ അന്തരീക്ഷത്തിൽ കൂട്ട് കൂടാനും പറ്റിയ സ്ഥലം. കുറെ ഉള്ളിലേക്ക് പോയാൽ ഒരു ചെറിയ തടാകവും അവിടെ ഉണ്ടെന്നു കാണാം. അവിടെ ചില പക്ഷികളും. അന്ന് എനിക്ക് ഫോട്ടോഗ്രാഫിയിൽ

താല്പര്യം ഇല്ലായിരുന്നു. കളർ ഫോട്ടോ അന്ന് പ്രചാരവുമില്ല. അടുത്തൊരു പ്രാസംഗികൻ പറഞ്ഞത് പോലെ പണ്ടൊക്കെ ആള്ക്കാർ എന്തെങ്കിലും അറിയാന് ദൈവത്തിനോട് ചോദിക്കുന്നത് പോലെ ഇപ്പോള് എല്ലാം പറഞ്ഞു തരാന് ഗൂഗിൾ ഉണ്ടല്ലോ. അങ്ങനെ ഗൂഗിളിൽ നിന്ന് കിട്ടിയ ചില ചിത്രങ്ങൾ കൊടുക്കുന്നു.

ക്യാമ്പസ്സിലെ യാത്രകള്ക്ക് സൈക്കിള് തന്നെയാണ് അന്നും ഇന്നും കുട്ടികൾ ഉപയോഗിച്ചിരുന്നത്. മദിരാശിയിലും ക്യാമ്പസ്സിനകത്തും ഇന്നും സൈക്കിള് തന്നെ പ്രധാന വാഹനം. നമ്മുടെ എഞ്ചിനീയറിംഗ് കൊളെജുകളിലെപ്പോലെ മോട്ടോര് ബൈക്കുകളുടെ ബാഹുല്യം തീരെയില്ല. ഞാൻ കണ്ട ഐഐറ്റി ക്യാമ്പസ്സുകളിലൊന്നും തന്നെ. അന്തരീക്ഷ മലിനീകരണമില്ല, പെട്രോളിന് ചിലവില്ല, ഇതിനെല്ലാമുപരി ശരീരത്തിന് നല്ല വ്യായാമവും കിട്ടും. ആരും പുതിയ സൈക്കിൾ വാങ്ങിക്കേണ്ട ആവശ്യം വരാറില്ല. സീനിയേര്സിന്റെ പഴയ സൈക്കിൾ നിസ്സാരവിലയ്ക്ക് എത്രയോ കിട്ടും . കുട്ടികളുടെതു മാത്രമായ ഒരു നോട്ടീസ് ബോര്ഡുണ്ടായിരുന്നു ദല്ഹി ഐ ഐ റ്റി യിൽ. ലൈബ്രറിയുടെ തൊട്ടു മുമ്പിൽ. അവിടെ ഇത്തരം പഴയ സാധനങ്ങൾ വില്ക്കാന് പരസ്യം കൊടുത്താല് മതി. വില്ക്കാനുള്ളവര്ക്ക് വില്ക്കാം , ആവശ്യമുള്ളവർ ബന്ധപ്പെട്ടു വില പറഞ്ഞു വാങ്ങാം. ഞാനും അങ്ങനെ ഞാനും ഒരു സൈക്കിൾ വാങ്ങി. ചക്രത്തിന്റെ വലിപ്പം അല്പ്പം കൂടുതലായിരുന്നു, അതുകൊണ്ടു പെട്ടെന്ന് കാലു കുത്താൻ കഴിയില്ലായിരുന്നു എന്ന് മാത്രം. താമസം ഡിപ്പാര്ട്ടുമെന്റിനു വളരെ അടുത്തായത് കൊണ്ടു സാധാരണ ഇന്സ്റ്റിട്യൂട്ടില് പോകാൻ വലിയ ഉപയോഗം ഇല്ലായിരുന്നു. വല്ലപ്പോഴും മുനിര്ക്കാ വരെ പോകാൻ ഉപയോഗിച്ചിരുന്നു.

പക്ഷെ ഒരു ദിവസം അതിന്റെ ആവശ്യമുണ്ടായി. കുട്ടികൾ തയാറായി വന്നപ്പോൾ സ്കൂള് ആട്ടോ പോയിക്കഴിഞ്ഞു. അന്ന് കുട്ടികള്ക്ക് ഏതോ പരീക്ഷ ആണെന്ന് പറഞ്ഞു പോകാതിരിനും വയ്യ. രാവിലെ സ്കൂൾ സമയം ആയതു കൊണ്ടു മറ്റ വാഹനങ്ങൾ ജിയാ സരായിയില് നിന്ന് കിട്ടാനും വിഷമമായിരുന്നു. അതുകൊണ്ടു രണ്ടു പേരെയും സൈക്കിളിൽ മുമ്പിലും പിന്നിലും ഇരുത്തി സ്കൂള് ബാഗും ഒക്കെ ആയി മുനിര്ക്കായിലേക്ക് പുറപ്പെട്ടു. കുട്ടികള്ക്ക് സൈക്കിൾ ഇരുന്നു അത്ര പരിചയം ഒന്നുമില്ല. മകൻ മുമ്പിലാണ്, മകൾ പുറകിലും. സാമാന്യം വേഗതയിൽ പോയിക്കൊണ്ടിരുന്ന സൈക്കിളിന്റെ മുമ്പിൽ ഇരുന്ന മകന് അറിയാതെ മുമ്പിലത്തെ ചക്രത്തിൽ കമ്പികള്ക്കിടയില് കാലു വച്ചു. വേഗത്തിൽ പോകുന്ന സൈക്കിളിന്റെ മുമ്പിലത്തെ ചക്രത്തിന് ബ്രേക്ക് വച്ചപോലെ ആയി. സൈക്കിൾ തല കുത്തനെ മറിഞ്ഞു. ഭാഗ്യത്തിന് റോഡിന്റെ അരികില് ആയതു കൊണ്ടു വണ്ടിക്കടിയിൽ പൊയില്ല . ദൈവാധീനം കൊണ്ടു അപകടം ഒന്നുമുണ്ടായില്ല, എന്റെ കാലിലെ അല്പ്പം പെയിന്റ് പോയതല്ലാതെ, അതും എനിക്ക് മാത്രം. അത്ഭുതകരമായി മകനും പുറകിൽ ഇരുന്ന മകളും യാതൊരു കുഴപ്പവും ഉണ്ടായില്ല. അവർ ചിരിച്ചു കൊണ്ടു അച്ഛന് വല്ലതും പറ്റിയോ എന്ന് ചോദിച്ചു എഴുനേറ്റു വന്നു. ഞാൻ ഇളിഭ്യനായി വണ്ടി നിവര്ത്തി അവിടെ വച്ച് കുട്ടികളെ സ്കൂളിലെത്തിക്കാൻ അപ്പോൾ കിട്ടിയ ആട്ടോയില് കയറി മുനിര്ക്കായിലേക്ക് പോയി. കുട്ടികളെ അവിടെയാക്കി തിരിച്ചു വന്ന വഴി സൈക്കിളും നന്നാക്കി വീട്ടിലെത്തി. ഒരു പക്ഷെ അന്ന് എനിക്കുണ്ടായ ക്ഷതം കൊണ്ടാവാം എനിക്ക് കോഴിക്കൊട്ടുതിരിച്ചു വന്നു അധികം താമസിയാതെ ഒരു ശസ്ത്രക്രിയ ചെയ്യേണ്ടി വന്നത്. കാര്യമായതല്ലായിരുന്നു

എങ്കിലും. കൊല്ലത്തു വച്ച് വിഷമിച്ചു പഠിച്ച സൈക്കിൾ ചവിട്ടല് കുറെ വര്ഷം കഴിഞ്ഞു ഭാരതത്തിന്റെ തലസ്ഥാന നഗരിയിൽ അശ്രദ്ധയോടെ പ്രയോഗിച്ചു നോക്കിയതിന്റെ ഫലം അങ്ങനെ കിട്ടി .





16

# താജ് മഹൽ യാത്ര

ന്യൂ ഡല്ഹിയിൽ ഏതാനും ദിവസം മാത്രം താമസിച്ചവ രാണെങ്കിലും ആഗ്രയിൽ പോയി അനശ്വരമായ താജ് മഹൽ എന്ന പ്രേമത്തിന്റെ അത്ഭുതകുടീരം കാണാത്തവർ കുറവായിരിക്കും. ഞങ്ങളും ആദ്യത്തെ വര്ഷം തന്നെ ഒരു വാരാന്ത്യത്തിൽ താജ്ഞ കാണാന് പോയി.

ഡല്ഹിയിൽ വന്നു സ്ഥലം കാണാന് ദക്ഷിണ ഇന്ത്യയില് നിന്ന് വരുന്ന ആരാണെങ്കിലും അന്ന് ആദ്യം അന്വേഷിക്കു ന്നത് പണിക്കെര്സ് ട്രാവല്സ് ആയിരിക്കും. ഒരൊറ്റ ബസ്സ് മാത്രമായി തുടങ്ങിയ ഈ സ്ഥാപനം ഇന്ന് വളര്ന്ന് വലിയതായിരിക്കുന്നു. ന്യായമായ പ്രതിഫലം വാങ്ങിക്കൊണ്ടു നല്ല രീതിയിൽ ഉത്തരവാദിത്വ ബോധത്തോടെ യാത്രക്കാരെ നിശ്ചിതസ്ഥലങ്ങളിൽ കൊണ്ടു പോയി കൃത്യ സമയത്ത് തിരിച്ചെത്തിക്കുന്ന ഒരു സ്ഥാപനം നമ്മുടെ നാട്ടുകാരൻ ന്യൂ ഡല്ഹിയിൽ നടത്തുന്നു എന്നത് ഏതു മലയാളിക്കും സന്തോഷം ഉണ്ടാക്കുന്നതാണ്. ശ്രീ എ രാമചന്ദ്ര (A R C ) പണിക്കർ എന്നയാള് 1967ൽ എളിയ നിലയില് ഒരൊറ്റ ബസ്സുമായി തുടങ്ങിയ ഈ ട്രാവൽ ഏജെൻസി ഇന്ന് കന്യാകുമാരി മുതൽ ഹിമാലയം വരെ യാത്രക്കാരെ വഹിച്ചു കൊണ്ടു പോകുന്ന ഒരു ബ്രുഹത്തായ സ്ഥാപനം ആയി മാറിയിരിക്കുന്നു. മിക്കവാറും എല്ലാ പ്രധാനപ്പെട്ട നഗരങ്ങളിലും അവരുടെ ശാഖകൾ പ്രവര്ത്തി ക്കുന്നുണ്ട്. ഡല്ഹിയിൽ കരോൾ ബാഗിലാണ് അവരുടെ ആഫീസ്. യാത്രാ ടിക്കറ്റുകൾ ബുക്ക് ചെയ്യാനുള്ള അവസരം അന്ന് തന്നെ ഡല്ഹിയിൽ പലയിടത്തും ഉണ്ടായിരുന്നു. ഞങ്ങളുടെ ഐ

ഐ റ്റിയുടെ ഗെയ്റ്റില് തന്നെ ടിക്കറ്റ് വാങ്ങാം. അവിടെ നിന്ന് രാവിലെ ബസ്സിൽ കയറിയാല് ആഗ്രാ യാത്ര കഴിഞ്ഞു രാത്രി ഒമ്പത് മണിയോടു കൂടി തിരിച്ചു ഇവിടെ തന്നെ കൊണ്ടു വിടും.

കോലപ്പൻ പിള്ള സാറും കുടുംബവുമായിട്ടായിരുന്നു ഞങ്ങള് അഗ്രായ്ക്ക് പോയത് . അദ്ദേഹത്തിന്റെ ഗവേഷണ കാലം കഴിയാൻ അധികനാളുകളില്ലാത്ത സമയത്താണ് ഞങ്ങള് പോയത്. അന്ന് പണിക്കെര്സ് ട്രാവെല്സിന്റെ ആഗ്രാ ട്രിപ്പ് പുലര്ച്ചെ 6 മണിക്ക് തുടങ്ങി. ആഗ്രാ ഫോര്ട്ട് , താജ് മഹൽ, ഫത്തേപൂർ സിക്രി എന്നീ മൂന്നു സ്ഥലങ്ങള് ഉള്കൊള്ളിച്ച ടൂറായിരുന്നു. ചില ട്രിപ്പുകളിൽ ഫത്തേപൂര് സിക്രി ഒഴിവാക്കി കൂടുതൽ സമയം താജില് ചിലവഴിക്കാന് കഴിയും. നിലാവെളിച്ചത്തിൽ സുന്ദരമായ താജ് കാണാന് കഴിയില്ല എന്ന വിഷമം മാത്രമേ ഉള്ളൂ. പണ്ടു ഞങ്ങളുടെ അവസാന വര്ഷത്തെ ടൂറിനു താജിൽ ഒന്ന് പോയ ഓര്മ്മ എനിക്കുണ്ട്. കുഞ്ഞുങ്ങള്ക്കും ശ്രീമതിക്കും കോലപ്പൻ സാറിനും കുടുംബത്തിനും ആദ്യമായി ത്തന്നെ.

രാവിലെ ഡല്ഹിയിൽ നിന്ന് പുറപ്പെട്ട ഞങ്ങള് പത്തു മണിയോടു കൂടി ആഗ്രാ ഫോര്ട്ടിൽ എത്തി. ആഗ്രാ ഫോര്ട്ട് മുഗൾ ചക്രവര്ത്തിമാരുടെ വാസസ്ഥാനമായിരുന്ന 1638 ല് ഡല്ഹിയിലേക്കു തലസ്ഥാനം മാറ്റുന്നത് വരെ . യുനെസ്കോയുടെ ഒരു പൈതൃക സ്ഥാനം ആയി അംഗീകരിക്കപ്പെട്ട ആഗ്രാ ഫോര്ട്ട മുഗൾ സാമ്രാജ്യ സ്ഥാപകനായ ബാബര് ആദ്യത്തെ പാനിപ്പറ്റ് യുദ്ധതിനു ശേഷം 1526 ല് ഇവിടെ താമസം തുടങ്ങി. ബാബറിന്റെ മകനായ ഹുമയുണ് 1530 ല് ഇവിടെയാണ് കിരീടധാരണം നടത്തിയത്. 1540 ല്

ഹുമായൂണിനെ പരാജയപ്പെടുത്തി ഷേര്ഷാ ഫോര്ട്ട് കീഴടക്കിയെങ്കിലും 1556 ല് ഫോര്ട്ട് തിരിച്ചു പിടിച്ചു. ഹുമയൂണിന്റെ മകനായ അക്ബർ നാശോന്മുഖമായിരുന്ന ഈ കോട്ട പുതുക്കി പണിയിച്ചു. ആഗ്രാ ഫോര്ട്ടിന്റെ ഇന്നത്തെ രൂപം അക്ബറിന്റെ പൌത്രനായ ഷാജഹാന്റെ കാലത്തായിരുന്നു ഉണ്ടായത്. ഷാജഹാനായിരുന്നല്ലോ താജ് മഹാൽ പണിയിച്ചത്. ഷാജഹാന്റെ മകനായ ഔരംഗസീബ് ഷാജഹാനെ തടങ്കലിലാക്കി ഭരണം പിടിച്ചെടുക്കുക യായിരുന്നു. കോട്ടയിൽ നിന്നും ഒരു പ്രത്യേക സ്ഥലത്ത് നിന്നാൽ താജ് മുഴുവനും വ്യക്തമായി കാണാം . ഔറംഗ സീബ് അച്ഛനെ തടങ്കലില് ആക്കിയെങ്കിലും ദിവസത്തില് ഒരിക്കലെങ്കിലും തന്റെ പ്രിയതമയുടെ ശവ കുടീരം കാണാൻ അവസരം കൊടുത്തിരുന്നുവത്രേ. അവിടെ അക്ബര് തന്റെ ദര്ബാ്ർ കൂടിയിരുന്ന ദിവാനി ആം എന്ന വലിയ സഭാ ഹാളിന്റെ നിര്മ്മിതി വളരെ പ്രത്യേകതയുള്ളതായിരുന്നു. അസംഖ്യം തൂണുകൾ ഉണ്ടായിരുന്നു എങ്കിലും അവയുടെ തടസ്സം കൂടാതെ ഹാളിൽ എവിടെ ഇരുന്നാലും പാദുഷായെ കാണാൻ വിഷമമില്ലാത്ത രീതിയില് ആയിരുന്നു നിര്മ്മാണം. ഷാജഹൻ താജു കണ്ടു കൊണ്ടു മരിച്ചു എന്നാണു പറയപ്പെടു ന്നത്. മരണം സംഭവിച്ച സ്ഥലത്ത് ഒരു മാര്ബിള് മണ്ഡപം ഉണ്ടാക്കിയിട്ടുണ്ട്. അവിടെ നിന്ന് നോക്കിയാൽ താജ് മൂടല് മഞ്ഞില്ലാത്ത ദിവസം വ്യക്തമായി കാണാം. 1857 ലെ ആദ്യത്തെ സ്വാതന്ത്ര്യസമര കാലത്ത് ഈ കോട്ടയിൽ വച്ച് യുദ്ധം ഉണ്ടായി. ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഭരണകാലം അതോടെ കഴിഞ്ഞു ഭാരതം ബ്രിട്ടീഷ് ഭരണത്തിന്റെ നേരിട്ട കീഴിൽ ആയതു ഈ വര്ഷമായിരുന്നു. കോട്ട മുഴുവൻ ചുവന്ന കല്ലിൽ ആണ് നിര്മ്മിച്ചിരിക്കുന്നത് . ചില പ്രധാന ഹാളുകൾ മാര്ബിളിൽ കൊണ്ടു ഉള്ഭാഗം നിര്മ്മിച്ചിരിക്കുന്നു.



ഞങ്ങൾ  താജിന്റെ മുമ്പിൽ






ആഗ്രയിലെ അക്ബറിന്റെ കോട്ട താജിൽ നിന്ന് കഷ്ടിച്ച മൂന്ന് കിലോമീറ്ററിൽ ദൂരത്തിലാണ്. കോട്ടയിൽ നിന്നു ഞങ്ങള് നേരെ താജിലെക്കായിരുന്നു പോയത്. 1628 മുതല് 1658 വരെ മുഗൾ ചക്രവര്ത്തിയായിരുന്ന ഷാജഹാന് 1632 ല് പണി തുടങ്ങിയതായിരുന്നു താജ്. തന്റെ പത്നിയായ മുംതാസിന്റെ ശവകുടീരം അടക്കാൻ വേണ്ടി നിര്മ്മിച്ചതായിരുന്നല്ലോ ഈ കുടീരം . 42 ഏക്കര് വിസ്തൃതിയുള്ള സ്ഥലത്തിന്റെ കേന്ദ്ര ബിന്ദുവാണ് പ്രധാന ഡോമും അതിന്റെ ചുറ്റുമുള്ള നാല് സ്തൂപങ്ങളും. താജിന്റെ തൊട്ടടുത് തന്നെ ഒരു പള്ളിയും മുമ്പില് നല്ലൊരു പൂന്തോട്ടവും ഉണ്ട്. താജിന്റെ പണി തുടങ്ങിയത് 1632 ലായിരുന്നു വെങ്കിലും 1653 ലാണ് പണി തീര്ന്നത്. 20,000 ആള്ക്കാ്ർ ഇതിനു വേണ്ടി ഇരുപതു വര്ഷത്തിലധികം ജോലി ചെയ്തു. കാബൂളിൽ നിന്നും പേർഷ്യയില് നിന്നും കൊണ്ടു വന്ന വിശേഷതരം മാര്ബിളിൽ ആയിരുന്നു നിര്മ്മാണം. അന്നത്തെ ചെലവ് 320 ലക്ഷം രൂപയോളം ആയിരുന്നു

എന്ന് വിക്കിപീടിയയില് കാണുന്നു. ഈ ഹര്മ്യത്തിന്റെ പ്രധാന ശില്പി ഉസ്താദ് ആഹമ്മദ് ലഹൌരി ആയിരുന്നു വെന്നും അതില്പറയുന്നു. മുഗൾ ശില്പകലയുടെ ഏറ്റവും നല്ല ഉദാഹരണമാണ് താജ് 1983 ല് ലോക പൈതൃക സ്ഥലം ആയി തിരഞ്ഞെടുക്കപ്പെട്ടു. ലോകത്തിലെ ഏഴു മഹാത്ഭുത ങ്ങളിൽ ഒന്നായി താജ് മഹാല് കണക്കാക്കപ്പെടുന്നതില് അത്ഭുതം ഒന്നുമില്ലല്ലോ.



താജിലെ പ്രധാന മകുടത്തിന്റെ താഴെ പ്രധാന ഹാളിൽ ആണ് മുംതാസിന്റെയും അതിനടുത്തു തന്നെ ഷാജഹാന്റെയും ശവ കുടീരങ്ങൾ. സ്ഥാപിച്ചിരിക്കുന്നത്. പുറത്തുനിന്ന് കാണുന്നത് അസ്സലല്ല, , ശരിയായവ അതിനു താഴെയാണ് എന്ന് ഞങ്ങളുടെ ഗൈഡ് പറഞ്ഞു. ഭിത്തികളില് മുന്തിരി വള്ളികൾ കയറിപ്പോകുന്നത് വരെ വിവിധ നിറത്തിലുള്ള മാര്ബിൾ പതിച്ചു നിര്മ്മിച്ചിരിക്കുന്നു. ചില സ്ഥലങ്ങളില് രത്നങ്ങളും പതിച്ചിരുന്നുവത്രേ. നാല് സ്തൂപങ്ങളും പ്രത്യേക ചെരിവോടു കൂടിയാണ് ഉണ്ടാക്കിയിരിക്കുന്നത്. അവ ഏതെങ്കിലും കാരണവശാല് വീണാല് തന്നെ അത് താജ് മഹലിന്റെ പ്രധാന കെട്ടിടത്തിലേക്ക് വീഴാതിരിക്കത്തക്ക വിധമാണ് ഈ ചെരിവ് കൊടുത്തിരിക്കുന്നത്. യമുനയുടെ തീരത്ത് നിര്മിച്ച ഈ പ്രേമസ്മാരകം ഇന്നും എല്ലാവരെയും അത്ഭുതപ്പെടുത്തുന്നു. സമീപത്തുള്ള ഫാക്ടറികളിൽ നിന്നും വമിക്കുന്ന അമ്ലപുകയും മറ്റും കൊണ്ടു മാര്ബിളിന്റെ നിറം

മാറുന്നു എന്ന് ഇടയ്ക്ക് കേഴ്വി ഉണ്ടായിരുന്നു. യമുനാ നദിയും മലീമസമായി ഒഴുകുന്നു അടുത്തു കൂടി.





ഞങ്ങൾ എതാണ്ടും മണിക്കൂര് താജ് മഹല് നടന്നു കണ്ടു. അവിടെയുള്ള ഫോട്ടോഗ്രാഫരെക്കൊണ്ട് ഞങ്ങൾ നാലുപേരും താജിന്റെ മുമ്പില് നല്ലൊന്ന ഫോട്ടോ എടുത്തു. പണം കൊടുത്താൽ അവര് പ്രിന്റ് അയച്ചുതരും എന്ന് പറഞ്ഞു. അതിന്റെ കോപ്പി ഇതോടൊപ്പം കൊടുക്കുന്നു. ബ്ലാക്ക് & വൈറ്റ് ഫോട്ടോയാണ് അന്നു ള്ളത്. കളർ ഫോട്ടോ ഇറങ്ങിയിട്ടില്ല. ഗൂഗിളിൽ നിന്ന് കിട്ടിയ മറ്റു ചിലതും കാണാം.



ഫത്തേപൂർ സിക്രി ആഗ്രയില് നിന്ന് 37 കിലോമീറ്ററ് ദൂരെയാണ്. 1569 ല് അക്ബര് ചക്ര വര്ത്തിയാണ് ഇതു നിര്മ്മിച്ചത്. 1571 tമുതൽ 1585 വരെ അക്ബര് ഇതുതന്നെ തലസ്ഥാനമായി ഉപയോഗിച്ചിരുന്നു. സൂഫി പുണ്യവാളൻ സലിം ചിസ്തിയുടെ ബഹുമാനാര്ഥം. നിര്മ്മിച്ചതാണ് ഇവിടത്തെ പ്രധാന കെട്ടിടം. അക്ബർ ചക്രവര്ത്തിയുടെ നേരിട്ടുള്ള മേല്നോട്ടത്തിലാണ് ഈ കോട്ടക്കള്ളിലെ നിര്മ്മാണ സമുച്ചയം ഉണ്ടാക്കിയത്. ഫത്തേ പൂർ സിക്രിയുടെ പ്രവേശന കവാടം 35 മീറ്ററ് ഉയരമുള്ള ബുലന്ദ് ദർവാസാ എന്നറിയപ്പെടുന്നു. പഞ്ച് മഹൽ എന്നറിയപ്പെടുന്ന കൊട്ടാരാവും ഗംഭീരം തന്നെ. ഇതും ചുവന്ന കല്ലിൽ നിര്മിച്ചതാണ്. വലിയ കേട്ട പാടുകൂടാതെ ഇതും ഇന്നും നില നില്ക്കുന്നു. സൂഫി സെയിന്ട്ട സലിം ചിസ്തിയുടെ ശവ കുടീരവും ഇവിടെ തന്നെ വെള്ള മാര്ബിളിൽ നിര്മ്മിച്ചിരിക്കുന്നു.



ഫത്തേ പൂർ സിക്രി



നീണ്ട ബസ് യാത്രക്ക് ശേഷം കുട്ടികളും ശ്രീമതിയും നല്ലവണ്ണം ക്ഷീണിച്ചിരുന്നു. തിരിച്ചെത്തിയപ്പോള് രാത്രി പതിനൊന്ന് മണി കഴിഞ്ഞു. . ഐഐറ്റി ഗെയ്റ്റില് തന്നെ ഇറങ്ങാന് കഴിഞ്ഞത് കൊണ്ടു ബുദ്ധിമുട്ട് കൂടാതെ വീട്ടിൽ എത്തി വിശ്രമിക്കാൻ കഴിഞ്ഞു.



ബുലന്ദ് ദർവാസാ



പഞ്ചമഹൽ



സലിം ചിസ്ഥിയുടെ കുടീരം

അവലംബം : ചില വിവരങ്ങൾക്ക് വിക്കിപീടിയ

ചിത്രങ്ങൾ Google Images

17

## വേണമെങ്കിൽ ചക്ക വേരിലും കായ്ക്കും

ഇതല്പം വ്യക്തി പരമാണ്, പരദൂഷണം എന്ന് പറഞ്ഞു കൂട, സ്വന്തം ആള്ക്കാരെ പറ്റിയാരാ ദൂഷണം പറയുക, അല്ലേ ? ഇത് നമ്മുടെ പാവം വീട്ടുകാരിയെപ്പറ്റി തന്നെ.

പൊതുവേ നമ്മുടെ നാട്ടിന്പുറത്തെ കുടുംബങ്ങളിൽ വളര്ന്ന പെണ്കുട്ടികൾ മുതിര്ന്നവര് പറയുന്നത് പോലെ നല്ല ‘ അടക്കവും ഒതുക്കവും’ ഉള്ളവരാണല്ലോ. ( ശരീരത്തിനായി ക്കൊള്ളണമെന്നില്ല, സ്വഭാവത്തിൽ). അവർ അത്യാവശ്യ സാധനങ്ങൾ പോലും വാങ്ങാന് തനിയെ കടയിലൊന്നും പോകുകയില്ല, എല്ലാ കാര്യവും ആണുങ്ങൾ ചെയ്തു കൊടു ക്കണം. കാരണം വീട്ടിനു പുറത്തെ കാര്യങ്ങൾ നോക്കുന്നത് ആണുങ്ങളുടെ ജോലി ആയതു കൊണ്ടു തന്നെ. പോരാഞ്ഞു ഇന്നത്തെ അണുകുടുംബം അല്ലാതിരുന്നപ്പോൾ ഒരാണ ല്ലെങ്കിൽ മറ്റൊരാള് വീട്ടില് ഉണ്ടാവും. അമ്മ അയാളെ കടയിൽ വിട്ടു സാധനം വാങ്ങും ബാക്കിയുള്ളവര് ‘അമ്മ വെക്കും ഞാനുണ്ണും’ എന്ന രീതിയിലായിരിക്കും. അന്നത്തെ സ്ത്രീകളുടെ മുഖമുദ്ര തന്നെ നാണം എന്ന സ്വഭാവം തന്നെ ആയിരുന്നു. പ്രായ പൂര്ത്തിയായാൽ തന്റെ വീട്ടിലെ പുരുഷപ്രജകളായ സഹോദരങ്ങളോടോ എന്തിനു അച്ഛനോട് പോലുമോ നേരിട്ട് നിന്ന് ഒന്നും പറയാത്ത കാലമായിരുന്നു. ആറീസി ക്യാമ്പസ് ജീവിതവും എന്റെ ധര്മ്മദാരങ്ങളില് വലിയ മാറ്റം ഒന്നും വരുത്തിയിരുന്നില്ല. അവിടെ ഒരു ജോലിക്കാരി ഉണ്ട്. താമസിക്കുന്ന ക്വാര്ട്ടറിൽ നിന്ന് അധികം

ദൂരെയല്ലാതെ ഷോപ്പിംഗ് സെന്ററും ഉണ്ട്. വേണമെങ്കിൽ രാവിലെയും വൈകുന്നേരവും അയാളെ കടയിൽ അയക്കാം. മത്സ്യം വീട്ടിൽ കൊണ്ടുവരും. എല്ലാം കുശാൽ. കൈ നനയാതെ തന്നെ മീൻ പിടിക്കാം. എന്നാൽ ആറീസി ക്യാമ്പസ്സിലും മറ്റു സംസ്ഥാനങ്ങളിൽ നിന്നു വന്ന സ്ത്രീകള് വീട്ടിലെയും പുറത്തെയും മിക്കവാറും എല്ലാ കാര്യങ്ങളും പര സഹായം കൂടാതെ തന്നെ ചെയ്തിരുന്നു. ടൌണിൽ പോയി സാധനം വാങ്ങുന്നതു പോലും. എന്റെ ഒരു സുഹൃത്ത് കൊളെജിനടുത്ത് പന്ത്രണ്ടാം മൈലില് വീട് വച്ചപ്പോള് വീടിന്റെ പണിയുടെ മേല്നോട്ടം വഹിച്ചിരുന്നത് അദ്ദേഹത്തിന്റെ പത്നി ആയിരുന്നു എന്നത് സത്യം. തമിഴ് നാട്ടിൽ നിന്നും ആന്ധ്രയിൽ നിന്നും കര്ണാടകയില് നിന്നും ഉള്ള കുറെ അദ്ധ്യാപകർ അന്ന് ക്യാമ്പസ്സില് ഉണ്ടായിരുന്നു എന്ന് മുമ്പ് പറഞ്ഞുവല്ലോ.

എന്നാൽ ന്യൂ ഡല്ഹിയില് ആയപ്പോള് സംഭവം മാറി. ഒന്നാമത് എന്റെ വയോജന വിദ്യാഭ്യാസം കൊണ്ടു വീട്ടുകാര്യങ്ങളില് സഹായിക്കാന് മടിയില്ലെങ്കിലും തീരെ സമയം കിട്ടാറില്ല. ആഴ്ചയിലൊരിക്കൽ വല്ലതും വാങ്ങിക്കൊടുക്കും അത്ര തന്നെ. രാവിലെ ഏഴു മണിക്ക് കുഞ്ഞുങ്ങളെ സ്കൂളിൽ പോകാന് സഹായിക്കുക, ഉച്ചയ്ക്ക് രണ്ടു മണിക്ക് അവരെ കൂട്ടികൊണ്ടു വീട്ടിൽ ആക്കുക ഈ രണ്ടു കാര്യങ്ങൾ മാത്രമേ ഞാന് വീട്ടുകാര്യമായി ചെയ്യുക പതിവുണ്ടായിരുന്നുള്ളൂ. വീട്ടിൽ ബാക്കി സമയങ്ങളില് ഭക്ഷണം കഴിക്കാൻ മാത്രമേ ഞാന് വരുകയുള്ളൂ. മനഃപൂര്വ്വം അല്ല, അല്പം പ്രായമായി പഠിക്കാൻ പോകുന്നതിന്റെ കുഴപ്പമാണ് . ആത്മവിശ്വാസം ഇല്ലായ്മയാണ് പ്രധാന കാരണം എന്ന് കൂട്ടിക്കൊള്ളൂ. കോളേജിൽ നിന്ന്

ശമ്പളത്തോടെയുള്ള അവധി കൃത്യം മൂന്നു വര്ഷമേ പി എച് ഡി ചെയ്യാൻ കിട്ടൂ. കൂടുതൽ സമയം വേണ്ടി വന്നാല് ശമ്പളം ഇല്ലാത്ത അവധി എടുക്കേണ്ടി വരും എന്ന ഭയവും ഉള്ളിലുണ്ട്. ഇക്കാരണങ്ങളാല് രാവിലെ എട്ടര മുതല് രാത്രി പത്ത് മണിവരെ ആഴ്ചയിൽ 6 ദിവസം ഡിപ്പാര്ട്ടു മെന്റില് തന്നെ ഞാൻ ചിലവഴിക്കുമായിരുന്നു. എന്നെപ്പോലെ വയോജന വിദ്യാഭ്യാസത്തിനു വന്ന മിക്കവാറും എല്ലാവരും ഇങ്ങനെ തന്നെ.

അപ്പോൾ വീട്ടുകാര്യങ്ങള് എല്ലാം ശ്രീമതി തന്നെ ചെയ്യേണ്ടി വന്നു. ഭക്ഷണം പാചകം ചെയ്യുന്നതു കൂടാതെ. അടുത്തുള്ള പച്ചക്കറിക്കടയില് നിന്ന് പച്ചക്കറി വാങ്ങുക, റേഷൻ കടയില് നിന്ന് റേഷൻ വാങ്ങുക, പാലുകാരൻ വലിയ ക്യാനില് പാല് കൊണ്ടു വരുമ്പോൾ പാല് വാങ്ങുക, എല്ലാവരുടെയും തുണി അലക്കുക എന്ന് വേണ്ട എല്ലാ ജോലിയും അയാൾ തന്നെ ചെയ്യേണ്ടിവരുമായിരുന്നു. ഇന്നത്തെ പോലെ അലക്ക് യന്ത്രവും മറ്റും ഇല്ല. ഡല്ഹിയിലെപ്പോലെ ചൂട് കാലത്ത് പാലും തയിരും ദോശമാവും പുളിച്ച് ചീത്തയാകാതെ സൂക്ഷിക്കാൻ ഒരു ഫ്രിഡ്ജു പോലും ഞങ്ങള് രണ്ടാം വര്ഷമാണ് വാങ്ങിയത്. അത് കൊണ്ടു പണിയോ പണി തന്നെ പാവം പകൽ മുഴുവന്. പക്ഷെ എന്റെ പഠനം വിഷമം കുറഞ്ഞതാക്കാൻ പരമാവധി സഹായം ചെയ്യാനുള്ള ശ്രമത്തിൽ അയാള് എല്ലാം സഹിച്ച് സന്തോഷത്തോടെ ചെയ്തു. മത്സ്യവും മാംസവും മാത്രം ഞങ്ങളുടെ ഗ്രാമത്തിൽ കൊണ്ടുവരാൻ അനുവദിക്കാത്തത് കൊണ്ടു അതു മാത്രം വാരാന്ത്യത്തിൽ ഐ എന് എ മാര്ക്കറ്റില് പോയി വാങ്ങും. റേഷൻ കട അടുത്തു തന്നെ. അവിടെ ഒന്നാം തരം പച്ചരി എത്ര വേണമെങ്കിലും കിട്ടും. അവിടത്തെ ആള്ക്കാർ

മിക്കവരും ഗോതമ്പ് ഭക്ഷിക്കുന്നത് കൊണ്ടു അരിക്ക് ആവശ്യക്കാര് കുറവ്. റേഷൻ ഷോപ്പിലെ ഓം പ്രകാശ് എന്ന ഓമിക്ക് മദ്രാസികളോട് അരി വാങ്ങുന്നത് കൊണ്ടു ഇഷ്ടക്കേട് ഒന്നും ഇല്ല. അങ്ങനെ ശ്രീമതി തന്നെ എല്ലാ വീട്ടുകാര്യ ങ്ങളും നടത്തിയിരുന്നു. അതാണ് ഞാന് പറഞ്ഞത് " ആവശ്യം ഉണ്ടെങ്കിൽ ചക്ക വേരിന്മേലും കായ്ക്കും എന്നു. സാഹചര്യം അനുസരിച്ച് പ്രവര്ത്തിക്കാന് സ്ത്രീകളെപ്പോലെ പുരുഷ ന്മാര്ക് കഴിയുമോ എന്ന് എനിക്ക് സംശയം ഉണ്ട്.

എന്നാൽ ഇതേ കക്ഷി തിരിച്ചു ആറീസി ക്യാമ്പസ്സില് വന്നു കഴിഞ്ഞും നഗരത്തിലെ സ്വന്തം വീട്ടിലേക്കു താമസം മാറ്റിയിട്ടും പഴയത് പോലെ എല്ലാം മറ്റുള്ളവരെ ആശ്രയിച്ചു ചെയ്തു വരുന്നു എന്നതും സത്യം. ഞാൻ എഴുതുന്നത് പലപ്പോഴും ആദ്യം വായിക്കുന്നത് അയാൾ ആയതു കൊണ്ടു തല്ക്കാലം ദൂഷണം നിറുത്തുന്നു, കൂടുതൽ കുടുംബകലഹത്തിനു വഴിയുണ്ടാക്കേണ്ടല്ലോ.

## 18

# ഐഐറ്റി യിലെ മറ്റു സുഹൃത്തുക്കള്

ന്യൂ ഡല്ഹി ഐഐറ്റി യിലെ ഞങ്ങളുടെ ജീവിതം സന്തോഷകരമാക്കാൻ സഹായിച്ച മറ്റു സുഹൃത്തുക്കളെ കൂടി ഓര്മ്മിക്കുന്നു. ആർ ഈ സി യില് നിന്ന് തന്നെ വന്ന മറ്റുള്ളവർ ശ്രീ വൈദ്യനാഥ അയ്യര് ( ഫിസിക്സ്) ഗോപിനാഥൻ (ഇല്ക്ടട്രിക്കൽ) രവീന്ദ്രൻ നായര്, റോബര്ട്ട് സാമുവല് ( രണ്ടു പേരും മെക്കാനിക്കൽ) മാധവൻ നമ്പ്യാര് (സിവിൽ) എന്നിവരായിരുന്നു. ഇവരിൽ പലരും എന്റെ പിന്നാലെ വന്നവരായിരുന്നു. ഒരു വര്ഷമോ രണ്ടു വര്ഷമോ മാത്രം ഒരുമിച്ചു ഉണ്ടായിരുന്നവര്. മുമ്പ് പരിചയമില്ലാത്തവരില് കൊല്ലത്തുകാരനായ സുധാകരൻ, ശാസ്താം കൊട്ടക്കാരനായ രാധാകൃഷ്ണൻ എന്നിവരെയും ഓര്മ്മിക്കുന്നു. ഇവരിൽ എല്ലാവ രുമായും ഇപ്പോഴും നല്ല ബന്ധം പുലര്ത്താൻ കഴിയുന്നു എന്ന് സന്തോഷത്തോടെ പറയട്ടെ.

ഇതിൽ വൈദ്യനാഥഅയ്യര് സാര് കോലപ്പന് പിള്ള സാറി നെപ്പോലെ എന്നെക്കാൾ പ്രായം കൂടിയ ആളായിരുന്നു. ഫിസിക്സിൽ കോലപ്പൻ പിള്ള സാറിന്റെ തൊട്ടു പിന്നാലെ ഡല്ഹി ഐഐറ്റി യിൽ വന്നയാൾ. രണ്ടുപേരും ഗവേഷണം ചെയ്തിരുന്നത് ഫോട്ടോകൊപ്പി എടുക്കാൻ ഉപയോഗിക്കുന്ന വസ്തുവായ എലെക്ട്രേറ്റ് സംബന്ധമായ തായിരുന്നു എന്ന് തോന്നുന്നു. ഇവര്ക്ക് ദിവസങ്ങള് തുടര്ച്ചയായി നിരീക്ഷണങ്ങളില് നിന്നുള്ള ഡാറ്റ എടുത്തു വിശകലനം ചെയ്യുന്ന പരീക്ഷണങ്ങളായിരുന്നു ചെയ്യേണ്ടിയിരുന്നത്. കോലപ്പൻപിള്ള സാറിന്റെ ഗൈഡ് ചങ്ങനാശ്ശേരിക്കാരൻ പ്രൊഫ. ചെല്ലപ്പൻ പിള്ള (Prof P K C Pillai) ആയിരുന്നു.

അദ്ദേഹത്തിനു ഒരേ സമയം ആറോ ഏഴോ പി എച് ഡി വിദ്യാര്ഥികൾ ഉണ്ടാകുമായിരുന്നു. ഇവരെല്ലാം ഒരേ ലാബിൽ ആണ് പരീക്ഷണം നടത്തി വന്നത്. ചില വസ്തുക്കളുടെ മിശ്രിതം ചില അപൂര്വ വസ്തുക്കളുടെ നിശ്ചിത ശതമാനം കൂട്ടിചേര്ത്ത് പരീക്ഷണങ്ങള് നടത്തി അവയുടെ മെച്ചങ്ങള് പുറത്തു കൊണ്ടു വരുകയായിരുന്നു പരമമായ ലക്ഷ്യം. ഇതിനു ചില പരീക്ഷണങ്ങളിൽ തുടര്ച്ചയായി ഒരു മണിക്കൂര് ഇടവിട്ട് അഞ്ചു ദിവസവും രാത്രിയും പകലും റീഡിംഗ് എടുക്കുക പതിവായിരുന്നു. ഈ റീഡിംഗ് എടുക്കുന്നത് ഒരു ടീം ആയിരുന്നു. എന്തെങ്കിലും നല്ല റിസള്റ്റ് കിട്ടിയാല് ഈ റീഡിംഗ് എടുത്ത എല്ലാവരുടെയും പേരുകള് പ്രബന്ധത്തില് ചേര്ക്കും . ഗൈഡിന്റെ പേരാണ് ആദ്യം വരുക.പ്രധാന വിദ്യാര്ഥിയുടെ രണ്ടാമതും തുടര്ന്നു ബാക്കിയുള്ളവരുടെയും. ചുരുക്കത്തിൽ ഈ പേപ്പറില് അഞ്ചാമതോ ആറാമതോ ആയി പേര് വന്നവര്ക്കും പ്രബന്ധം സ്വന്തമായി അവകാശപ്പെടാം. അങ്ങനെ Prof P K C Pillai യുടെ കുട്ടികള്ക്ക് പിഎച് ഡി കിട്ടുന്നതിനു മുമ്പ് പത്തോ പതിനഞ്ചോ അന്തര്ദ്ദേശീയ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടാവും. ഗൈഡിനും ഇങ്ങനെ നൂറ് കണക്കിന് പ്രബന്ധം പ്രസിദ്ധീകരിച്ചതായി കാണിക്കാം. കോലപ്പൻ പിള്ള സാറിനു പി കെ സി പിള്ള കൂടാതെ മറ്റൊരു പഞ്ചാബി ഗയിഡ് കൂടി ഉണ്ടായിരുന്നു. ഗവേഷണ വിദ്യാര്ഥികളുടെ ഗ്രാന്റില് നിന്ന് അയാള്ക്കാവശ്യമുള്ള ഓഫീസ് സ്റ്റേഷനറി വരെ വാങ്ങാനാവശ്യപ്പെടുന്ന ഒരു കക്ഷി. ഇവരെയൊക്കെ പിണക്കാതെ മൂന്നു വര്ഷം ഗൈഡായി ചുമന്നു നടക്കുക അത്ര എളുപ്പമായിരുന്നില്ല. കോലപ്പൻ പിള്ള സാറിന്റെ സഹഗൈഡ് വൈദ്യനാഥൻ സാറിന്റെയും ഗൈഡായിരുന്നു എന്നാണു എന്റെ ഓര്മ്മ .

മറ്റുള്ളവരിൽ അല്പ്പം അസാധാരണ വ്യക്തിത്വം ഉള്ള ഒരുവനായിരുന്നു സുധാകർ. എം ടെക്ക കഴിഞ്ഞു കെല്ട്രോണിൽ ജോലി ചെയുമ്പോള് ഗവേഷണത്തില് താല്പര്യം കൂടി വന്നതാണ്. ചെറിയ പയ്യൻ. കഷ്ടിച്ച് 23 – 24 വയസ്സ് മാത്രം പ്രായം. സാധാരണ ഇന്സ്റ്റിട്യൂട്ട് സ്കോളർ ആണ്. ചിലപ്പോൾ മാസങ്ങള് അന്തര്ദ്ദേശീയ ചലച്ചി ത്രോത്സവത്തിലെ സിനിമയും കണ്ടു നടക്കും. ചിലപ്പോൾ ആഴ്ചകൾ മുറിയില് ഇരുന്നു ആരോടും മിണ്ടാതെ പണിയെടു ക്കുകയും ചെയ്യും.. സുധാകരനെ രണ്ടാഴ്ച പുറത്തു കണ്ടില്ലെങ്കിൽ എന്തോ കാര്യമായ ഗവേഷണത്തില് ആണെന്ന് മനസ്സിലാക്കി കൊള്ളുകയാണ് നല്ലത്. ഈ സമയത്ത് അയാൾ ഭക്ഷണം കഴിക്കുന്നുണ്ടോ എന്ന് പോലും സംശയമാണ്. അത്ര മാത്രം മറ്റുള്ളവരുടെ കൂടെ കൂട്ട് കൂടാതെയാണ് നടക്കുക. കംപ്യൂട്ടർ പ്രോഗ്രാമിങ്ങില് അപാര കഴിവുള്ളയാളായിരുന്നു കക്ഷി. . ഞങ്ങൾ വയസ്സ് കാലത്ത് ഉണ്ടാക്കിയ പ്രോഗ്രാമിലെ തെറ്റുകൾ നിമിഷനേരം കൊണ്ടു അയാൾ കണ്ടു പിടിക്കും. ശരിക്കും ബ്രില്ല്യന്റായ പയ്യൻ. അയാളുടെ ഗുരുവും അസാധാരണ കണ്ടെത്തലുകൾ നടത്തി ഐ ബി എമ്മില് ഉയര്ന്ന ജോലിക്കുള്ള ക്ഷണം നിരസിച്ചു ഇന്ത്യയിൽ വന്നു ജോലി ചെയ്യുന്നയാളായിരുന്നു. ആർ സി അഗര്വാൾ. പക്ഷെ അദ്ദേഹത്തിന്റെ ഭാര്യ ന്യൂ ഡല്ഹിയിൽ വച്ച് ഒരു സ്കൂട്ടർ അപകടത്തില് പെട്ട് മരണപ്പെട്ടു, അദ്ദേഹ ത്തിന്റെ ഒരു കാലിന്റെ പകുതി മുറിച്ചു മാറ്റുകയും ചെയ്തു. വല്ലാത്തൊരു ട്രാജെഡി ആയിരുന്നു അത്. സുധാകർ പി എച് ഡി കഴിഞ്ഞു അമേരിക്കയിൽ ഫ്ലോരിഡാ ഭാഗത്ത് ഇപ്പോഴും ജോലി ചെയ്യുന്നു, പ്രശസ്തമായ നിലയിൽ.

രാധാകൃഷ്ണൻ കാന്പൂ ര് ഐ ഐ റ്റി യില് നിന്ന് എം എസ സി (ടെക്ക) ഴിഞ്ഞു പി എച് ഡി ചെയ്യാൻ മാത്തമാറ്റിക്സ് വകുപ്പിൽ വന്നതായിരുന്നു. വളരെ സരസനായ സുഹൃത്ത്. സുധാകരന്റെ തന്നെ പ്രായം. ശാസ്താം കോട്ടയിലെ കുരങ്ങന്മാരുടെ കഥയും തന്റെ കുടുംബത്തിലെ ആറേഴ സഹോദരങ്ങളുമായി താരതമ്യം ചെയ്തു രസകരമായി വിവരിക്കും. നീണ്ട കാലം ബാംഗ്ലൂർ എ ഡി ഇ (Areonoauttical Development Establishment ) യിൽ ജോലി ചെയ്ത ശേഷം കഴിഞ്ഞ വര്ഷം പിരിഞ്ഞു ബാംഗളൂരിൽ തന്നെ ജീവിക്കുന്നു. ഞാൻ ഗവേഷണത്തിന് ഡേഹരാഡൂണില് പോകുമ്പോള് സുധാകരനും രാധാകൃഷ്ണനുമായിരുന്നു ശ്രീമതിക്കും കുഞ്ഞുങ്ങള്ക്കും തുണ. കുട്ടികളുമായി കളിയ്ക്കാൻ നല്ല കൂട്ടുകാരായിരുന്നു രണ്ടു പേരും.

രവീന്ദ്രൻ നായര് എല്ലാ കാലവും ഹോസ്റ്റലില് തനിച്ചായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ കോഴിക്കോട്ടു കോളേജിൽ അദ്ധ്യാപിക ആയിരുന്നതു കൊണ്ടു ഡല്ഹിയില് കുടുംബമായി താമസിക്കാന് വന്നിട്ടില്ല. നായർ സാര് അതുകൊണ്ടു എങ്ങനെയെങ്കിലും മൂന്നു നാലുമാസത്തിലൊരിക്കലെങ്കിലും വീട്ടിലെത്തും. രണ്ടോ മൂന്നോ ആഴ്ച കഴിഞ്ഞേ തിരിച്ചു വരൂ. അവധിയൊക്കെ എങ്ങനെ ഒപ്പിച്ചെടുക്കുമെന്നു അദ്ദേഹത്തിനു മാത്രമേ അറിയൂ. ഗവേഷണ വിദ്യാര്ഥികള്ക്ക വര്ഷം ആകെ 30 ദിവസമോ മറ്റോ മാത്രമേ അവധി ഉണ്ടായിരുന്നുള്ളൂ എന്നോര്ക്കുക. പലപ്പോഴും ഇതിനു വേണ്ട യാത്രാബത്ത പോലും അദ്ദേഹം കോളേജില് നിന്ന് ഒപ്പിച്ചെടുക്കുമായിരുന്നു എന്ന് ആരോ തമാശ പറഞ്ഞിരുന്നു . തെക്കേ ഇന്ത്യയിൽ ഏതെങ്കിലും ഒരു കൊണ്ഫെരന്സിനു

പേപ്പർ അവതരിപ്പിച്ചാല് വേണ്ടതെല്ലാം ഒപ്പിക്കാന് കഴിയുമായിരുന്നു എന്ന് തോന്നുന്നു.

റോബര്ട്ട് സാമുവലും നമ്പ്യാര് സാറും ഞങ്ങളുടെ കൂടെ ഒരു വര്ഷം മാത്രമേ ഉണ്ടായിരുന്നുള്ളൂ. രണ്ടു പേരും ജിയാ സരായിയില്ത്തന്നെ ആയിരുന്നു താമസം. ഗോപിനാഥനും ഞങ്ങളുടെ അടുത്തു തന്നെ ആയിരുന്നു. എന്റെ ഗൈഡ് പ്രൊഫ. എ കെ മഹാലനാബിസിന്റെ സുഹൃത്ത് ദത്താറെയും അദ്ദേഹത്തിന്റെ വിദ്യാര്ഥി ആയ രാകേഷ് പട്നിയുമായിരുന്നു ഗോപിനാഥിന്റെ ഗൈഡന്മാർ. എല്ലാവരും ജോലിയിൽ നിന്ന് പിരിഞ്ഞു വിശ്രമ ജീവിതം നയിക്കുന്നു. കോലപ്പൻ പിള്ള സര് മാത്രം കഴിഞ്ഞ വര്ഷം ദിവംഗതനായി.

ആ നല്ലനാളുകൾ ഞങ്ങള്ക്ക് നേടി തന്ന എല്ലാവര്ക്കും നന്ദി നമസ്കാരം. മണ്മറഞ്ഞ പിള്ള സാറിനു അശ്രു പുഷ്പങ്ങള് .

## 19

# ഗവേഷണത്തെക്കുറിച്ച് അല്പം കൂടി

പ്രൊഫ. മഹാലനാബിസിന്റെ കൂടെ ഗവേഷണം നടത്താൻ തിരഞ്ഞെടുത്ത പ്രോജെക്ടിനെപ്പറ്റി മുമ്പ് സൂചിപ്പിക്കുകയുണ്ടായി എണ്ണ പ്രകൃതി വാതക കമ്മീഷനും ഐഐറ്റി ദല്ഹിയും കൂടിയുള്ള ഒരു സംയുക്ത പ്രോജക്റ്റ്. എണ്ണ പര്യവേഷണത്തില് കിട്ടുന്ന ഡാറ്റ വിശകലനം ചെയ്യുവാൻ മെച്ചപ്പെട്ട ചില രീതികൾ വികസിപ്പിച്ചെടുക്കുക എന്നതായിരുന്നു ഉദ്ദേശം.

എണ്ണ പര്യവേഷണതിന്റെ ആദ്യത്തെ പടിയാണ് സീസ്മിക് പര്യവേഷണം. ഭൂമിയുടെ ഉപരിതലത്തിൽ ഒരു ഡയനാമിറ്റ് പൊട്ടിച്ചു അതിൽ നിന്നുണ്ടാകുന്ന ശബ്ദ വീചികള് ഭൌമാന്തര്ഭാഗത്ത് തട്ടി പ്രതിഫലിച്ചു വരുന്ന തരംഗങ്ങൾ രേഖ പ്പെടുത്തി പ്ലോട്ട് ചെയ്തു ഭൂമിക്കടിയിൽ ഉള്ള പ്രത്യേക സംരചനകൾ കണ്ടെത്തി എണ്ണ ഉണ്ടാകാൻ സാദ്ധ്യതയുണ്ടോ എന്ന് കണ്ടുപിടിക്കുക ആയിരുന്നു സീസമിക്ക് സര്വേയുടെ ലക്ഷ്യം.

സീസ്മിക് സര് വെ  ഭൂമിയുടെ ഉപരിതലത്തിൽ കരയിലും കടലിന്റെ ഉപരിതലത്തിലും ചെയ്യുന്നുണ്ട് കരയിൽ സര് വെ നടത്താൻ വളരെയധികം ശ്രമം ഉണ്ടാകും. ഡയനാമിറ്റ് വെക്കാൻ കുഴികൾ കുത്തി പ്രതിഫലിച്ച തരംഗങ്ങളെ രേഖപ്പെടുത്താൻ ജിയോഫോണുകൾ സ്ഥാപിക്കണം ഇങ്ങനെ പല ഘട്ടങ്ങളും ഉണ്ടാവും. കരയിൽ നടക്കുന്ന സര്വേ വളരെ മെല്ലെയേ നടക്കൂ. എന്നാൽ ഭാരതത്തിൽ ബോംബെ തീരത്തിൽ കടലിൽ എണ്ണ കണ്ടെത്തിയതോടു കൂടി എണ്ണ

പര്യവേഷണം കൂടുതല് കടലിലേക്ക് മാറ്റി. കടലിൽ ആകുമ്പോൾ ഡാറ്റ ശേഖരണം വളരെ വേഗത്തിൽ നടത്താം. ഇത്തരം പര്യവേക്ഷണത്തിന് പ്രത്യേക കപ്പലുകൾ ഉണ്ടായിരുന്നു. എണ്ണ പ്രകൃതി വാതക കമ്മീഷന്റെ ‘ അന്വേഷക് എന്ന പേരിൽ ഒരു കപ്പൽ ഉണ്ടായിരുന്നു. സര്വേ നടത്താൻ വിദേശ രാജ്യങ്ങളില് നിന്നുള്ള കപ്പലുകളും തയാറായിരുന്നു.





കപ്പലിൽ നിന്ന് ആകുമ്പോള് കരയിൽ ഉപയോഗിക്കുന്ന ഡയനാമിറ്റിനും ജിയോഫോണിനും പകരം സീസ്മിക്ക് ഊര്ജം ഉത്പാദിപ്പിക്കാനും പ്രതിഫലിക്കുന്ന ശബ്ദതരംഗങ്ങൾ പിടിച്ചെടുക്കാനുള്ള ഹൈഡ്രോഫോണുകളും കൂട്ടവും എല്ലാം പിടിപ്പിച്ച ഒരു കേബിൾ കപ്പലിൽ നിന്ന് താഴേക്കു ഇടുകയാണ് ചെയ്യുന്നത് . നിശ്ചിത സ്ഥലത്തെ ഡാറ്റ ശേഖരിച്ചു കഴി ഞ്ഞാൽ കപ്പൽ മറ്റൊരു സ്ഥലത്തേക്ക് നീക്കി വീണ്ടും ഡാറ്റ ശേഖരിക്കുന്നു. കരയിൽ സർവേ ചെയ്യുനതിനേക്കാള് വളരെയെളുപ്പത്തിൽ ഡാറ്റ ശേഖരണം നടക്കുന്നു. ശേഖരിച്ച ഡാറ്റാ മുഴുവൻ അന്ന് കാന്തിക ടേപ്പിലാണ് രേഖപ്പെടുത്തി യിരുന്നത്. ഒരു കിലോമീറ്റർ ദൂരം സർവെ ചെയ്താല് മുപ്പതിലധികം വലിയ റീൽ ടേപ്പുകൾ ഉണ്ടാവും . ഇവ എല്ലാം ഡാറ്റാ വിശകലനത്തിനു കംപ്യൂട്ടർ കേന്ദ്രതിലേക്കെത്തിക്കുന്നു. അന്ന് എണ്ണ പ്രകൃതി വാതക കമ്മീഷന്റെ പ്രധാന കംപ്യൂട്ടർ കേന്ദ്രം ഡേഹരാദൂണിലായിരുന്നു. ഇന്സ്റ്റിട്യൂറ്റ് ഓഫ് പെട്രോളിയം എക്സ്പ്ലോരേഷൻ (Institute of Petroleum Exploration- IPE) എന്ന സ്ഥാപനത്തിലായിരുന്നു ഈ കംപ്യൂട്ടർ കേന്ദ്രം. അന്ന് കിട്ടാവുന്ന ഏറ്റവും വേഗതയുള്ള കമ്പ്യൂട്ടറായിരുന്നു അവിടെ ഉണ്ടായിരുന്നത് . ഐ ബി എമ്മി ന്റെ 370/145 എന്ന കമ്പ്യൂട്ടർ ഈ അതിവേഗ കമ്പ്യൂട്ടരിൽ പോലും കപ്പലിൽ ശേഖരിച്ച ഡാറ്റ വേര്തിരിക്കാന് തന്നെ 8 10 മണിക്കൂർ ആവശ്യമായിരുന്നു. . ടേപ്പ് വായിക്കാനും വിശ കലനം ചെയ്ത ഡാറ്റാ പ്ലോട്ട് ചെയ്യാനും ഉള്ള അത്യന്താ ധുനിക ഉപകരണങ്ങള് അവിടെ ഉണ്ടായിരുന്നു. ഇത്തരം പ്രത്യേക തരം ഡാറ്റാ അപഗ്രഥനം നടത്താ നുള്ള സൗകര്യം വിദ്യഭ്യാസസ്ഥാപനങ്ങളില് ഉണ്ടാക്കുക എളുപ്പമല്ല. അതുകൊ ണ്ടു എന്റെ ഗവേഷണ ഫലങ്ങൾ പരിശോധിക്കാൻ അവിടെ പോകാതെ നിവൃത്തിയില്ലായിരുന്നു.

ഞാൻ ചെയ്തിരുന്നത് അവിടെ നിന്ന് കൊണ്ടു വന്ന മാതൃകാ ഡാറ്റാ സാമ്പിളുകളിൽ എന്റെ ഗവേഷണത്തിൽ വികസിപ്പിച്ച അപഗ്രഥന രീതികൾ പ്രയോഗിച്ച ഫലം തൃപ്തികരമാണെന്ന് കണ്ടാല് ഞാൻ വികസിപ്പിച്ച രീതികളുടെ പ്രോഗ്രാമുമായി അവിടെപ്പോയി അവർ സാധാരണ ഉപയോഗിക്കുന്ന രീതിക്ക് പകരം ഞങ്ങൾ വികസിപ്പിച്ച രീതി ഉപയോഗിച്ച് ഡാറ്റ വിശകലനം ചെയ്യുക ആയിരുന്നു. മൂന്നോനാലോ മാസത്തിലൊരിക്കൽ ഞാൻ അങ്ങനെ കുഞ്ഞുങ്ങളെയും ശ്രീമതിയും ഡല്ഹിയിൽ വിട്ടിട്ടു ഡെഹ്റാഡൂണില് വന്നു ഒന്നോ രണ്ടോ ആഴ്ച താമസിച്ചു ഈ ജോലി ചെയ്തിരുന്നു. ഐ പി ഈ യിൽ പരിശീലനത്തിന് വരുന്ന ആഫീസര്മാര്ക്ക് നല്ല ഒരു ഹോസ്റ്റലും മെസ്സും ഒക്കെ ഉണ്ടായിരുന്നത് കൊണ്ടു താമസ വും ഭക്ഷണവും കുഴപ്പമില്ലായിരുന്നു. ന്യായ മായ വാടകയും ഭക്ഷണ ചിലവും മാത്രം കൊടുത്താല് മതിയായിരുന്നു. പൊക്രിയാൽ എന്ന് പേരുള്ള ഒരാളായിരുന്നു ആ ഹോസ്റ്റലിന്റെ മാനേജർ എന്ന് ഓര്മ്മായുണ്ട്. വലിയ സംരക്ഷിത സ്ഥാപനം ആയതു കൊണ്ടു പ്രവേശനത്തിനും മറ്റും കര്ശനമായ പാസ് മുഖേന നിയന്ത്രി ച്ചിരുന്നു. ഐ പി ഈ യിലെ ഡയരക്ടർ വി സി മോഹനും സയന്റിസ്റ്റ് എൻ ഡി ജെ റാവുവും എനിക്ക് വേണ്ട എല്ലാ സഹായങ്ങളും ചെയ്തു തരാൻ തയ്യാറായിരുന്നു.


SEISMIC SURVEY VESSEL
BUOY
ACOUSTIC RECEIVERS (STREAMERS)
SOUND WAVES
SOUND WAVE SOURCE
SOIL LAYERS
SOUND REFLECTION SURFACE


air-gun is the source of shock waves - compressed air is more environmentally friendly than explosives
hydrophones - there are up to 3000 hydrophones on a 3000m cable
Survey ship
path of reflected waves
gas
oil
cap rock
water
oil
water
faults

എന്നാൽ എന്റെ ആദ്യത്തെ യാത്രയുടെ ഫലം തികച്ചും നിരാശാജനകമായിരുന്നു. നമ്മുടെ കോളേജുകളിലെ അക്കാഡമിക് ഗവേഷണവും അവയുടെ പ്രായോഗിക ഉപയോഗവും തമ്മിൽ വളരെ ദൂരമുണ്ട് എന്നെനിക്കു അവർ മനസ്സിലാക്കി തന്നു. ഇത്രയധികം ഡാറ്റാ വിശകലനം ചെയ്തു പ്ലോട്ട് ചെയ്യുമ്പോൾ എന്റെ ഡാറ്റാ വിശകലത്തിനു എടുക്കുന്ന സമയം അവർ അപ്പോൾ ഉപയോഗിക്കുന്ന രീതി എടുക്കുന്ന തിനെക്കാൾ വളരെ കൂടുതലായിരുന്നു. അവസാന ഫല ത്തിൽ ചെറിയതായ മെച്ചം ഉണ്ട് എന്നവര് സമ്മതിച്ചു എങ്കിലും ഡാറ്റാ അപഗ്രഥനത്തിനെടുക്കുന്ന സമയം ഗണ്യമായി കുറച്ചാൽ മാത്രമേ അവര്ക്ക് പ്രയോജനം ചെയ്യൂ എന്ന് അവർ പറഞ്ഞു. അങ്ങനെ ആദ്യത്തെ ശ്രമം പരാജയപ്പെട്ടു എങ്കിലും പിന്നീടുള്ള ശ്രമങ്ങളിൽ ഈ കുഴപ്പം പരിഹരിച്ചു കാണിക്കുവാൻ കഴിഞ്ഞു.





Q-Marine improves resolution.

മൂന്നു വര്ഷം തീരാറായി എന്റെ തീസിസ് എഴുതി ക്കഴിഞ്ഞു പ്രൊഫ. മഹാലനാബിസിനെയും സഹഗയിഡ് സുരേന്ദ്ര പ്രസാദിനെയും എന്നെയും അവർ ഡെഹ്റാഡൂണിലെ ഒരു സ്റ്റാർ ഹോട്ടലില് താമസിപ്പിച്ചു ഒരാഴ്ചയോളം അവിടത്തെ എഞ്ചിനീയര്മാര്ക്ക് ഞങ്ങൾ വികസിപ്പിച്ചെടുത്ത രീതികൾ പഠിപ്പിച്ചു കൊടുക്കാൻ ക്ഷണിക്കുകയും ഞങ്ങൾ ഒരാഴ്ച അവിടെ താമസിച്ചു അവര്ക്ക് ക്ലാസെടുക്കുകയും ചെയ്തു. ഞങ്ങൾ വികസിപ്പിച്ച രീതികൾ അവരുടെ കമ്പ്യൂട്ടറിൽ ഡാറ്റാ വിശകലനത്തിന് ഉപയോഗിക്കാനും തുടങ്ങി . അങ്ങനെ ആദ്യത്തെ നിരാശ, ഗവേഷണം പൂര്ണമായ പ്പോൾ കൃതാര്ഥ്തയായി പരിണമിച്ചു. ആദ്യത്തെ ശ്രമത്തിൽ തന്നെ ജയിക്കാൻ നമ്മളൊക്കെ സാധാരണ മനുഷ്യരല്ലേ, അമാനുഷരല്ലല്ലോ എന്ന് ഓര്മ്മിപ്പിച്ചുകൊണ്ടു.

Images from Google

## 20

# അമ്മയുടെയും മകന്റെയും കഥ അടിയന്തിരാവസ്ഥയുടെയും

1980 ജൂണിലെ ഒരു സാധാരണ പ്രഭാതം , രാവിലെ കുട്ടികളെ സ്കൂളിൽ വിട്ടു ഞാന് ഇൻസ്റ്റിട്യൂട്ടിലേക്ക് പുറപ്പെടുന്ന സമയം. പെട്ടെന്ന് ആരോ പറഞ്ഞു സഞ്ജയ് ഗാന്ധി ഒരു വിമാനാപകടത്തിൽ പെട്ട് മരിച്ചു എന്ന്. ദീര്ഘകാലം ഇന്ത്യയിലെ അനിഷേധ്യ പ്രധാനമന്ത്രി ആയിരുന്ന ജവഹർലാല് നെഹ്രുവിന്റെ പ്രിയപുത്രിയായ ഇന്ദിരാ പ്രിയദര്ശിനി എന്ന ഇന്ദിരാഗാന്ധിയുടെ രണ്ടാമത്തെ പുത്രൻ. നെഹ്റു കുടുംബത്തിന്റെ തുടർവാഴ്ച്ചയില് അടുത്ത പിന്തുടര്ച്ചാവകാശി, ജനസംഖ്യയെ നിയന്ത്രിക്കാൻ നിര്ബന്ധിത വന്ധ്യംകരണം അത്യാവശ്യം എന്ന് തീരുമാനിച്ചു നടപ്പാക്കാൻ ശ്രമിച്ചയാള്, ന്യൂ ഡല്ഹിയിലെ ചേരികള് നിഷ്കരുണം ബുൾഡോസര് കൊണ്ടു ഇടിച്ചു പൊളിച്ചു മാറ്റാൻ ശ്രമിച്ചയാൾ അങ്ങനെ പല രീതിയിലും സുപ്രശസ്തനും കുപ്രശസ്തനും ആയ ആൾ. രാവിലെ അമ്മയുമായി എന്തോ പറഞ്ഞു വാക്ക് തര്ക്കമുണ്ടായി ദ്വേഷ്യപ്പെട്ടു തന്റെ വീടിനു തൊട്ടടുത്തുള്ള സഫ്ദര്ജന്ഗ് വിമാനത്താവളത്തിൽ ഫ്ലയിംഗ് ക്ലബ്ബിന്റെ പുതിയ വിമാനത്തില് കയറി സഹപൈലറ്റ് സുഭാഷ് സക്സേനയുമായി വിമാനം പല രീതിയിലും തിരിച്ചും മറിച്ചും കളിക്കുന്നതിനിടയിൽ നിയന്ത്രണം നഷ്ടപ്പെട്ടു ഭൂമിയിൽ തകര്ന്നു വീണു സഹ പൈലറ്റിനോടൊപ്പം തലയ്ക്കു ഗുരുതരമായ പരുക്ക് പറ്റി നിമിഷങ്ങൾക്കകം മരണമടഞ്ഞു എന്ന വാര്ത്തയാണ് കേട്ടത്.



അടിന്തിരാവസ്ഥയും ഇന്ദിരാ ഗാന്ധിയും

പണ്ഡിറ്റ് നെഹ്റുവിന്റെ കാലത്ത് രാഷ്ട്രീയത്തിന്റെ ബാല പാഠങ്ങൾ പഠിച്ച അച്ഛന്റെ മരണ ശേഷം ക്രമേണ ശ്രീമതി ഇന്ദിരാഗാന്ധി തന്ത്ര പരമായ നീക്കങ്ങളിൽ കൂടി ഇന്ത്യന് നാഷണൽ കൊണ്ഗ്രെസ്സിന്റെ അനിഷേധ്യ നേതാവായി തീര്ന്നു, അധികം താമസിയാതെ ഇന്ത്യയുടെ പ്രധാനമന്ത്രി യായി തീര്ന്ന അവർ തന്നെക്കാള് വളരെ സീനിയരാ യിരുന്ന മൊറാര്ജി ദേശായി, ജഗജീവൻ റാം, ഗുല്സാരി ലാൽ നന്ദ തുടങ്ങിയ നേതാക്കളെ നിഷ്പ്പഭരാക്കി ഭാരതത്തി ന്റെ നേതാവായി. എന്നാൽ അവരുടെ തിരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിച്ച അലഹബാദ് ഹൈക്കോട തിയുടെ വിധിയെ തുടർന്നാണ് അവര് ഇന്ത്യയില് അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചത്, 1975 ജൂണ് 25 മുതല് 1977 മാര്ച്ച് വരെ ആയിരുന്നു അടിയന്തിരാവസ്ഥ.

ഈ കാലഘട്ടത്തിൽ പല രീതിയില് അഭിപ്രായ സ്വാതന്ത്ര്യ നിയന്ത്രണവും മനുഷ്യാവകാശ ലംഘനവും എല്ലാം നടന്നു എന്നത് ചരിത്രത്തിന്റെ ഭാഗമാണല്ലോ. അതിന്റെ പ്രതിഫലനങ്ങൾ ആറീസി ക്യാമ്പസ്സില് രാജന്റെ കൊലപാതകത്തിലും അവസാനിച്ചത് ഓര്മ്മയുണ്ടാവുമല്ലോ. പത്രങ്ങളിൽ വരുന്ന വാര്ത്തകൾക്ക് കര്ശ്ശമായ നിയന്ത്രണം ഉണ്ടായിരുന്നത് കൊണ്ടു ആ കാല ഘട്ടത്തിൽ നടന്ന പല അനിഷ്ട സംഭവങ്ങളും ജനങ്ങളിൽ എത്തിച്ചെര്ന്നിരുന്നില്ല.





ജവഹർ ലാല് നെഹ്റു ഇന്ദിര

അന്നത്തെ രാഷ്ട്രപതിയായിരുന്ന ഫക്രുദീൻ ആലി അഹമ്മദ് ആണ് അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചത്, അതനുസരിച്ച് എല്ലാ തിരഞ്ഞെടുപ്പുകളും റദ്ദു ചെയ്തു പ്രധാനമന്ത്രിക്കു ഭരണ ത്തിന്റെ എല്ലാ തീരുമാനങ്ങളും എടക്കാൻ അധികാരം നല്കുന്നതായിരുന്നു ഈ പ്രഖ്യാപനം ഈ കാലഘട്ടത്തില് തന്റെ രാഷ്ട്രീയ എതിരാളികളെയെല്ലാം അവര് നിഷ്കരുണം ജയിലിൽ അടയ്ക്കുകയും അവരുടെ മകന് സഞ്ജയ് ഗാന്ധിയോടൊപ്പം നിര്ബന്ധിത വന്ധ്യംകരണം പോലുള്ള പല അനീതികളും തുടങ്ങുകയും ചെയ്തു. ഇന്ത്യയുടെ ജനാധിപത്യ ചരിത്രത്തിലെ ഏറ്റവും കറുത്ത കാലഘട്ടമായി ഇത് കണക്കാക്കപ്പെടുന്നു,

1949 മുതല് 1964 വരെ ഇന്ത്യന് പ്രധാനമന്ത്രിയായിരുന്ന പണ്ഡിറ്റ് നെഹ്രുവിന്റെ കൂടെ അദ്ദേഹത്തിന്റെ സഹായിയായി ഇന്ദിര ജീവിച്ചു. ഇന്ദിര കൊണ്ഗ്രെസ് പാര്ട്ടിയുടെ പ്രസിഡണ്ടായിരുന്നപ്പോഴായിരുന്നു കേരളത്തില് ആദ്യത്തെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ അധികാരമേറ്റതും 28 മാസത്തെ

ഭരണത്തിനു ശേഷം ക്രമസമാധാനം തകര്ന്നു എന്ന പരാതിയിൽ പിരിച്ചു വിട്ടതും അവരുടെ നിർദ്ദേശമനു സരിച്ചായിരുന്നു എന്നതു പരസ്യമായ രഹസ്യമാണ്. 1964 ല് നെഹ്രുവിന്റെ മരണശേഷം ലാൽ ബഹാദൂര് ശാസ്ത്രിയുടെ മന്ത്രിസഭയിൽ ഇന്ദിര വാര്ത്താ വിനിമയ വകുപ്പ മന്ത്രിയായി ചേര്ന്നിരുന്നു. ലാൽ ബഹാദൂര് ശാസ്ത്രി താഷ്കന്റില്ക് വച്ച് അപകടമരണത്തിൽ പെട്ടപ്പോള് അന്നത്തെ നേതാവാ യിരുന്ന മൊറാര്ജി ദേശായിയെ തോല്പ്പിച്ചു ഇന്ദിര കൊണ്ഗ്രെസ്സ് പാര്ട്ടി നേതാവും പ്രധാന മന്ത്രിയുമായി. പ്രധാനമന്ത്രിയെന്ന നിലയിൽ അവര് നിഷ്കരുണം അവരുടെ എതിരാളിളെ ഒന്നൊന്നായി ഒഴിവാക്കി. കിഴക്കൻ പാകിസ്ഥാ നെ സ്വതന്ത്രമാക്കി ബംഗ്ലാദേശ് എന്ന സ്വതന്ത്രരാജ്യം ഉണ്ടാക്കാന് അവര് പാകിസ്ഥാനുമായി യുദ്ധത്തിലേര്പ്പെട്ടു. 1975 ജൂണ് 12 നു  ഇന്ദിരയുടെ 1971ലെ തിരഞ്ഞെടുപ്പ് അസാധു വാക്കിയ അലഹാബാദ് ഹൈക്കോടതിയുടെ വിധിയെ തുടര്ന്നാണ് അടിയന്തിരാവസ്ഥ പ്രഖ്യാപിക്കപ്പെട്ടതു, അടിയന്തിരാവസ്ഥയെ തുടര്ന്നു ഇന്ദിര അവരുടെ സ്വന്തം നിയോജക മണ്ഡലമായിരുന്ന റായ്ബരെലിയില് പഴയ എതിരാളി രാജ് നാരായണനോട്ട പരാജയപ്പെട്ടു. ഇന്ദിരാപ്രിയദര്ശിനി എന്ന നെഹ്രുവിന്റെ മകള് രാഷ്ട്രപിതാ വായ മഹാത്മാഗാന്ധിയുടെ കുടുംബത്തില് പെട്ടതല്ല. നെഹ്റു വളരെ വിദഗ്ദ്ധമായി അവര്ക്ക് ഈ പേര് നല്കിയെന്നതാണ് എന്ന് പൊതു ജനം പറയുന്നതു..



മൊറാർജി ദേശായി

കൊണ്ഗ്രെസ്സിനെ തോൽപ്പിച്ച പഞ്ചാബില് അധികാരത്തിൽ വന്ന അകാലി ദളിൽ വേര്തിരിവുണ്ടാക്കാൻ കൊണ്ഗ്രെസ്സ് കൂട്ടുപിടിച്ച ജര്ണയിൽ സിംഗ് ഭിന്ദ്രന് വാലായും കൂട്ടരും ഖാലിസ്ഥാൻ എന്ന സ്വതന്ത്ര രാജ്യം ഉണ്ടാക്കാന് ഭീകര പ്രവര്ത്തനം നടത്തിയെന്നും അയാളുടെ നേതൃത്വത്തിൽ കുറെ ഭീകരർ സുവര്ണ ക്ഷേത്രത്തിൽ ഒളിച്ചിരുന്നു എന്നും അറിഞ്ഞു.. അവരെ പുറത്തു ചാടിക്കാൻ സുവര്ണ ക്ഷേത്ര ത്തിൽ പട്ടാളത്തെ നിയോഗിച്ച ഓപ്പറേഷൻ ബ്ലൂ സ്റ്റാർ എന്ന പദ്ധതിയ്ക്ക് അനുവാദം കൊടുത്തതിന്റെ പക തീര്ക്കാന് ഇന്ദിരയുടെ അംഗരക്ഷകരിലൊരാള് ഇന്ദിരയെ 67 വയസ്സ്

തികയുന്നതിനുമുമ്പ് 1984 ഒക്ടോബര് 31 ന വെടി വച്ച് കൊല്ലുകയായിരുന്നു ഖാതകരായ ബിയാന്ത് സിംഹം

സത്വന്ത് സിന്ഹം മറ്റ അംഗരക്ഷകരുടെ വെടിയേറ്റ മരിച്ചു.

സഞ്ജയ് ഗാന്ധിയുടെ വളര്ച്ച

അടിയന്തിരാവസ്ഥ കാലത്താണ് ഇന്ദിരയുടെ ഇളയ പുത്രനായ സഞ്ജയ് ഗാന്ധി രാഷ്ട്രീയത്തില് കയറിയത്. ജ്യേഷ്ടൻ രാജീവ് ഗാന്ധിയെപ്പോലെ ഡൂൺ സ്കൂളില് പോയി എങ്കിലും പഠനം പൂര്ത്തിയാക്കാതെ കാര്യമായ വിദ്യാഭ്യാസം



ഒന്നുമില്ലായിരുന്ന സഞ്ജയ് ആട്ടോമൊബൈല് എഞ്ചിനീയറിങ്ങില് എന്തോ പഠിച്ചിരുന്നു. പന്തയ കാറുകളിൽ അയാള്ക്ക് വലിയ കമ്പമായിരുന്നു. ആട്ടോ വ്യവസായ

ത്തിൽ കണ്ണ് വച്ച്. സാധാരണക്കാരുടെ ആവശ്യത്തി നുതകുന്ന ഒരു വില കുറഞ്ഞ കാറ് നിര്മ്മിക്കാൻ മാരുതി എന്ന കമ്പനിയുടെ മാനേജിംഗ് ഡയരക്ടർ ആയി സഞ്ജയ് നിയമിക്കപ്പെട്ടു. എന്നാൽ ഈ സ്ഥാപനം പുറത്തിറക്കിയ ഒരു കാറിന്റെ മാതൃക തീരെ നന്നല്ല എന്ന് വിമര്ശ്ശം ഉയര്ന്നു . ഈ കമ്പനി ഒരൊറ്റ വാഹനം പോലും നിര്മ്മിക്കാതെ പൂട്ടി പ്പോകുകയാണ് ഉണ്ടായത്.

അടിയന്തിരാവസ്ഥക്കാലത്ത് സഞ്ജയ് അമിതമായ അധികാരം കയ്യാളിയിരുന്നു. ഭരണ ഘടനയനുസരിച്ച് ഒരധികാരവും ഇല്ലാത്ത തീരെ പരിചയവും ഇല്ലാത്ത സഞ്ജയ് അയാളുടെ സുഹൃത്തുക്കളുടെ കൂടെയാണ് അമിതമായ അധികാരം ഉപയോഗിച്ചത്, തന്റെ അമ്മയെ, ഇന്ത്യ കണ്ടതിൽ വച്ച് ഏറ്റവും ശക്തയായ പ്രധാനമന്ത്രിയായ ഇന്ദിരാഗാന്ധിയെപ്പോലും സഞ്ജയ് നിയന്ത്രിച്ചിരുന്നു എന്നാണു തോന്നുന്നത്. സഞ്ജയ് ഉണ്ടാക്കിയ പല ഭരണ പരിഷ്ക്കാരങ്ങളും അവരെ ജനങ്ങളിൽ നിന്നകറ്റി, ജനസംഖ്യ നിയന്ത്രിക്കുന്നതിനു നിര്ബന്ധിത വന്ധ്യം കരണം അതിലൊ ന്നായിരുന്നു. ഡല്ഹി നഗരത്തിലെ തുർക്ക്മാന് ഗെയ്റ്റ് പോലെയുള്ള ചേരികൾ നിര്ദ്ദയം ബുൾഡോസര് ഉപയോഗിച്ച്ഇടിച്ചു നിരത്തിയത് , ഇങ്ങനെ പോകുന്നു അയാളുടെ ചെയ്തികൾ. സഞ്ജയ് ഗാന്ധിയുടെ ഭാര്യ മനേകയും മകൻ വരുണും ഇന്ന് ബി ജെ പി യിൽ അംഗങ്ങളാണ്, മനേക മൃഗ ക്ഷേമമന്ത്രിയും. സഞ്ജയിന്റെ മരണശേഷമാണ് രാഷ്ട്രീയത്തിൽ തീരെതാല്പര്യം ഇല്ലാതെയിരുന്ന രാജീവ് ഗാന്ധിയെ രാഷ്ട്രീയത്തിൽ ഇറക്കിയത് തലമുറകളുടെ വാഴ്ച പിന്തുടരാന് അടുത്തയാളായി.





ഭാരതം ഒരു സ്വതന്ത്ര പരമാധികാര റിപ്പബ്ലിക് ആയി പ്രഖ്യാപിക്കപ്പെട്ട ജനുവരി 26 ന രാഷ്ട്രപതിഭവന് മുമ്പില് ഉള്ള വിശാലമായ രാജ്പഥില് നടക്കുന്ന പരേഡ കാണാന് ഏതു

ഭാരതീയനും കൊതി ഉണ്ടാവുമല്ലോ. ഭാരതത്തിന്റെ തെക്കേ അറ്റത്തു കേരളത്തില് താമസിക്കുന്ന നമുക്ക് അത് അതിനു വേണ്ടി മാത്രം ഡല്ഹിയിൽ പോയി കാണാനത്ര എളുപ്പമല്ലല്ലോ. ന്യൂ ഡല്ഹിയിൽ മൂന്നു വര്ഷം താമസിക്കുമ്പോള് ഒരിക്കലെങ്കിലും അത് കാണാതിരിക്കാനാവില്ല. കുട്ടികള്ക്കും വലിയവര്ക്കും അവരവരുടെ ഓര്മ്മച്ചെപ്പില് സൂക്ഷിക്കാനുള്ള ആ അസുലഭ അവസരം ഞങ്ങൾ പാഴാക്കിയില്ല.

അഹിംസയുടെയും സഹനസമരത്തിന്റെയും സിവില് നിസ്സഹകരണത്തിന്റെയും ഫലമായി ബ്രിട്ടീഷുകാരില് നിന്നും ഭാരതം 1947 ആഗസ്റ്റ് പതിനഞ്ചിന് സ്വാതന്ത്ര്യം നേടിയെങ്കിലും അന്ന് ഭാരതത്തിനു തനതായ ഒരു ഭരണഘടനയില്ലായിരുന്നു. ബ്രിട്ടനിലെ പാരലമെന്റു പാസാക്കിയ ഒരു നിയമം അനുസരിച്ചാണ് ഇന്ത്യയെന്നും പാകിസ്ഥാനെന്നും രണ്ടു രാജ്യങ്ങൾ ഉടലെടുത്തത്. ഇന്ത്യ സ്വതന്ത്രമായപ്പോൾ രാജ്യം ജോര്ജ്ജ് ആറാമന്റെ കീഴില് മൌന്റ്റ് ബാറ്റൻ പ്രഭു ഗവര്ണര് ജറലുമായായിരുന്നു സ്വാതന്ത്ര്യം പ്രാപിച്ചത്. 1947 ആഗസ്റ്റ് 28 നു ഇന്ത്യക്ക് ഒരു ഭരണഘടനയുണ്ടാക്കുവാൻ ഒരു കമ്മറ്റി രൂപീകരിച്ചു ബി ആര് അംബദ്ക്കർ അദ്ധ്യക്ഷനായി. കമ്മറ്റി ഭരണഘടനയുടെ നക്കൽ 1947 നവംബര് നാലിന് അസംബ്ലിക്ക് സമര്പ്പിച്ചു. രണ്ടു വര്ഷവും 11 മാസവും 18 ദിവസത്തിനും ഇടയില് 166 ദിവസം അസംബ്ലി കൂടിയാണ് ഭരണ ഘടന ചര്ച്ച ചെയ്തു അംഗീകരിക്കപ്പെട്ടത്. 308 അംഗങ്ങള് ഉള്ള ഭരണ ഘടനാ അസംബ്ലി 1950 ജനുവരി 24 നു ഭരണഘടനയുടെ രണ്ടു പകര്പ്പുകള് , ഒന്ന് ഇന്ഗ്ലീഷിലും , മറ്റൊന്ന് ഹിന്ദിയിലും 308 അംഗങ്ങളും ഒപ്പിട്ടു. 1950 ജനുവരി 26 നു അങ്ങനെ ഭാരതത്തിന്റെ ഭരണ ഘടന നിലവിൽ വന്നു. ഈ ദിവസം

ആണ് റിപ്പബ്ലിക് ദിനമായി ആഘോഷിക്കുന്നത്. സ്വാതന്ത്ര്യം കിട്ടിയ ആഗസ്റ്റ് 15 സ്വാതന്ത്ര്യ ദിനമായും ആഘോഷിക്കുന്നു.

ഭാരതത്തിന്റെ റിപ്പബ്ലിക് ദിനം തലസ്ഥാനമായ ന്യൂഡൽഹിയിലാണല്ലോ ആഘൊഷിക്കുന്നതു. രാഷ്ട്രപതി താമസിക്കുന്ന രാഷ്ട്രപതി ഭവന്റെ മുമ്പിലെ രാജപഥില് ആണ് റിപ്പബ്ലിക് ദിന പരേഡു നടത്തുന്നതു.. ഇന്ത്യയുടെ പ്രതിരോധ ശാസ്ത്ര സാംസ്കാരിക നേട്ടങ്ങൾ പൊതുജനമദ്ധ്യത്തില് അവതരിപ്പിക്കുന്ന ഒരു ഘോഷയാത്രയാണ് ഇതിന്റെ പ്രധാന ഭാഗം. ഭാരതത്തിന്റെ സാംസ്കാരിക വൈവിധ്യം വിവിധ സംസ്ഥാനങ്ങളിൽ ഉണ്ടാക്കിയ ഫ്ലോട്ടുകളില് കൂടി അവതരിപ്പിക്കപ്പെടുന്നു. രാഷ്ട്രപതിഭവന്റെ കവാടത്തില് നിന്ന് തുടങ്ങി ഇന്ത്യ ഗെയ്റ്റിൽ ഈ പരേഡവസാനിക്കുന്നു. രാഷ്ട്രപതി ഇന്ത്യാ ഗേറ്റിൽ ഉള്ള മരണപ്പെട്ട പട്ടാളക്കാരുടെ ഓർമ്മ്മക്കായി നിർമ്മിച്ച ജയ് ജവാന് ജ്യോതിയില് പ്രണാമം അർപ്പിക്കുന്നതോടു കൂടിയാണ് ഇത് തുടങ്ങുന്നത്. ഇന്ത്യയുടെ കര കടൽ വായു സേനകളുടെ ശക്തി പ്രകടനവും ഇവിടെ ദര്ശിക്കാം. ഒമ്പത് മുതൽ പന്ത്രണ്ടു വരെ സേനകളുടെ റെജിമെന്റുകൾ പങ്കെടുക്കുന്നുണ്ട്. ഓരോ വര്ഷവും ഓരോ വിദേശ രാഷ്ട്രത്തലവന്മാർ ക്ഷണിക്കപ്പെട്ട അതിഥിയായി നമ്മുടെ റിപ്പബ്ലിക് ദിന പരേഡിൽ പങ്കെടുക്കുന്നു. മൂന്നു ദിവസം നീണ്ടു നില്ക്കുന്ന ഈ ആഘോഷം ആദ്യത്തെ ദിവസം റിഹേര്സ്ൽ നടക്കുന്നു.

റിപ്പബ്ലിക് ദിന പരേഡിലെ പ്രധാന അതിഥി രാഷ്ട്രപതിതന്നെ. ഒരുപ്രത്യേക കവചിത സേനയുടെ അകമ്പടിയോടു കൂടി വരുന്ന രാഷ്ട്രപതിയെ കരസേനാ കമാണ്ടര് സ്വീകരിക്കുന്നു. ഭാരതത്തിലെ കരകടൽവ്യോമസേനകളുടെ സുപ്രീം

കമാണ്ടരായ രാഷ്ട്രപതിയാണ് അന്നേ ദിവസം സേനാ രേജിമെന്റുകളുടെ സല്യൂട് സ്വീകരിക്കുന്നത്. തുടര്ന്നു ദേശീയ ഗാനമായ ജനഗണമന പാടുന്നു. കരസേനയുടെ ബാന്‌ഡും ഡ്രമ്മുകളും കുഴലുകളും മറ്റും വായിക്കുന്നു. കടൽ വ്യോമ സേനകളുടെ ബാൻഡും ഇതിനു ശേഷം അവതരിപ്പിക്കുന്നു. വ്യോമസേനാ വിമാനങ്ങളുടെ പ്രകടനവും വായുവില് നിന്നുള്ള പുഷ്പാർച്ചനയും പതിവുണ്ട്. പരേഡു നടക്കുന്നതിന്റെ മൂന്നാം ദിവസം , ജനുവരി 29 നു ബീറ്റിംഗ് ദി റിട്രീറ്റ് എന്ന സേനയുടെ പിൻവാങ്ങൽ ചടങ്ങോടു കൂടി അവസാനിക്കുന്നു. . പ്രധാന മന്ത്രിയും മറ്റു മന്ത്രിമാരും ചടങ്ങിൽ ഹാജരായിരിക്കും

ഞങ്ങൾ കോലപ്പന് പിള്ള സാരിന്റെയും എന്റെയും കുടുംബങ്ങൾ ഒന്നിച്ചാണ് റിപ്പബ്ലിക് ദിന പരേഡു കാണാന് പുറപ്പെട്ടത്. പരേഡു കാണാൻ ഉള്ള പാസ് എവിടെ നിന്നോ സംഘടിപ്പിച്ചു ഞങ്ങള് കുട്ടികളുമായി പുറപെട്ടു. അന്നേ ദിവസം സാധാരണ വാഹനങ്ങൾ രാജ് പഥിന്റെ അടുത്തൊന്നും പോകാൻ അനുവദിക്കുകയില്ല. ഞങ്ങൾ ആട്ടോ റിക്ഷയില് രാവിലെ പരേഡു നടക്കുന്ന സ്ഥലത്തിന് രണ്ടു കിലോമീറ്റർ ദൂരം മാറിയാണ് ഇറങ്ങിയത്. ബാക്കി ദൂരം കുട്ടികളുമായി കാൽ നടയായി നടന്നാണവിടെ എത്തിയത്. ജനുവരി മാസം അവസാനം ആയെങ്കിലും രാവിലെ തണുപ്പുണ്ടാ യിരുന്നു. അതു കൊണ്ടു രാവിലത്തെ നടപ്പ് സുഖമായിരുന്നു.

അന്ന് നീലം സഞ്ജീവ റെഡ്ഡി ആയിരുന്നു ഭാരതത്തിന്റെ രാഷ്ട്രപതി, പ്രധാന മന്ത്രി ഇന്ദിരാഗാന്ധിയും . അടിയന്തി രാവസ്ഥ കഴിഞ്ഞു ഉടനെ 1977 ല് നടന്നെ തിരഞ്ഞെടുപ്പില് കൊണ്ഗ്രെസ്സ് ദയനീയമായി പരാജയപ്പെട്ടു. ജനാധിപത്യ ധ്വംസനവും മനുഷ്യാവകാശലംഘനവും ആയിരുന്നു

കൊണ്ഗ്രെസ്സിതര കക്ഷികളുടെ പ്രചാരണ ആയുധം. ഇന്ദിരാ ഗാന്ധിയും മകൻ സഞ്ജയ് ഗാന്ധിയും പരാജയ പ്പെട്ടു. കൊണ്ഗ്രെസ്സില് നിന്ന് തെറ്റിപ്പിരിഞ്ഞ മൊറാര്ജി ദേശായി 1977 മാര്ച്ച് 24 ന പ്രധാന മന്ത്രിയായി. എന്നാൽ ഈ മന്ത്രി സഭ അധിക കാലം നില നിന്നില്ല. ഭൂരിപക്ഷം നഷ്ടപ്പെട്ട മൊറാര്ജി ദേശായി രാജി വച്ചു. കൊണ്ഗ്രെസ്സ് സഹായത്തോടെ ഭരണം ഏൽക്കാന് ചൌധുരി ചരന് സിംഗ് തയാറായി. ജൂണ് 1979 ല് അദ്ദേഹം സത്യ പ്രതിജ്ഞ ചെയ്തു അധികാരമേറ്റു എങ്കിലും കൊണ്ഗ്രെസ്സ് വാഗ്ദാനം ചെയ്ത സഹായം പിന് വലിച്ചതു മൂലം പാരലമെന്ടു ഒരിക്കല് പോലും കൂടാതെ ചരൻ സിംഗ് രാജിവക്കേണ്ടി വന്നു. . 1980 ല് ജനുവരിയിൽ നടന്ന അടുത്ത തിരഞ്ഞെടുപ്പില് കൊന്ഗ്രെസ്സ് പൂര്വാധികം ഭൂരിപക്ഷത്തോടെ തിരിച്ചു ഭരണത്തില് എത്തിയിരുന്നു. ഇന്ദിരാ ഗാന്ധി വീണ്ടും പ്രധാന മന്ത്രിയായി അധികാരത്തിൽ വന്നു. ഫ്രഞ്ച് പ്രസിഡണ്ടായിരുന്ന വാലറി ഡിസ്കാര്ട് ആയിരുന്നു വിദേശത്തിൽ നിന്നുള്ള അതിഥി.

ഒമ്പതു മണിക്ക് തുടങ്ങിയ പരേഡു അവസാനിക്കാൻ മൂന്നു മണിക്കൂറിലധികം എടുത്തു. വര്ണാഭമായ പരേഡു ശരിക്കും ഇന്ത്യയുടെ വൈവിധ്യത്തിന്റെയും സൈനിക കഴിവിനെയും പ്രകടനമായിരുന്നു. അതിനു ശേഷം തിരിച്ചുള്ള യാത്ര നട്ടുച്ചയ്ക്കായിരുന്നത് കൊണ്ടു ഐഐറ്റി യിലേക്ക് എത്താന് കുറച്ചു വിഷമിച്ചു. ചെറിയ കുട്ടികളെ അമ്മമാർ എടുക്കേണ്ടി വന്നു. എങ്കിലും ആ പരേഡിന്റെ ഓര്മ്മകൾ ഇന്നും മനസ്സില് തങ്ങി നില്ക്കുന്നു.

അന്നത്തെ പരേഡിന്റെയും നേതാക്കളുടെയും ചിത്രങ്ങൾ വിക്കി പീഡിയയിൽ നിന്നും കിട്ടിയത് ഇതോടൊപ്പം

കൊട്ടുക്കുന്നു. അടുത്ത കാലത്തെ ചില കളർ ചിത്രങ്ങളും , എല്ലാം ഗൂഗിളിൽ നിന്ന് .





22

## നഷ്ടപ്പെട്ട കെട്ടുതാലിയോ ജീവിച്ചിരിക്കുന്ന ഞാനോ ?

പല കാര്യത്തിലും പുരുഷന്മാരേക്കാൾ മുന് വിധികളും അന്ധ വിശ്വാസങ്ങളും സ്ത്രീകള്ക്കാണെന്നു കൂടുതലെന്നു തോന്നുന്നു. പ്രത്യേകിച്ചും സ്വന്തം ഭര്ത്താവിനെയും കുട്ടികളെയും സംബന്ധിക്കുന്ന കാര്യങ്ങളാണെങ്കിൽ തീര്ച്ച. എന്റെ ധര്മ്മ പതിയും ഇതിനു നല്ലൊരു ഉദാഹരണമാണെന്ന് തോന്നുന്നു. കാര്യം നിസ്സാരം ആണെങ്കിലും അവര്ക്ക് കരയാനും ഉറക്കം കെടുത്താനും വലിയ കാര്യമൊന്നും വേണ്ടല്ലോ. (സ്ത്രീ വിമോച നക്കാർ ക്ഷമിക്കണേ )

ഇതും ഡല്ഹിയിൽ വച്ച് തന്നെ നടന്നത് . ഒരു ദിവസം ഞാൻ ഇന്സ്റ്റിട്യൂട്ടിലെ പകല് മുഴുവന് 'ഗവേഷണം' കഴിഞ്ഞു വൈകുന്നേരം വീട്ടിലെത്തിയപ്പോൾ ശ്രീമതി വളരെ ദുഖിതയായി ഇരിക്കുന്നു. എന്താണ് സംഭവം , കുഞ്ഞുങ്ങൾ ഒന്നും പറയുന്നില്ല. കാര്യങ്ങൾ അന്വേഷിച്ചു പരിഹാരം കണ്ടെത്താനുള്ള പ്രായവും അവര്ക്കായില്ലല്ലോ. സംഭവം ഇതാണ്. വീട്ടുകാരിയുടെ താലിമാലയിൽ നിന്ന് കെട്ടുതാലി എങ്ങനെയോ നഷ്ടപ്പെട്ടു പോയി. ഞാൻ പറഞ്ഞു താലിയല്ലേ പോയുള്ളൂ, "ഞാൻ പച്ച ജീവനോടെ ഉണ്ടല്ലോ, നമുക്ക് സൗകര്യം പോലെ നാട്ടിൽ പോകുമ്പോള് ഒരെണ്ണം വാങ്ങാം" .പക്ഷേ ശ്രീമതിക്ക് അത് പോര. അപ്പോൾ തന്നെ സാധനം ഉണ്ടാക്കണം. ഞാനറിഞ്ഞിടത്തോളം താലികൾ പല രീതിയിൽ ഉണ്ടാവും. ഓരോ ജാതിക്കാര്ക്കും ഭാഷ സംസാരിക്കുന്നവര്ക്കും താലിയുടെ ആകൃതിയിലും

വലിപ്പത്തിലും വ്യത്യാസം ഉണ്ടെന്നു ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ഇവിടെ നാട്ടിലെപ്പോലെ റെഡി മെയ്ഡ് താലി കിട്ടാനുള്ള സാദ്ധ്യതയും വളരെ കുറവാണെന്ന് ഉറപ്പായി. സ്വര്ണപ്പ ണിക്കാർ തന്നെ ദക്ഷിണ ഡല്ഹിയില് ആരുമുള്ളതായി അറിയില്ല. ഉത്തര ഡല്ഹിയിൽ കരോള് ബാഗിലാണ് ചില സ്വര്ണക്കടകളും മറ്റും ഉള്ളത്. അവിടെ പോകണമെങ്കിൽ മുക്കാൽ മണിക്കൂര് ബസ്സില് യാത്ര ചെയ്യണം. ശ്രീമതിയുടെ വാശി കാരണം ക്ഷീണമുണ്ടെങ്കിലും ഞാൻ പുറപ്പെട്ടു ഒരു ചായ കുടിച്ചിട്ട്. കരോൾ ബാഗില് ചെന്ന് കുറെ അന്വേഷിച്ചു ഒരു സ്വര്ണപ്പണിക്കാരന്റെ താവളം കണ്ടു പിടിച്ചു കാര്യം അവതരിപ്പിച്ചു. ഉദ്ദേശിച്ചത് പോലെ സാധനം ഉണ്ടാക്കി എടുത്തെ പറ്റു, റെഡി മെയ്ഡ് ഇല്ല. . ഏതായാലും ഞാൻ അതിന്റെ ആകൃതി (ആലിന്റെ ഇല പോലെ ) വരച്ചു കാണിച്ചു ഒന്നോ രണ്ടോ ഗ്രാമിൽ ഉണ്ടാക്കാന് ഉള്ള പണവും കൊടുത്തു രാത്രി തിരിച്ചെത്തി. മൂന്നാം ദിവസം പോയി അത് വാങ്ങി കഴുത്തിൽ ഇട്ടിട്ടേ അയാള്ക്ക് സമാധാനമായുള്ളൂ.

ഇത് പോലെ ഒരു സംഭവം എന്റെ വിവാഹം കഴിഞ്ഞു ഏതാനും മാസങ്ങള്ക്കകം നടന്നതോര്മ്മ വന്നു. അന്ന് സാധനം കളഞ്ഞു പോയത് എന്റെ കയ്യിൽ നിന്നാണ്. ഞങ്ങൾ അന്ന് അവധിക്കു നാട്ടില് പോയാല് ശ്രീമതിയുടെ വീടിന്റെ അടുത്തു കൂടി ഒഴുകിപ്പോകുന്ന പമ്പയാറ്റില് കുളിക്കുന്നതു പതിവാണ്. ഒരു ദിവസം ഞാനും അളിയനും കൂടി ഞങ്ങളുടെ കടവിൽ കുളിക്കാന് ഇറങ്ങി. എന്റെ കയ്യിൽ ഏതാനും മാസം മുമ്പ് ശ്രീമതി വിവാഹസമയത്ത് അണിയിച്ച ഒരു മോതിരം ഉണ്ടായിരുന്നു. അതല്പ്പം ലൂസായിരുന്നു തുടക്കത്തിലെ തന്നെ. കാര്യമായി സോപ്പ് തേച്ചു കുളിച്ചപ്പോൾ മോതിരം സോപ്പിന്റെ സഹായത്തോടെ വിരലിൽ നിന്ന്

ഊര്ന്നു വെള്ളത്തിലേക്ക് വീണു. വെള്ളം അത്ര സ്ഫടിക സമാനം ഒന്നും അല്ല. ഏതായാലും ഞാൻ കുറച്ചു നേരം മോതിരം വീണ സ്ഥലത്തു തപ്പി നോക്കി, എന്നാൽ സാധനം കിട്ടിയില്ല, കാര്യം മനസ്സിലായപ്പോള് അളിയനും ശ്രമിച്ചു നോക്കി, ഫലം ഒന്നുമില്ല. കുളിക്കാൻ ഇറങ്ങിയ ആള്ക്കാരെ കുറെ നേരം ആയിട്ടും കാണാത്തപ്പോൾ വീട്ടുകാര് അന്വേ ഷിച്ചു കടവിൽ എത്തി കാര്യം മെല്ലെ മെല്ലെ എല്ലാവരും അറിഞ്ഞു. ശ്രീമതി വിവാഹമോതിരം പോയെന്നു പറഞ്ഞു കരച്ചിലിന്റെ വക്കത്തെത്തി. അര മുക്കാൽ മണിക്കൂര് തപ്പി യിട്ടും സാധനം കിട്ടിയില്ല. കൂടുതൽ പേര് തപ്പിയാല് സാധനം ചെളിയിൽ താഴ്ന്നു പോയാല് ഒരിക്കലും കിട്ടാന് സാദ്ധ്യത യില്ലാതാകും എന്നതു മറ്റൊരു വസ്തുത.

അപ്പോഴാണ് കരയില് ഇതെല്ലാം ശ്രദ്ധിച്ചു കൊണ്ടിരുന്ന ഒരു വൃദ്ധൻ ഒരുപായം പറഞ്ഞത്. കാര്യം ലളിതമാണ്. എഞ്ചിനീയറിങ്ങിൽ ഞങ്ങള് സിമുലേഷന് (simulation) എന്ന് പറയുന്ന പരിപാടി. ഒരു പ്രവർത്തിയെ കഴിയുന്നത്ര വിശ്വസ്തതയോടെ അനുകരിക്കുക , അതാണ് സിമുലെഷൻ. അയാള്ക്ക് ഇതൊന്നും അറിയില്ല, പക്ഷെ പറഞ്ഞത് ഇതാണ്. ഏകദേശം കളഞ്ഞു പോയ മോതിരത്തിന്റെ അതെ ആകൃതിയും ഭാരവും ഉള്ള മറ്റൊരു മോതിരം ഒരു നീണ്ട നൂലിൽ കെട്ടി കയ്യിലിട്ടിട്ടു എന്നോട്ടു ഞാന് സോപ്പ് തേച്ചതു പോലെ ആക്ഷൻ കാണിക്കാന് പറഞ്ഞു. കയ്യിലെ മോതിരം വീണ്ടും വെള്ളത്തിലേക്ക് വീണു. അദ്ദേഹം പറഞ്ഞത് ആ മോതിരം താഴെ വീണ സ്ഥലത്ത് തിരയാനാണ്. അത്ഭുതം എന്ന് പറയട്ടെ നൂല് കെട്ടിയ മോതിരത്തിന്റെ തൊട്ടടുത്ത് എന്റെ വിവാഹ മോതിരം കിടക്കുന്നു. രണ്ടും കൂടി ഞാൻ തന്നെ കയ്യിൽ കോരി എടുത്തു . ഞാൻ അദ്ദേഹത്തിന് നന്ദി

പറഞ്ഞു . എന്നിട്ട് ചോദിച്ചു ചേട്ടാ ഇതെങ്ങനെ ചേട്ടന് തോന്നി. അയാൾ പറഞ്ഞു " അനിയാ ഇതിനു നിങ്ങളുടെ എഞ്ചിനീയറിന്ഗ് വൈദഗ്ധ്യം ഒന്നും വേണ്ട. സാധാരണ ആറ്ററികിൽ സദ്യവട്ടം കഴിഞ്ഞു ഞങ്ങള് വലിയ പാത്രങ്ങള് ( ഉദാഹരണത്തിന് വലിയ ചെമ്പുകൊണ്ടുള്ള വാര്പ്പ , ഉരുളി മുതലായവ) കഴുകാൻ ഇടുമ്പോള് ചിലപ്പോള് ആറ്റിലെ ഓളത്തിൽ ഇത് മെല്ലെ നീങ്ങി കയത്തിലേക്ക് നീങ്ങിപ്പോകാറുണ്ട്. അപ്പോൾ ഞങ്ങള് ചെയ്യുന്നത് ഇത് തന്നെയാണ്. ഒഴുകിപ്പോയ പാത്രത്തിന്റെ അതെ രീതിയിൽ ഉള്ള മറ്റൊരു പാത്രത്തിൽ നീളമുള്ള കയറു കെട്ടി കടവില് ഇടും. ആറ്റിലെ ഒഴുക്കനുസരിച്ചു കയറു കെട്ടിയ പാത്രം ആദ്യം ഒഴുകിപ്പോയ പാത്രത്തിന്റെ തൊട്ടരുകിൽ പോയി കിടക്കുന്നത് കാണാം. അത്രയും വലിയ പാത്രം കണ്ടെത്താൻ ഉപയോഗിക്കുന്ന രീതി ഇവിടെ ഒന്ന് പരീക്ഷിച്ചു നോക്കാൻ പറഞ്ഞു എന്നെ ഉള്ളൂ. അത്ര മാത്രം " . ഏതായാലും അദ്ദേഹത്തിന്റെ ഉപദേശ ഫലമോ ശ്രീമതി മങ്കൊമ്പിലമ്മക്ക് വഴിപാട് നേര്ന്നത് കൊണ്ടോ എന്റെ സിമുലേഷൻ തികച്ചും ശരിയായ രീതിയില് ആയതു കൊണ്ടോ ഒരു പവനില് നിർമ്മിച്ച ആ മോതിരം ഞങ്ങള്ക്ക് തിരിച്ചു കിട്ടി. 1969 ല് കളഞ്ഞുപോയി കിട്ടിയ ആ മോതിരം ഇന്നും 2017 ലും എന്റെ കയ്യിൽ കിടക്കുന്നു എന്ന് പറഞ്ഞാല് എന്റെ വായനക്കാര് ആരെങ്കിലും വിശ്വസിക്കുമോ, ഉറപ്പില്ല.!!!

## 23

# ഇതര സംസ്ഥാനങ്ങളില് നിന്നുള്ള വയോജന വിദ്യാര്ഥികൾ

വയോജന വിദ്യാഭ്യാസത്തിനു എന്നെപ്പോലെ ഐ ഐ റ്റി ഡല്ഹിയിൽ എത്തിയ ഏതാനും ഗവേഷണ വിദ്യാര്ഥികള് ഉണ്ടായിരുന്നു ഞങ്ങളുടെ കണ്ട്രോൾ ഗ്രൂപ്പില് തന്നെ. അതിൽ ഏറ്റവും സീനിയര് ആയ രാമാനന്ദ് സിംഗ് എന്ന ആളിനെപ്പ റ്റിയാവട്ടെ. ആദ്യം. അദ്ദേഹം ബീഹാറിൽ നിന്നുള്ള ഒരു സര്ക്കാർ എഞ്ചിനീയറിംഗ് കോളേജില് നിന്നായിരുന്നു. പ്രായം അമ്പതിനോടടുക്കും. കുടുംബം നാട്ടില് തന്നെ. വ്യക്തിപരമായ കാര്യങ്ങള് ഞങ്ങളില് ആര്ക്കും അറിയില്ല. ഹോസ്റ്റലില് ആണ് താമസം. ആരുമായിട്ടും വലിയ കൂട്ടില്ല. ഞങ്ങൾ തന്നെ എന്തെങ്കിലും ചോദിച്ചാല് ഉത്തരം പറയും. ഞങ്ങളുടെ കോഫി ക്ലബ്ബിൽ അംഗമല്ലാത്ത ഒരേ ഒരാൾ. കാരണം അദ്ദേഹം ചായയും കാപ്പിയും കുടിക്കാറില്ല. നൂറു ശതമാനം വിദ്യാര്ഥി . “അല്പാഹാരം , ജീര്ണ വസ്ത്രം , ബക ധ്യാനം, ശ്വാന ദൃഷ്ടി “ എന്നിങ്ങനെ മനുസ്മൃതിയില് പറയുന്ന എല്ലാ ലക്ഷണവും തികഞ്ഞ ആൾ. ദോഷൈക ദൃക്കുകൾ പറയുന്നത് അദ്ദേഹത്തിന് ഒരൊറ്റ പാന്റും ഷര്ട്ടുമെ ഉള്ളൂ എന്നാണു അത് രാത്രിയിൽ കഴുകി ഇടും, രാവിലെ അത് തന്നെ ഇട്ടു കൊണ്ടു വരും ( ജീര്ണ വസ്ത്രം ആയി ). അദ്ദേഹം ഞങ്ങളുടെ ഫാക്കല്റ്റി കാന്റീനിലിൽ നിന്നാണ് ഉച്ച ഭക്ഷണം കഴിക്കുക, ഹോസ്റ്റലിൽ മെസ്സ് കഴിക്കാറില്ല. രാവിലെ ഏതെങ്കിലും പയര് മുളപ്പിച്ചത് കഴിക്കും, വൈകുന്നേരം എന്താണ് കഴിക്കുക, ആര്ക്കും അറിയില്ല ( അല്പാഹാരം തന്നെ ) .പിന്നെ ഞങ്ങളുടെ വിദ്യാര്ഥികളുടെ മുറിയിൽ ഏതു സമയത്തും

എന്തെങ്കിലും വായിച്ചും ചിന്തിച്ചും മാത്രം സമയം കഴിക്കുന്നയാള് ( ബക ധ്യാനം ), ഉറക്കത്തെ പറ്റി കൃത്യമായി അറിയില്ല, ശ്വാനനിദ്രയാണോ എന്നറിയില്ല. അപ്പോൾ മിക്കവാറും എല്ലാ ലക്ഷണങ്ങളും തികഞ്ഞ വിദ്യാര്ഥി എന്ന് തന്നെ പറയാം. വളരെ സാധുവായ മനുഷ്യന്. ചെയ്യുന്ന ഗവേഷണത്തെപ്പറ്റി പോലും ആരോടും ഒന്നും സംസാരി ക്കാറില്ല. എന്റെ ഗൈഡ് പ്രൊ. മഹലനാബിസിന്റെ കീഴില് തന്നെ. അതായത് 'ഗുരു ഭായി' തന്നെ. നല്ല മൂന്നു നാല് പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. അത് കൊണ്ടു കൃത്യം മൂന്നു വര്ഷം. തികയുന്നതിനു മുമ്പ് തന്നെ തീസിസ് എഴുതി സമര്പ്പി ച്ചതിനു ശേഷം തിരിച്ചു കോളേജിൽ പോയി ചേര്ന്നു.

ഐ ഐ റ്റി , എൻ ഐ റ്റി പോലെയുള്ള ദേശീയ സ്ഥാപന ങ്ങളിൽ പി എച് ഡി തീസിസിന് രണ്ടു പേര് പരീക്ഷക രായുണ്ടാവും. ഒരാൾ ഇന്ത്യയില് നിന്നും മറ്റൊരാള് വിദേശത്തു നിന്നും. രാമാനന്ദസിങ്ങിന്റെ വിദേശ പരീക്ഷകന് ആസ്ട്രേലിയായില് നിന്ന് ബി ഡി ഒ ആനടെര്സന് ൻ എന്ന പ്രൊഫസർ ആയിരുന്നു. പ്രൊഫസറിന്റെ സുഹൃത്ത്. അദ്ദേഹം തീസിസ് വായിച്ചിട്ട് പ്രൊഫസര്ക്കെഴുതി " താങ്കളുടെ വിദ്യാര്ഥിയുടെ തീസിസ് നോക്കി. വളരെ നല്ല ഗവേഷണം , പി എച് ഡി യ്ക്കു അര്ഹമായതു തന്നെ . പക്ഷെ ഒരു കാര്യം ചെയ്യണം . ഈ തീസിസിലെ നാലാം അദ്ധ്യായം മാത്രം ഒഴിവാക്കണം. അതിൽ അയാള് ഒരു അടിസ്ഥാന തത്വം ഉപയോഗിക്കുന്നതിൽ ക്ഷമിക്കാന് പറ്റാത്ത ഒരു തെറ്റ് വരുത്തിയിരിക്കുന്നു. അതുകൊണ്ടു ഈ തീസിസിൽ നിന്ന് ഈ അദ്ധ്യായം മാറ്റിയാൽ മാത്രമേ എനിക്ക് പി എച് ഡി തീസിസ് അംഗീകരിക്കാനാവൂ. " സംഭവിച്ചതിതായിരുന്നു ആ അധ്യായത്തില് ഏതോ സമവാക്യത്തില് മാക്സിമവും മിനിമവും

തമ്മിൽ തിരിഞ്ഞു പോയി. അത് കൊണ്ടു ആ അദ്ധ്യായത്തിലെ നിഗമനങ്ങൾ എല്ലാം അബദ്ധമാ യിപ്പോയി. മറ്റു അദ്ധ്യായങ്ങളിലെ ഫലങ്ങള് കൊണ്ടുതന്നെ പി എച് ഡി ക്കു വേണ്ടതു ചെയ്തിട്ടുണ്ടായിരുന്നു . പാവം സിങ്ങ് തിരിച്ചു വന്നു തീസിസില് നിന്ന് ഈ അദ്ധ്യായം ഒഴിവാക്കി ആവശ്യമായവ രണ്ടാമത് ടൈപ്പ് ചെയ്തു തീസിസ് വീണ്ടും സമര്പ്പിച്ചു ഡിഗ്രീ കിട്ടുകയും ചെയ്തു. ഗവേഷണത്തിന്റെ കൂടെ നൂറു കൂട്ടം മറ്റു പണികള് ഉണ്ടായിരുന്ന പ്രൊഫസര് ഈ തെറ്റ് കണ്ടിട്ടുണ്ടാവില്ല. സ്വാഭാവികമായും തീസിസിലെ സമവാ ക്യങ്ങളൊക്കെ അവരവര് തന്നെയാണ് പരിശോധിച്ചു തെറ്റുവരാതെ സൂക്ഷിക്കേണ്ടത് . അതിനു ഗൈഡന്മാരെ കുറ്റം പറഞ്ഞിട്ട് കാര്യമില്ല. പിന്നെ രാമാനന്ദ് സിംഗിന്റെ തീസിസ് അയാളും പ്രഫസറും ടൈപ്പിസ്റ്റുമല്ലാതെ മറ്റാരും കണ്ടിട്ടുമില്ല. വിഷയം അറിയാവുന്ന മറ്റാരെങ്കിലും ഒരു പ്രാവശ്യം എങ്കിലും മുഴുവൻ വായിച്ചു നോക്കിയിരുന്നെങ്കില് ഈ തെറ്റ് കണ്ടു പിടിച്ചേനെ. കൂട്ടത്തിൽ ഉള്ളവരെ പരിപൂര്ണമായി ഒഴിവാക്കി ആരെയും വിശ്വാസത്തിൽ എടുക്കാതെ അദ്ദേഹം ചെയ്തതാ വാം കാരണം.

മറ്റൊരാൾ രാജേന്ദ്ര പ്രസാദ്. പാറ്റ്ന എഞ്ചിനീയറിംഗ് കോളേജില് നിന്ന് വന്നയാള്. എന്റെ അതെ പ്രായം . നാല് കുട്ടികൾ ഉണ്ട്. നല്ല മനുഷ്യൻ. അദ്ദേഹവുമായി ഞാന് ഹിന്ദിയിൽ സംസാരിക്കാന് ശ്രമിക്കും. പത്താം ക്ലാസ് വരെ ഹിന്ദി പഠിച്ചതിന്റെ ഗമയില്. നമ്മൾ പറയുമ്പോള് തനി ടെക്സ്റ്റ്ബുക്കിലെ ഹിന്ദി ആയിരിക്കുമല്ലോ പറയുക. ഡല്ഹിയിലും യു പി ബീഹാര് എന്നിവിടങ്ങളില് എല്ലാം ഹിന്ദി ആണ് സംസാരിക്കുന്നത് എങ്കിലും അവിടത്തെ പ്രാദേശിക ഹിന്ദികൾ തമ്മില് വലിയ വ്യത്യാസം ഉണ്ട്.(

പതിനെട്ടിലധികം തരം ഹിന്ദി സംസാരിക്കുന്നുണ്ടത്രേ ) നമ്മുടെ ഹിന്ദി കേട്ട് അയാൾ ഒരു ദിവസം പറഞ്ഞു " ആപ് നെ സാഹിത്യ ഹിന്ദി ബോല്താട ഹൈ " ( താങ്കൾ ഭംഗി യുള്ള ഹിന്ദിയാണല്ലോ സംസാരിക്കുന്നത് ) എന്ന് . കാരണം നമുക്ക് പുസ്തകത്തിൽ പഠിച്ചതല്ലേ പറയാനറിയൂ. കരോ കീജിയേ എന്നൊക്കെ നമ്മള് ബഹുമാനമനുസരിച്ചുപയോഗിക്കുമ്പോള് അവർ 'കരിയെ' എന്നൊക്കെ നമ്മൾ കേള്ക്കാത്ത വാക്കുകള് ഉപയോഗിക്കുന്നു. സംസാര ഭാഷയും എഴുത്ത് ഭാഷയും തമ്മിലുള്ള അന്തരം മലയാളത്തിലും ഉണ്ടല്ലോ. തിരുവനന്തപുരം മലയാളവും കോഴിക്കോടൻ മലയാളവും പോലെ.

മറ്റൊരാൾ ഹനുമാന്തുലു. ആന്ധ്രായിലെ നക്സൽ കേന്ദ്രമായി അറിയപ്പെട്ടിരുന്ന കരിംനഗർ ജില്ലയിൽ നിന്ന് വന്നയാൾ. അയാൾ ഒരു തനി ഉഴപ്പനായി രുന്നു. ഗവേഷണം മിക്കവാറും തീര്ന്നു തീസിസ് എഴുതുമ്പോഴും അതുമായി ബന്ധപ്പെടാത്ത വല്ലതുമൊക്കെ ആയിരിക്കും അയാള് വായ്ക്കുക. പ്രൊഫസർ തീസിസ് പരിശോധിക്കാൻ വേണ്ടി ഒരു ശനിയാഴ്ച ഉച്ച കഴിഞ്ഞു രണ്ടു മണിക്ക് വരാൻ പറഞ്ഞിട്ട് അയാള് വന്നപ്പോൾ മണി മൂന്നു. സാര് വെറുതെ ഇരിക്കേണ്ട എന്ന് കരുതി ഞാൻ അദ്ദേഹവുമായി എന്തോ ചര്ച്ച ചെയ്തു കൊണ്ടിരിക്കുമ്പോള് ഇയാള് മൂളിപ്പാട്ടും മൂളി അതിലെ കടന്നു പോകുന്നത് കണ്ണാടിയിൽ കൂടി കണ്ട പ്രൊഫസര് വിളിച്ചു " ഹെയ് ഹന്മാന്തുല് , താനെന്താ പറഞ്ഞ സമയത്ത് വരാഞ്ഞത്? " അയാൾ പറഞ്ഞു "ഹി ഹി " , അയാൾ മറന്നു പോയി എന്നതു വ്യക്തം. പ്രൊഫസർ മേശപ്പുറത്തിരുന്ന ഒരു പേപ്പർ വെയിറ്റു കയ്യില് എടുത്തുയര്ത്തി അയാളെ

എറിയുന്നതായി കാണിച്ചു. പ്രൊഫസറെ ഞാൻ ആദ്യമായി അല്പ്പം ക്ഷുഭിതനായി കണ്ടത് അന്നായിരുന്നു.

മറ്റൊരാൾ അലഹാബാദ് ആറീസിയില് നിന്ന് വന്ന സത്യശീല് ആയിരുന്നു. എന്താണെന്നറിയില്ല പൊതുവേ അലഹാബാദ്കാരേപ്പറ്റി ഞങ്ങളുടെ ഡിപ്പാര്ട്ടു മെന്റില് അത്ര നല്ല അഭിപ്രായം അല്ലായിരുന്നു. പൊതുവേ അവർ അതി ബുദ്ധിമാന്മാരും സ്വാര്ത്ഥമതികളും ആണെന്നായിരുന്നു ധാരണ. സത്യശീലും മഹാലനാബിസിന്റെ കീഴില് ഗവേഷണം ചെയ്യുന്നയാള് തന്നെ . നമുക്ക് ഒരു നല്ല സുഹൃത്ത് തന്നെ ആയിരുന്നു അദ്ദേഹവും.

മറ്റു ചിലർ കൂടിയുണ്ട് , ഒരു ട്രാജഡിയുടെയും .അത് അടുത്ത അദ്ധ്യായം ആവാം

24

## രണ്ടു സ്കൂട്ടറപകടങ്ങൾ , ഐ ഐ റ്റി യിൽ

ഡല്ഹി ഐ ഐ റ്റി യിൽ ഉണ്ടായിരുന്ന 1978 – 81 കാലത്ത് നടന്ന രണ്ടു അപകട മരണങ്ങളെ ക്കുറിച്ചാണ് ഖേദപൂര്വ്വം ഈ കുറിപ്പ്. ഒന്നാമത്തേതിനെ കുറിച്ച് ഞാൻ മുമ്പ് സൂചിപ്പിരുന്നു കൊല്ലത്തുകാരന് കെല്ട്രോണില് ജോലിയായിരുന്ന സുധാകരന്റെ ഗൈഡായിരുന്ന. പ്രൊഫ. ആർ സി അഗർവാള് എന്ന പ്രതിഭാശാലിയുടെതു . അദ്ദേഹം അമേരിക്കയിൽ ഗവേഷണം നടത്തി അക്കങ്ങളെ പറ്റിയുള്ള സിദ്ധാന്തങ്ങളിൽ (Number theory ) നടത്തിയ ആധുനിക ഗവേഷണഫലങ്ങൾ അന്നത്തെ ഏറ്റവും വലിയ കംപ്യൂട്ടര് കമ്പനിയായ ഐ ബി എം എന്ന കമ്പനി വിലയ്ക്ക് വാങ്ങി അദ്ദേഹത്തിന് ഉയര്ന്ന ജോലിയും വാഗ്ദാനം ചെയ്തു. പക്ഷെ അദ്ദേഹം ഇന്ത്യയിൽ വന്നു ജോലി ചെയ്യാന് ആഗ്രഹിച്ചു. അങ്ങനെയാണ് ഡല്ഹി ഐ ഐ റ്റി യിൽ ഇലക്ട്രിക്കല് ഡിപ്പാര്ട്ടുമെന്റിൽ അദ്ധ്യാപകനായി ചേര്ന്നത്. ചെറുപ്പക്കാരായ അദ്ധ്യാപകര്ക്കെല്ലാം കുറച്ചൊരു അസൂയ തന്നെ അദ്ദേഹത്തിനോട് ഉണ്ടായിരുന്നോ എന്ന് തന്നെ സംശയം. അദ്ദേഹം ഡല്ഹിയിൽ വന്നു ഏതാനും മാസം കഴിഞ്ഞു വിവാഹം കഴിച്ചു. രണ്ടു പേരും കൂടി ഒരിക്കൽ ഒരു സ്കൂട്ടറിൽ യാത്ര ചെയ്യുമ്പോള് എതിരെ വന്ന വാഹനവുമായി കൂട്ടിയിടിച്ചു അദ്ദേഹത്തിന്റെ ഭാര്യ തല്ക്ഷണം മരിച്ചു. അദ്ദേഹത്തിന്റെ ഒരു കാൽ മുട്ടിനു താഴെവച്ച് മുറിച്ചു മാറ്റേണ്ടി വന്നു. നമ്മുടെ സർകാർ സ്ഥാപനങ്ങളില് പോലും അന്ന് ശാരീരികമായ ബുദ്ധിമുട്ടുള്ളവര്ക്ക് ജോലി ചെയ്യാനനുകൂലമായ

സാഹചര്യങ്ങൾ ഉണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം രണ്ടു വര്ഷം ഐഐടി യില് തന്നെ തുടര്ന്നും ജോലി ചെയ്തു. അതിനു ശേഷം അമേരിക്കയിലേക്ക് പോയി. അക്കാലം കൊണ്ടു സുധാകറിന്റെ ഗവേഷണം മിക്കവാറും തീര്ത്തു കൊടുക്കുകയും ചെയ്തു.

രണ്ടാമത്തെ അപകടം ഇതിലും പരിതാപകരമായിരുന്നു. ഞങ്ങൾ കണ്ട്രോള് ഗ്രൂപ്പില് ഗവേഷണം നടത്തുന്നവരില് പലരും ആഴ്ചയില് 6 ദിവസവും ഇന്സ്റ്റിട്യൂട്ടില് വരുന്നവരാണ്. ഒന്നാം നിലയിലുള്ള ഞങ്ങളുടെ സംഘവും തൊട്ടു മുകളിൽ ഉള്ള നെറ്റ്വര്ക്ക് ലാബില് ഉള്ള ചിലരും മിക്കവാറും ഒരുമിച്ചുള്ളരെപ്പോലെ ആയിരുന്നു. അവിടെയുള്ള അനിൽ കുമാര് ജെയിന് (എ കെ ജയിൻ) എന്നെപ്പോലെ വയോജന വിദ്യാഭ്യാസത്തിനു ബീഹാറില് നിന്ന് വന്നതാ യിരുന്നു. ഭാര്യയും രണ്ടു മക്കളും കൂടെ ഉണ്ടായിരുന്നു. അദ്ദേഹം ശനിയാഴ്ച ഉച്ച കഴിഞ്ഞു വരാറില്ല. ഒരു ശനിയാഴ്ച ഉച്ച കഴിഞ്ഞു ഞങ്ങൾ റൂമില് ഇരിക്കുമ്പോള് ആരോ വിവരം പറഞ്ഞു ഐഐടി യിലെ മധ്യവയസ്കനായ ഒരു ഗവേഷണ വിദ്യാര്ഥി സ്കൂട്ടർ അപകടത്തില് പെട്ട് ഡല്ഹിയിലെ സഫ്ദർ ജന്ഗ് ആശുപത്രിയില് പ്രവേശിപ്പിച്ചിരിന്നു എന്ന്. ഞങ്ങൾ എല്ലാവരും കൂടി അപ്പോള് തന്നെ അവിടേക്ക് പുറപ്പെട്ടു. അവിടെ ചെന്നപ്പോള് കണ്ട കാഴ്ച ഞങ്ങളുടെ സഹ്പ്രവര്തകൻ എ കെ ജയിന് അത്യാഹിത വിഭാഗത്തില് തികഞ്ഞ അബോധാവസ്ഥയിൽ " എനിക്ക് മൂത്രമൊഴിക്കണം മൂത്രമൊഴിക്കണം " എന്ന് ഉച്ചത്തില് നിലവിളിച്ചു കൊണ്ടിരിക്കുകയാണ്. അദ്ദേഹത്തിന്റെ അടുത്തു തന്നെ കയ്യൊടിഞ്ഞ മകളും കാലൊടിഞ്ഞ മകനും തലയ്ക്കു സാരമായ പരുക്ക് പറ്റിയ ഭാര്യയും ഉണ്ടായിരുന്നു. അവർ

നാല് പേരും കൂടി ഉച്ച കഴിഞ്ഞു സ്കൂട്ടറിൽ ഒരു സിനിമാ കാണാനും വാരാന്ത്യ ഷോപ്പിങ്ങിനും കൂടി പുറപ്പെട്ടതായിരുന്നു. ഹൌസ്ഖാസില് നിന്ന് സഫ്ദര് ജന്ഗ് ആശുപത്രിയിലെക്കു പോകുന്ന റോഡിൽ വച്ചു പാലും കൊണ്ടു വന്ന മദര് ഡയറിയുടെ ഒരു വലിയ ട്രക്കു സ്കൂട്ടറിന്റെ പുറകിൽ ഇടിച്ചു നാല് പേരും റോഡിലേക്ക് തെറിച്ചു വീണു.മി. ജെയിനിനു അരയ്ക്കും തുടയെല്ലിനും ആയിരുന്നു പരുക്ക്. മൂത്രനാളത്തിന്റെ അടുത്തു പരുക്കുണ്ടായിരുന്നത് കൊണ്ടു മൂത്രം പോകാൻ കുഴല് ഇട്ടിരുന്നതിന്റെ അസ്കൃതയിലാണ് അദ്ദേഹം നിലവിളിച്ചു കൊണ്ടിരുന്നത്, അബോധാവസ്ഥയില്. ഭാര്യക്ക് ക്ഷതം പറ്റിയത് തലയ്ക്കായിരുന്നു. ഭാഗ്യത്തിനു അത് മാരകമായിരുന്നില്ല. മകളുടെ ഇടത്തെ കയ്യ്ക്കായിരുന്നു ഒടിവ് പറ്റിയത്. മകന്റെ വലത്തേ കാലും ഒടിഞ്ഞിരുന്നു. ശരിക്കും ഒരാഴ്ച കഴിഞ്ഞാണ് ജെയിനിനു ശരിയായി ബോധം വീണത്. ഞങ്ങൾ പിന്നീടു ചെന്നപ്പോള് അദ്ദേഹത്തിന് ഒരു മേജര് ശസ്ത്രക്രിയ നടത്തണം , അതിനു ശേഷം നാട്ടിൽ പോയി രണ്ടു മാസം വിശ്രമിച്ചു തിരിച്ചു വന്നു ബാക്കി ഗവേഷണം പൂര്ത്തിയാക്കാം എന്ന് അദ്ദേഹം വളരെ ശുഭാപ്തി വിശ്വാസത്തോടു കൂടി ഞങ്ങളോട് സംസാരിച്ചു.

ശ്രീ ജെയിൻ വളരെ ധനികരായ ഒരു കുടുംബത്തില് നിന്ന് വന്നയാളായിരുന്നു, അന്ന് ഡല്ഹിയിലെ ഏതു പ്രൈവറ്റ് ആശുപത്രിയിലും എത്ര നാള് വേണമെങ്കിലും ചികിത്സിക്കാനോ വേണമെങ്കിൽ വിദേശത്ത് പോയി ചികിത്സിക്കാനോ സാമ്പത്തിക ശേഷിയുള്ള കുടുംബം. ന്യൂ ഡല്ഹിയിലെ സഫ്ദര്ജന്ഗ് ആശുപത്രി എല്ല് രോഗ ചികിത്സക്ക് അന്ന് പ്രസിദ്ധമാണ്. റോഡിന്റെ നേരെ എതിരെയാണ് ആൾ ഇന്ത്യ ഇന്സ്റ്റിട്ട്യൂട്ട് ഓഫ് മെഡിക്കല് സയന്സ് (All India

Institute of Medical Science – AIMS). ശ്രീ ജെയിന്റെ ശസ്ത്രക്രിയ അല്പ്പം കൂടുതൽ സമയം എടുക്കുന്നതാണെങ്കിലും അതിൽ യാതൊരു ഭയാശങ്കകളും ആര്ക്കും ഇല്ലായിരുന്നു. അതുകൊണ്ടു മറ്റൊരു ആശുപത്രി യിലേക്ക് മാറ്റുന്ന കാര്യം അവർ ആലോചിച്ചു പോലും ഇല്ല.

മൂന്നാഴ്ച കഴിഞ്ഞു അദ്ദേഹത്തിന്റെ ശ്ത്രക്രിയയ്ക്കു ബോധം കെടുത്താനുള്ള മരുന്ന് കൊടുത്തു ശസ്ത്രക്രിയ തുടങ്ങി. ഏതാണ്ട് മൂന്നര മണിക്കൂർ കഴിഞ്ഞു അത് പൂര്ത്തിയാവാൻ. അത് കഴിഞ്ഞു മുറിവ് കെട്ടി പുറത്തേക്കു കൊണ്ടു വന്നു. ഞങ്ങളിൽ ചിലര് അവിടെ രക്തം കൊടുക്കാനും മറ്റും എത്തി യിരുന്നു. പക്ഷെ മണിക്കൂറുകള് കഴിഞ്ഞിട്ടും ശ്രീ ജെയിന് സ്വബോധത്തിലേക്ക് തിരിച്ചു വന്നില്ല. ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിന്റെയും പ്രവര്ത്ത നവും നിലച്ചു. ശസ്ത്രക്രിയക്ക് വേണ്ടി ബോധം കെടുത്താന് ഉപയോഗിച്ച മരുന്നിന്റെ ഷോക്ക് ആയിരുന്നു എന്ന് ഡോക്ടര് മാർ വിധിയെഴുതി (Anesthetic shock). പതിനായിരത്തിൽ ഒരാളിന് മാത്രം സംഭവിക്കുന്ന കാര്യം. ബോധം കെടുത്താൻ കൊടുക്കുന്ന മരുന്നിന്റെ അത്യപൂര്വമായ ഒരു പ്രതി പ്രവര്ത്തനം മൂലമാണ് ഞങ്ങളുടെ പ്രിയ സുഹൃത്തിനു മരണം സംഭവിച്ചത്. ഭാര്യയേയും കുഞ്ഞുങ്ങളെയും തനിച്ചാക്കി അദ്ദേഹം ഞങ്ങളുടെ ഐഐറ്റി യോടും ഗവേഷണത്തോടും എന്നെന്നേക്കുമായി വിട പറഞ്ഞു..

അന്നും ഇന്നും സ്കൂട്ടർ യാത്രക്കാരില് എത്രയോ പേര് ഇങ്ങനെ മരണപ്പെടുന്നു. തലയ്ക്കു മാരകമായ ക്ഷതം സംഭവിക്കാതിരിക്കാൻ ഇപ്പോള് ഹെല്മെറ്റ് നിര്ബ്ബന്ധിതമാക്കി യെങ്കിലും ഇപ്പോഴും റോഡപകടങ്ങളില് മരിക്കുന്നവരില് 90%

ലധികവും ഇരുചക്രവാഹനം ഓടിക്കുന്നവരായി തന്നെ ഇന്നും തുടരുന്നു. ചില ചെറുപ്പക്കാരുടെ ബൈക്കിലെ യാത്ര കാണുമ്പോൾ , അവരുടെ ആവേശം കാണുമ്പോൾ ഇന്നും ഞാൻ എന്റെ പ്രിയ സുഹൃത്തിനെയും പ്രൊഫ അഗരവാളിന്റെ പ്രിയപത്നിയെയും ഓർമ്മിക്കും. അവരുടെ ഓർമ്മയ്ക്ക് മുമ്പിൽ ഞങ്ങളുടെ അശ്രു പുഷ്പങ്ങൾ. നമ്മുടെ ചെറുപ്പക്കാരുടെ അശ്രദ്ധമായ വാഹനം ഓടിക്കലിൽ നിന്ന് അവരെ രക്ഷിക്കണമെന്ന് പ്രാർഥിക്കുകയും ചെയ്യുന്നു.

## 25

# ന്യു ഡല്ഹിയിലെ എഴുപതുകളിലെ ഗതാഗതവും ചില അനുഭവങ്ങളും

ആധുനിക ന്യൂഡല്ഹി നഗരത്തിന്റെ ശിലാ സ്ഥാപനം ജോര്ജ്ജ് ആറാമനെന്ന ബ്രിട്ടീഷ് ചക്രവര്ത്തി 1911 ലാണ് നിർവഹിച്ചത്. ബ്രിട്ടീഷ് ശില്പ്പികളായ ലട്ജന്സും ഹെര്ബര്ട്ട് ബെക്കരും ആയിരുന്നു നഗരത്തിന്റെ രൂപരേഖ ഉണ്ടാക്കിയത്. പുതിയ തലസ്ഥാന നഗരം ഉദ്ഘാടനം നിർവഹിച്ചത് 1931 ഫെബ്രുവരി 13 നു അന്നത്തെ വൈസ്രോയ് ആയിരുന്ന ഇർവിന് പ്രഭു ആയിരുന്നു. കൃത്യമായ രൂപ രേഖയനുസരിച്ചുണ്ടാക്കിയ (Planned city) ഭാരതത്തിലെ അപൂര്വ്വം നഗരങ്ങളിലൊന്നായ ന്യു ഡല്ഹിയിലെ പാതക ളുടെ വിന്യാസം പൊതുവെ കാര്യക്ഷമമായ രീതിയിൽ തന്നെയാണ്. എന്നാൽ വാഹനങ്ങളുടെ അമിതമായ എണ്ണവും ജനബാഹുല്യവും ഇതിനെല്ലാമുപരി വാഹനം ഓടി ക്കുന്നവരുടെ കൊള്ളരുതായ്മകൾ കൊണ്ടും അവിടെ പലപ്പോഴും ജനങ്ങള്ക്ക് ബുദ്ധിമുട്ടും അപകടങ്ങളും അന്നും ഇന്നും കുറവല്ല. ന്യൂഡല്ഹിയിലെ ഇന്നത്തെ ഗതാഗത വ്യവസ്ഥ വളരെ കാര്യക്ഷമമാണെന്ന് തോന്നുന്നു പ്രത്യേ കിച്ചും ഡല്ഹി മെട്രോയുടെ പ്രവർത്തനം തുടങ്ങിയതിനു ശേഷം. എന്നാൽ ഞങ്ങള് ഡല്ഹിയില് ഉണ്ടായിരുന്ന എഴുപതുകളുടെ അവസാനം റോഡുമാര്ഗം മാത്രമേ ജനങ്ങള്ക്ക് യാത്ര ചെയ്യാന് ആവുമായിരുന്നുള്ളൂ. അന്ന്

നാമ മാത്രമായ ലോക്കല് ട്രെയിന് സരവീസുണ്ടായിരു ന്നുള്ളൂ.

സാധാരണക്കാരുടെ വാഹനം ബസ്സുകള് തന്നെ ആയിരു ന്നു. ഡല്ഹി ട്രാന്സ്പോര്ട്ട് അതോറിറ്റി വക ഡിറ്റിസി ബസ്സുകളും പ്രൈവറ്റ് ബസുകളും ഉണ്ടായിരുന്നു. ഡിറ്റിസി ബസ്സുകൾ പൊതുവെ നല്ല രീതിയില് സേവനം നടത്തിവന്നു, പ്രത്യേകിച്ചും പ്രധാനപ്പെട്ട സ്ഥലങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്ന നല്ല സർവീസുകള് രാവിലെയും വൈകുന്നേ രവും ഉണ്ടായിരുന്നു. ഉദാഹരണത്തിന് ന്യൂ ഡല്ഹി റെയില് സ്റ്റേഷനിൽ നിന്ന് ഐഐറ്റി വഴിപോകുന്ന R3 ബസ്സുകള് ഞങ്ങള്ക്ക് ഡല്ഹി സ്റ്റേഷനിലും കൊണാട്ട് പ്ലേസിലും പോകാൻ വളരെ സൗകര്യം ആയിരുന്നു. പലപ്പോഴും ഡല്ഹി യിലേക്ക വരുന്ന സുഹൃത്തുക്കളെ കൂട്ടാനും മറ്റും ഞങ്ങള് ഈ ബസ് ഉപയോഗിച്ചിരുന്നു. പക്ഷെ കോഴിക്കോട്ടുകാര്ക്ക് അന്ന് ഡല്ഹിയിലെക്ക് ഉണ്ടായിരുന്ന ഒരേ ഒരു ട്രെയിന് ജയന്തി ജനത പകുതി കൊച്ചിയിൽ നിന്നും ബാക്കി മംഗലാപുരത്തു നിന്നും പുറപ്പെട്ടു ഷോരണൂരിൽ വച്ച് കൂട്ടിച്ചെര്ത്ത് ഡല്ഹിക്കടുത്തുള്ള ഹസ്രത് നിസാമുദ്ദീന് സ്റ്റേഷന് വരെ മാത്രമേ പോകുന്നുണ്ടായിരുന്നുള്ളൂ. അവിടെ നിന്ന് ലോക്കല് ട്രെയിൻ പിടിച്ചു ന്യൂ ഡല്ഹിയിലേക്ക് എത്തേണ്ടിവരു മായിരുന്നു. പിന്നീട് തുടങ്ങിയ കേരള എക്സ്പ്രെസ്സ് ന്യൂ ഡല്ഹി സ്റ്റേഷനിൽ നിന്ന് ആയിരുന്നു പുറപ്പെട്ടുകയും അവിടെ എത്തുകയും ചെയ്യുമായിരുന്നു. പൊതുവേ റെയില്വേ സ്റ്റേഷനിൽ നിന്ന് അത്യാവശ്യം വാഹന സൗകര്യം ലഭ്യമായി രുന്നു. മറ്റു സംസ്ഥാനങ്ങളിലേക്ക് പോകുന്ന ദീര്ഘദൂര ബസ്സുകൾ ഇന്ടർസ്റ്റേയിറ്റ് ബസ് ടെര്മിനനസ് ( ISBT) യിൽ നിന്നും ആയിരുന്നു പുറപ്പെട്ടിരുന്നത്. ഞാൻ ഗവേഷണ

പരീക്ഷണങ്ങള്ക്ക് ഡെഹ്റാഡൂണില് പോകാന് അവിടെ നിന്നാണ് ബസ്സ് പിടിച്ചിരുന്നത്.

ബസ്സുകൾ കൂടാതെ അന്നുണ്ടായിരുന്ന വാഹനം 'ഫട്ട് ഫട്ട്' എന്നറിയപ്പെട്ടിരുന്നു. ഇന്നത്തെ ആട്ടോ റിക്ഷായെക്കാൾ കുറച്ചുകൂടി വലിപ്പം ഉള്ള വാഹനമായിരുന്നു ഒന്ന്. ബൈക്കിന്ടെ എഞ്ചിൻ തന്നെ ആയിരുന്നു ഇതിനും. ഒരു പക്ഷെ അതിന്റെ ശബ്ദം കൊണ്ടായിരിക്കാം ഈ പേര് വന്നത്. അഞ്ചോ ആറോ പേരെ വരെ കയറ്റിക്കൊണ്ടു അവർ കൊണ്ടു പോകും. നിശ്ചിത സ്ഥലങ്ങള്ക്കിടയിൽ പോകുന്ന ഫട്ട് ഫട്ട് സേവാ ഉണ്ടായിരുന്നു. ന്യായമായ തുക കൊടുത്താൽ മതി. ലഗേജ്ജ ഉണ്ടെങ്കിൽ അതിനു എക്സ്ട്രാ കൊടുക്കണം. ബസ്സ് ചാര്ജിന്റെ ഇരട്ടിയോളം കൊടുത്താല് മതിയാവും. അന്ന് ആട്ടോ റിക്ഷാകൾ വളരെ കുറച്ചേ റോഡുകളിൽ ഇറങ്ങിയിട്ടുള്ളൂ. പിന്നുള്ളത് സൈക്കിൾ റിക്ഷാകൾ ആണ്. മനുഷ്യർ തന്നെ ചവിട്ടി ഒന്നോ രണ്ടോ പേര്ക്ക് മാത്രം പുറകിൽ ഇരുന്നു സഞ്ചരിക്കാവുന്നതാണ് സൈക്കിൾ റിക്ഷാ പൊതുവേ നിരപ്പായ , കയറ്റവും ഇറക്കവു മില്ലാത്ത റോഡുകൾ ഉള്ള ഡല്ഹി, കാന്പൂപർ ഖരഗ്പൂര് എന്നിവിടങ്ങളിൽ സാധാരണമായിരുന്നു. അവിടെയും ചാര്ജ് ചിലപ്പോൾ ആളെ നോക്കി ആയിരിക്കും എന്ന് മാത്രം. മദ്രാസിയാണെങ്കിൽ നല്ല വണ്ണം വിലപേശി മാത്രമേ കയറാൻ പറ്റൂ. ടാക്സികള് അത്യാവശ്യ സന്ദ്രര്ഭങ്ങളിൽ മാത്രമേ വാടകയ്ക്കെടുക്കാറുള്ളൂ. അതിനും മീറ്ററും മറ്റു വ്യവസ്ഥകളും ഒന്നുമില്ല. അവിടെയും മദ്രാസിക്കു സ്പെഷ്യല് റേറ്റു കൊടുക്കേണ്ടി വരുമെന്ന് പ്രത്യേകം പറയേണ്ടല്ലോ.

ബസ്സുകളിൽ ഏറ്റവും വിശ്വാസ്യമായത് ഡി റ്റി സി ബസ്സ് തന്നെ. പക്ഷെ അവ എണ്ണത്തിൽ കുറവ്, ചില സ്ഥലങ്ങ ളിലേക്ക് പോവുകയും ഇല്ല. പ്രൈവറ്റ് ബസ്സുകളാണ് ചില സ്ഥലങ്ങളിൽ പോകുക. പ്രൈവറ്റ് ബസ്സിലെ ജോലിക്കാർ പൊതുവേ മോശമായ സ്വഭാവക്കാരായിരുന്നു. പ്രത്യേകിച്ചും നാട്ടുകാരല്ലാത്ത ആള്ക്കാരോട്, മദ്രാസികളോടു പ്രത്യേകിച്ചും.

ഒരിക്കൽ എന്റെ കുടുംബവും ആറീസിയില് നിന്ന് വന്ന നമ്പ്യാർ സാറിന്റെ കുടുംബവും ഐഐറ്റി ഗെയ്റ്റില് നിന്ന് ഉച്ചയ്ക്ക് രണ്ടു മണിയോടു കൂടി ഒരു പ്രൈവറ്റ് ബസ്സിൽ കയറി. അന്ന് ഒരു പ്രദര്ശനം നടക്കുന്ന പ്രഗതി മൈതാനിലേക്ക് പോകുമോ എന്ന് ചോദിച്ചതിനു ശേഷം ആണ് ഞങ്ങള് കയറിയത്. ഞങ്ങള് രണ്ടു പുരുഷന്മാരും രണ്ടു സ്ത്രീകളും മൂന്നു കുഞ്ഞുങ്ങളും മാത്രം. വേറെ ആരോ കയറിയെങ്കിലും അവർ പിന്നീട് ഇറങ്ങിപ്പോയി. ബസ്സ് പുറപ്പെടാന് വൈകി. ഞങ്ങൾ ക്ഷമയോടെ കാത്തിരുന്നു. കുറച്ചു നേരം കഴിഞ്ഞു ബസ്സ് പുറ പ്പെട്ടു. ഐഐറ്റി ഗെയ്റ്റ് കഴിഞ്ഞുള്ള നാലും കൂടുന്ന ജങ്ക്ഷനിൽ വണ്ടി സഫ്ദര്ജന്ഗ് ഭാഗത്തേക്ക് തിരിയുന്നതിന് പകരം ഡ്രൈവർ വണ്ടി മേഹ്രോളി ഭാഗത്തേക്ക് തിരിച്ചു വലിയ വേഗതയിൽ ഓടിച്ചു തുടങ്ങി. ഈ റോഡു മേഹ്രോളി കഴിഞ്ഞു ഹരിയാന അതൃത്തിയിലെ ക്കായിരുന്നു. ഞങ്ങൾ ഡ്രൈവറോട് ചോദിച്ചിട്ട് അവര് ഒന്നും പറയുന്നില്ല. അയാൾ കണ്ടക്ടരോടും ക്ലീനരോടും വേറെ ഏതോ ഭാഷയിൽ സംസാരിക്കുന്നുണ്ട്. സ്ത്രീകൾ നില വിളിക്കാൻ തുടങ്ങി. ഞങ്ങള് ഡ്രൈവറെ പോലീസില് ഏല്പിക്കു മെന്നു ഭീഷണിപ്പെടുത്തി. എന്തോ കുറച്ചു ദൂരം പോയിക്കഴിഞ്ഞു ഞങ്ങൾ ബഹളം വച്ചിട്ടാണോ , പകൽ പോലീസിന്റെ കയ്യില് പെടുമെന്ന് കണ്ടിട്ടാണോ അവർ വണ്ടി നിര്ത്തി . ഞങ്ങൾ

എല്ലാവരും താഴെയിറങ്ങി. അല്പം നടന്നു ആദ്യം കണ്ട പോലീസുകാരനോട് വിവരം പറഞ്ഞ സമയത്തിനിടയ്ക്ക് അവർ വണ്ടി വേഗത്തില് വിട്ടു പോയി. ധൃതിയിൽ വണ്ടിയുടെ നമ്പർ കുറിച്ചെടുക്കാനും മറന്നു. വെറുതെ ഞങ്ങളെ ഭയപ്പെടുത്താന് മാത്രമായിരുന്നോ അതോ ഏതെങ്കിലും രീതിയിൽ ഭീഷണിപ്പെടുത്താനോ ഉപദ്രവിക്കാനൊ ആയിരുന്നോ ഒന്നും അറിയില്ല. ഇന്നും ശ്രീമതിക്കും നമ്പ്യാർ സാറിന്റെ ഭാര്യക്കും ഈ കാര്യം പറയുമ്പോൾ ഭയമാണ്. ഇത് പോലെ പല സംഭവങ്ങളും അവിടെ നടക്കുക പതിവായിരുന്നു എന്ന് കേട്ടിട്ടുണ്ട്.

Pictures from Google Images




ആട്ടൊ റിക്ഷ



സൈക്കിൾ റിക്ഷാ



തിരക്കുള്ള ബസ്സിലെ യാത്രക്കാർ



സൈക്കൾ റിക്ഷാ സ്കൂള് കുട്ടികളുമായി




റോഡിലെ വാഹനങ്ങളുടെ തിരക്ക്




ഇന്റർ സ്റ്റേറ്റ്  ബസ് ടെർമിനസ്

# 26

## ഡൽഹിയിലെ അന്നത്തെ പ്രധാന കാഴ്ചകളെക്കുറിച്ച്

ഭാരതത്തിന്റെ തലസ്ഥാനമായ ന്യൂ ഡല്ഹി നഗരത്തിൽ ധാരാളം സ്ഥലങ്ങൾ കാണാന് ഉണ്ടായിരുന്നു, അന്നും ഇന്നും. പക്ഷെ ഞങ്ങളുടെ ഡല്ഹിയിലെ താമസത്തിന്റെ പ്രധാന ലക്ഷ്യം മൂന്നു വര്ഷം കൊണ്ടു ഗവേഷണം തീര്ത്തു തിരിച്ചു കോഴിക്കോട്ടു എത്തുകയെന്നതായിരുന്നത് കൊണ്ടു അധിക സമയം നഗരം കാണാൻ തരപ്പെട്ടില്ല. ഞാൻ ടി കെ എമ്മിൽ പഠിക്കുമ്പോള് വന്ന ടൂറില് ചിലതൊക്കെ കണ്ടിട്ടുണ്ടായിരുന്നു. എങ്കിലും വീട്ടുകാരിയേയും കുഞ്ഞുങ്ങളെയും എന്തെങ്കിലുമൊക്കെ കാണിക്കാൻ ശ്രമിച്ചില്ല എന്ന് പറയരുതല്ലോ.

എല്ലാവരും ഡല്ഹി എന്ന് പറഞ്ഞാല് ന്യൂഡല്ഹി എന്നാണു കരുതുക. എന്നാൽ പുതിയ ഡല്ഹിയും പഴയ ഡല്ഹിയും കൂടി ചേര്ന്നതാണ് ഡല്ഹി എന്ന സംസ്ഥാനം. ന്യൂ ഡല്ഹി ഭാരതത്തിന്റെ തലസ്ഥാനം, ഭാരത സർക്കാരിന്റെ ആസ്ഥാനം, ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ കാലത്താണ് നിര്മ്മിച്ചത്. ബ്രിട്ടീഷ് ഭരണകാലത്ത് തലസ്ഥാനം കല്ക്കട്ടായില് നിന്നും മാറ്റി സ്ഥാപിച്ചപ്പോൾ. ബ്രിട്ടീഷ് ശില്പികളായ എഡ്വാര്ഡ് ലുട്ട്ജെന്സും ഹെര്ബനര്ട്ട് ബേക്കറും കൂടിയാണ് ന്യൂ ഡല്ഹി നഗരം സംവിധാനം ചെയ്തത്. പഴയ ഡല്ഹിയും പുതിയ ഡല്ഹിയും യമുനാനദിയുടെ തീരത്ത് തന്നെ.

മഹാഭാരതത്തിലെ പാണ്ഡവരുടെ തലസ്ഥാനമായ ഇന്ദ്രപ്രസ്ഥം ആണ് ഡല്ഹി എന്ന് പറയപ്പെടുന്നു. അന്ന ത്തെ ഡല്ഹിയുടെ തെക്ക് ഭാഗത്താണ് ന്യൂ ഡല്ഹി ഉണ്ടാക്കിയത്. ഇപ്പോൾ ഡല്ഹി ഒരു സംസ്ഥാനമാണ്. തിരഞ്ഞെടുക്കപ്പെട്ട അസംബ്ലിയും മന്ത്രിസഭയും ഉള്ള സംസ്ഥാനം. ഭരണതലവനായി ഒരു ഗവര്ണര് ജനറലും ഉണ്ട്. ഡല്ഹിയുടെ ഭരണം അങ്ങനെ കേന്ദ്ര സംസ്ഥാന സര്ക്കാരുകളുടെ സംയുക്ത നിയന്ത്രണത്തിലായത് കൊണ്ടു മറ്റു സംസ്ഥാനങ്ങളെപ്പോലെ സംസ്ഥാന സര്ക്കാരിന് പൂര്ണമായ അധികാരം ഇല്ല എന്ന് മാത്രം.

പഴയ നഗരവും പുതിയ നഗരവും തമ്മിൽ കൃത്യമായി വേര്തിരിക്കാൻ കഴിയില്ലെങ്കിലും ന്യൂ ഡല്ഹിയിലെ കെട്ടിടങ്ങള് കണ്ടാല് അതിന്റെ ശില്പ രീതികള് തന്നെ പഴയ ഡല്ഹിയിൽ നിന്ന് വളരെ വ്യത്യസ്തമാണെന്ന് കാണാം. രാഷ്ട്രപതി ഭവൻ, പാര്ലമെന്റു കെട്ടിടം, സര്ക്കാർ ആഫീസുകൾ, കൊണാട്ട് പ്ലെയ്സ്,ലോധി ഗാര്ഡന്സ് , ജന്തർ മന്തർ , ഇന്ത്യാ ഗെയിറ്റ് ഇവയെല്ലാം ന്യൂഡല്ഹിയുടെ ഭാഗങ്ങളാണ്. ഇവ വളരെ വൃത്തിയായും സുന്ദരമായും സൂക്ഷിച്ചിരിക്കുന്നത് കാണാം. മറ്റു രാജ്യങ്ങളുടെ സ്ഥാനപതി കാര്യാലയങ്ങള് ദക്ഷിണ ഡല്ഹിയില് ആണ്, ഐ ഐ റ്റി യിൽ നിന്ന് അധികം ദൂരെയല്ലാതെ. ന്യൂഡല്ഹിയിലെ തെരുവുകളും കെട്ടിടങ്ങളും ഡല്ഹിയെ അപേക്ഷിച്ചു കൂടുതൽ ഭംഗിയും വൃത്തിയും ഉള്ളതാണ്.

ഡല്ഹിയിലാകട്ടെ പഴയ സ്മാരകങ്ങളും ശവ കുടീരങ്ങളും മറ്റും ആണ് കാണാൻ കഴിയുക. മുഗൾ ശില്പ കലയുടെ ജീവിക്കുന്ന മാതൃകകളാണ് ഇവയില് മിക്കതും. ചുവപ്പ് കോട്ട, ലോട്ടസ്

ക്ഷേത്രം, ജൂമാ മസ്ജിദ്, ഹമയൂണിന്റെ ശവകുടീരം ഇവ പഴയ ദല്ഹിയിലെ സ്മാരകങ്ങളാണ്.







ഭാരതത്തിന്റെ രാഷ്ട്രപതി അഥവാ പ്രസിഡണ്ട് താമസിക്കുന്ന സ്ഥലമാണല്ലോ രാഷ്ട്രപതി ഭവന്. ബ്രിട്ടീഷ് ഭരണകാലത്ത് വൈസ്റോയ് ഇവിടെയാണ് താമസിച്ചിരുന്നത്. കല്കട്ടായിൽ നിന്ന് തലസ്ഥാനം ഡല്ഹിയിലേക്കു മാറ്റാന് തീരുമാനിച്ചതോടു കൂടി വൈസ് റോയിക്ക് താമസിക്കാന് ഒരു പ്രത്യേക കെട്ടിടം ഉണ്ടാക്കാന് ന്യൂഡല്ഹിയുടെ രൂപ കല്പ്പന യുണ്ടാക്കിയ ലട്ട്ജെന്സിനെ തന്നെ ഏല്പിച്ചു. രാഷ്ട്രപതി ഭവൻ എന്ന് പറയുന്നത് അദ്ദേഹം താമസിക്കുന്ന കെട്ടിടം മാത്രമല്ല മുഗള്ഗാർഡ്നും മറ്റും ഉള്പ്പെട്ട ഏകദേശം 320 ഏക്കർ (130 ഹെക്ടാർ) ഉള്പ്പെട്ട പ്രദേശമാണ്. ഇതിൽ രാഷ്ട്രപതി ഭവനിലെ ജോലിക്കാരുടെ താമസസ്ഥലം, കുതിരലായങ്ങൾ, മുഗള് ഗാര്ഡന് എന്നിവ ഉൾപ്പെടുന്നു. . 1911 ലാണ് ഇതിന്റെയും പണി തുടങ്ങിയത്. രാഷ്ട്രപതി താമസിക്കുന്ന ഭാഗത്തേക്ക് സാധാരണ ആര്ക്കും പ്രവേശനം ഇല്ല, അംഗീകൃത സന്ദര്ശകരല്ലാതെ. എന്നാൽ വര്ഷത്തില്

ഏതാനും ആഴ്ചകൾ മുഗള് ഗാര്ഡന് പൊതുജനങ്ങള്ക്കു തുറന്നു കൊടുക്കുന്നു. ബ്രിട്ടീഷുകാർ പോയപ്പോള് സ്വതന്ത്ര ഭാരതത്തിന്റെ ആദ്യത്തെ ഗവര്ണര് ജനറലായിരുന്ന രാജേന്ദ്രപ്രസാദ് ഇവിടെ താമസിച്ചിരുന്നു. ഇന്ത്യ ഒരു സ്വതന്ത്ര പരമാധികാര റിപ്പബ്ലിക് ആയപ്പോള് അത് രാഷ്ട്രപതിയുടെ ഔദ്യോഗിക വസതിയായി മാറി.





ശീതകാലം കഴിഞ്ഞു ജനുവരി 12 ഫെബ്രുവരി 12 മുതല് മാര്ച്ച് 19 വരെയാണ് സാധാരണ രാഷ്ട്രപതിഭവനോടനു ബന്ധിച്ചുള്ള മുഗൾ ഗാര്ഡന് പൊതുജനങ്ങള്ക്ക് തുറന്നു കൊടുക്കുന്നത്. ഞങ്ങൾ ഒരു പ്രാവശ്യം എല്ലാവരും കൂടെ അവിടെ പോയി. മുഗൾ സാമ്രാജ്യ സ്ഥാപകനായ ബാബറിന്റെ കാലം മുതൽ പേര്ഷ്യന് രീതിയില് ഉള്ള പൂന്തോട്ടങ്ങൾ സ്ഥാപിച്ചിരുന്നു. ബാബറിന് ശേഷം വന്ന ചക്ര വര്ത്തിമാരും. ചതുരാകൃതിയിലും വൃത്താകൃതിയിലും ആണ്. ഉള്ള വളരെ വലിയ ഒരു പൂന്തോട്ടം ആണത്. നന്നായി സംരക്ഷിക്കപ്പെടുന്ന അവിടെ ഉള്ള റോസാപ്പൂക്കളുടെ വൈവി ധ്യവും പൂക്കളുടെ വലിപ്പവും കാണേണ്ടത് തന്നെ. റോസാപ്പൂ ഇത്ര വലുതാകുമോ എന്ന് ഞങ്ങള്ക്കത്ഭുതം ഉണ്ടായി. തിങ്കളാഴ്ച മാത്രം ഇവിടെ പൊതജനങ്ങള്ക്ക് പ്രവേശനം ഇല്ല.





അന്ന് അന്തർദേശീയ വ്യാപാര പ്രദര്ശനം നടത്താന് വേണ്ടി മാത്രം ഒരു പ്രദര്ശനസ്ഥലമുണ്ടായിരുന്നു. പ്രഗതി മൈതാനം എന്നറിയപ്പെട്ട ഈ സ്ഥലത്ത് ചില സമയത് എല്ലാ സംസ്ഥാനങ്ങളുടെയും പവിലിയനുകള് ഉണ്ടാവും. നമ്മുടെ കേരള പവിലിയനും. ഒരു പ്രാവശ്യം ഞങ്ങൾ അവിടെ കണ്ടു. അവിടെയുണ്ടായിരുന്ന പ്രത്യേക രീതിയിൽ നിര്മ്മിച്ച രാഷ്ട്രങ്ങളുടെ ഹാൾ (Hall of Nations) ഒരു പ്രധാന ആകര്ഷണമായിരുന്നു. രാജ് റിവാൾ എന്നയാളായിരുന്നു ഇതിന്റെ ശില്പ്പി. 1972 നവമ്പര് മൂന്നിന് ഉദ്ഘാടനം ചെയ്ത ഈ ഹാൾ 2017 ല് പൊളിച്ചു മാറ്റി. പുരാവസ്തു ആയിട്ട് പോലും

അത് സൂക്ഷിക്കാൻ അധികാരികള് തയാറായില്ല എന്നത് സങ്കടകരം തന്നെ. അത്ര നല്ല രീതിയിൽ പണിത ഒരു കെട്ടിടമായിരുന്നു അത്.





കുത്തബ് മീനാർ ഐ ഐ റ്റി യില് നിന്ന് വളരെ അടുത്തായിരുന്നു. ഒരു അവധി ദിവസം വൈകുന്നേരം ഞങ്ങൾ അവിടെ പോയി. ചുവന്ന കല്ലിൽ നിര്മ്മിച്ച ഒരു സ്തൂപം ആണിത്. 73 മീറ്റര് ഉയരം ഉള്ള കുത്തബ് അല ദിന്

ഐബക് 1192 ല് സ്ഥാപിച്ചതാണത്രേ. നാല് തട്ടുകളിൽ ആണ് ഇത് നിര്മ്മിച്ചിരിക്കുന്നത്. ആദ്യത്തെ രണ്ടു തട്ടുകളിലേക്ക് കോണിപ്പടികൾ വഴി അകത്തു കൂടെ കയറാം. ചരിത്രപരമായ പ്രാധാന്യമുള്ള മറ്റു ചില കെട്ടിടങ്ങളും കുത്തബ് മിനാരിന്റെ സമീപത്തുണ്ട്. ഇവിടെയുള്ള ഒരു ഇരുമ്പു സ്തൂപം ലോഹനിര്മ്മിതമായ അപൂർവമായ ഒന്നാണ്. 7.21 മീറ്റര് ഉയരമുള്ള ഈ സ്തൂപം 375–414 എ ഡി യില് ചന്ദ്രഗുപ്ത വിക്രമാദിത്യൻ രണ്ടാമന് സ്ഥാപിച്ചതാണ് എന്ന് പറയുന്നു. ഇതിലുള്ള ഒരു മണിയുടെ ഭാരം തന്നെ 5,865 കിലോഗ്രാം വരും. തുരുമ്പിക്കുന്നത് തടയാൻ വേണ്ടി ആധുനിക മാര്ഗങ്ങളൊന്നും ഇല്ലാതിരുന്ന ആ കാലഘട്ടത്തില് ഉണ്ടാക്കിയ ആ സ്തൂപം ഇന്നും നിലനിൽക്കുന്നത് തന്നെ അത്ഭുതമാണ്.





ചുവപ്പ് കോട്ടയും ഹുമയൂണിന്റെ ശവകുടീരവും മറ്റും ഒരു പ്രാവശ്യം പോയി കണ്ടതോര്മ്മയുണ്ട്. അതിനടുത്തുള്ള ജുമാ മസ്ജിദും വലിയ ഒരു ഗുരുദ്വാരും ഉണ്ട്. ചാന്ദ്നി ചൌക്ക് എന്ന മാര്കറ്റും ഇതിനടുത്തായിരുന്നു.

ഷോപ്പിങ്ങിനു കൊണാട്ട് പ്ലെയ്സ്, കരോൾ ബാഗ്, ചാന്ദ്നി ചൌക്ക് എന്നിവയായിരുന്നു. ന്യൂ ഡല്ഹി റെയില്വേ സ്റ്റേഷന്റെ നേരെ എതിരെ യുള്ള റോഡിൽ പഹാഡ് ഗഞ്ചു എന്ന സ്ഥലത്ത് ചില സാധനങ്ങൾ വാങ്ങിയതോര്മ്മയുണ്ട്. ഒരിക്കല് അവിടെ ഒരു രാത്രി ഒരു ഇടത്തരം ഹോട്ടലില് മുറിയെടുത്തു താമസിക്കേണ്ടി വന്നു. തീരെ വൃത്തിയില്ലാത്ത സ്ഥലം. ചെലവ് കുറഞ്ഞ ഹോട്ടലുകൾ അന്വേഷിച്ചു നടക്കുന്ന സായിപ്പന്മാരെയും മദാമ്മമാരെയും അവിടെ കാണാം. ക്ഷേത്രങ്ങളിൽ ബിര്ലാമന്ദിര് മാത്രമേ കാണാന് പോയുള്ളൂ. ബഹായികളുടെ താമരയുടെ ആകൃതിയില് ഉള്ള ക്ഷേത്രവും ഉത്തര ഡല്ഹിയിലുള്ള അക്ഷർധാമെന്ന ക്ഷേത്രവും വളരെ വര്ഷം കഴിഞ്ഞാണ് നിര്മ്മിച്ചത്.





ഐഐറ്റിയ്ക്ക് ഏറ്റവും അടുത്തുള്ള ഷോപ്പിംഗ് കേന്ദ്രങ്ങളായിരുന്നു സരോജിനി മാര്കറ്റെന്ന എസ എൻ മാര്ക്കറ്റ്. കുറച്ചുകൂടി ദൂരെ ആയിരുന്നു ഐ എൻ എ മാര്ക്കറ്റ്. പ്രത്യേകിച്ചും നല്ല മത്സ്യം വാങ്ങാൻ അവിടെ പോയിരുന്നു. അന്ന് തന്നെ ശീതീകരിച്ച കൊണാട്ട് പ്ലെയ്സില് ഉള്ളതായിരുന്നു പാലികാ ബസാർ. പൊതുവേ നല്ല വില കൂടുതൽ ആയിരുന്നു അവിടെ സാധനങ്ങൾക്ക്.

കൊണാട്ട് പ്ലെയ്സിലെ



ഒരു ദിവസം വെറുതെ പാലികാ ബസാര് കാണാന് പോയി എന്ന് മാത്രം. വില കുറച്ചു സാധനങ്ങൾ കിട്ടുന്നതു കരോള് ബാഗിൽ ആയിരുന്നു. അവിടെയും നല്ല പരിചയം ഇല്ലെങ്കിൽ എവിടെ എന്ത് കിട്ടുമെന്ന് വല്ലാതെ തിരഞ്ഞു നടക്കേണ്ടി വരുമായിരുന്നു. ഡല്ഹിയിലെ മാർക്കറ്റുകള് എല്ലാം ഒരേ ദിവസം അടക്കുകയില്ല എന്നത് പൊതുജനങ്ങള്ക്ക് സൌകര്യമായിരുന്നു. ഞായറാഴ്ചയും ഏതെങ്കിലും മാര്കറ്റു തുറന്നിരിക്കും. ചിലത് തിങ്കളാഴ്ച അടയ്ക്കും ,മറ്റു ചിലത് ചൊവ്വാഴ്ച, അങ്ങനെ. .





ചിത്രങ്ങൾ ഗൂഗിളില് നിന്ന് .

Mughal Gardens : a video on yutube :https://youtu.be/lko59rzoTqg

Places to see in Delhi :http://www.weareholidays.com/a.../25-places-to-visit-in-delhi/

Ack; Google Images for the pictures

## 27

# എന്റെ ഗൈഡ് പ്രൊഫ. മഹാലനാബിസും ആദ്യത്തെ പ്രബന്ധവും

ഐഐറ്റി ഡല്ഹിയില് എന്റെ ഗവേഷണത്തിനു മേല്നോട്ടം വഹിച്ച പ്രധാന ഗൈഡായിരുന്നു പ്രൊഫസര് എ കെ മഹലനാബിസ്.(എകെഎം) സഹഗൈഡായി ഡോ സുരേന്ദ്ര പ്രസാദ് ഉണ്ടായിരുന്നുവെങ്കിലും ഗുരുവായി പ്രൊഫ. എകെ എമ്മിനെ മാത്രമേ എനിക്ക് കണക്കാക്കാനാവൂ. അതിനു ഒട്ടനവധി കാരണങ്ങൾ ഉണ്ടായിരുന്നു.

ഗൈഡന്സിന്റെ പ്രത്യേക രീതി.

ഗവേഷണ മേല്നോട്ടം വഹിക്കുന്നവർ പലതരമുണ്ട്. വിദ്യാര്ഥിയുടെ കൂടെയിരുന്നു കാര്യങ്ങൾ ചെയ്യുന്നവര് മുതല് വിദ്യാര്ഥിയെ കണ്ടാൽ ഒളിച്ചു പോകുന്നവര് വരെ എന്റെ പ്രൊഫസറെ സംബന്ധിച്ചാണ് എങ്കിൽ അദ്ദേഹത്തിന്റെ രീതി ഒരിക്കലും എല്ലാവര്ക്കും ഒരുപോലെയായിരുന്നില്ല. ഗവേഷണ വിദ്യാര്ഥിയുടെ കഴിവുകളും കഴിവുകേടുകളും മനസ്സിലാക്കി അദ്ദേഹം മേല്നോട്ട രീതി മാറ്റിയിരുന്നു. കാര്യങ്ങൾ തനിച്ചു ചെയ്യാൻ കഴിവുള്ള പക്വതയുള്ള വിദ്യാര്ഥികളെ അത്യാവശ്യം ഉണ്ടെങ്കിൽ മാത്രമേ അവര് ചെയ്യുന്നതില് ഇടപെടാറുള്ളൂ. ചെയ്തു കൊണ്ടിരിക്കുന്ന ജോലി എവിടെയെങ്കിലും തടസ്സപ്പെട്ടുമ്പൊഴോ അതിന്റെ സ്വാഭാവികമായ അന്ത്യത്തിൽ എത്തുമ്പോഴോ മാത്രമാണ് അദ്ദേഹം ഇടപെടുക. സ്വാഭാവികമായും തടസ്സങ്ങള് ഉണ്ടായാല് അത് എങ്ങനെയെങ്കിലും അദ്ദേഹം മനസ്സിലാക്കും. അതിനു ശേഷം രണ്ടോ മൂന്നോ പ്രാവശ്യം ഏതാനും മണിക്കൂറുകൾ

വിദ്യാര്ഥിയുടെ കൂടെ ഇരുന്നു ചെയ്യുന്നതെന്തെന്ന് കാര്യ മായി പഠിച്ചതിനു ശേഷം അദ്ദേഹം മുന്നോട്ടു പോകാനുള്ള വഴി കാണിച്ചു തരുമായിരുന്നു. സ്ഥാപനത്തിലെ ഭരണ പരമായ പല തിരക്കുകൾ ഉണ്ടായാലും ആവശ്യമെങ്കില് ശനി ഞായർ ദിവസങ്ങളിലും സാര് ഞങ്ങളോടൊപ്പം ഇരുന്നു വേണ്ടത് പറഞ്ഞു തരുമായിരുന്നു. എന്നാൽ വെറും മഠയനായ ഒരുവനാണെങ്കിൽ ചെയ്യേണ്ടതെല്ലാം സാര് തന്നെ കുട്ടിയോട് പറഞ്ഞു ചെയ്യിക്കുവാനും മടിയില്ലായിരുന്നു അദ്ദേഹത്തിനു. അദ്ദേഹത്തിന്റെ സഹ്രേ പ്രവർത്തകരില് ചിലർ ഗവേഷണ വിദ്യാര്ഥികളെ ഇങ്ങനെ കരണ്ടിയില് കോരി (spoon feeding) കൊടുത്തു പഠിപ്പിക്കുന്ന രീതിയെ കളിയാക്കുകയും ചെയ്തിരുന്നു, പ്രത്യേകിച്ചും അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തും ദീര്ഘകാല സഹപ്രവര്ത്തകനുമായിരുന്ന ദത്താറെയ് ഈ കാര്യത്തിൽ അദ്ദേഹത്തെ കളിയാക്കുന്നത് ഞങ്ങൾ കണ്ടിട്ടുണ്ട്. പക്ഷെ പ്രൊഫസർ അദ്ദേഹത്തിന്റെ ഈ രീതി തന്നെ തുടര്ന്നു കൊണ്ടിരുന്നു. അതായത് ഗവേഷണ വിദ്യാര്ഥികളുടെ നിലവാരം അനുസരിച്ച് മേല്നോട്ട രീതി തിരഞ്ഞെടുക്കുന്ന ശീലം . എന്റെ ഗൈഡായി തീരുമാനിച്ചു കഴിഞ്ഞു ഗവേഷണ പ്രശ്നത്തെക്കുറിച്ചുള്ള മൂന്നു നാല് പ്രബന്ധങ്ങൾ വായിക്കാന് തന്നിട്ട് ഇതൊക്കെ വായിച്ചു മനസ്സിലാക്കി കൂടുതൽ എന്ത് ചെയ്യാന് കഴിയും എന്ന് ആലോചിക്കാൻ പറഞ്ഞു, തുടക്കത്തിൽ അത്ര തന്നെ. ഇടയ്ക്കിടയ്ക്ക് എന്താണ് ചെയ്യുന്ന തെന്ന് ചോദിക്കും. എന്താ യാലും പത്തിലധികം വര്ഷങ്ങൾ അദ്ധ്യാപകനായിരുന്ന എന്നോടു രണ്ടാമത്തെ രീതിയാണ് അദ്ദേഹം സ്വീകരിച്ചത്.

പ്രസിദ്ധീകരണങ്ങളോടുള്ള മനോഭാവം

പൊതുവേ ഗവേഷണത്തിന്റെ ഗുണനിലവാരം അളക്കുന്നതിനുള്ള ഏറ്റവും നല്ല അംഗീകൃത മാനദണ്ഡം പ്രസിദ്ധീകരണങ്ങളാണല്ലോ. പ്രസിദ്ധീകരണങ്ങൾ പല വിധം ഉണ്ട്. സാധാരണ കൊണ്ഫെരന്സുകളില് അവതരിപ്പിക്കുന്നത് മുതൽ അപൂർവമായ അന്തര്ദ്ദേശീയ മാസികകളില് വരെയുള്ള പ്രബന്ധങ്ങൾ ഇതില് പെടും. ഇതിൽ ഏറ്റവും എളുപ്പത്തിൽ ചെയ്യാവുന്നത് കൊണ്ഫെരന്സുകളില് അവതരിപ്പിക്കുന്ന പ്രബന്ധങ്ങളാണ്. ഇപ്പോൾ ധാരാളം കൊണ്ഫെരന്സുകള് നടക്കുന്നു. സാമാന്യം മോശമല്ലാത്ത തുക കൊടുത്തു രെജിസ്റ്റർ ചെയ്താല് മാത്രമേ കൊണ്ഫെറന്സുകളില് പേപ്പര് അവതരിപ്പിക്കാന് കഴിയൂ. നേരിട്ട്അവതരിപ്പിച്ചാൽ മാത്രമേ അംഗീകാരം കിട്ടുകയുള്ളൂ. ദേശീയ അന്തർ ദേശീയ കൊണ്ഫെറന്സുകള് ഉണ്ട്. നല്ല പ്രൊഫഷണല് സംഘടനകളുടെ ആഭിമുഖ്യത്തില് നടത്തുന്ന കൊണ്ഫെരന്സുകൾ നല്ല നിലവാരം പുലര്ത്തുന്നു. ഉദാഹരണത്തിന് IEEE( Institution of Electrical and Electronics Engineers, USA), IEE( Institution of Electrical Engineers UK), IEI ( Institution of Engineers India) , IETE (Institution of electronics and Tele Communication Engineers, India), ASME ( American Society for Mechanical Engineers) , എന്നിങ്ങനെ ഉള്ള സംഘടനകളുടെ സാങ്കേതിക ഉപദേശത്തോടെ നടത്തുന്നതു.. ഇപ്പോൾ സ്വാശ്രയ കോളേജുകള് അവരുടെ മാർകറ്റ് മൂല്യം വർദ്ധിപ്പിക്കാന് വേണ്ടി ധാരാളം കൊണ്ഫെറന്സുകള് നടത്തുന്നുണ്ട്. ചുരുക്കത്തിൽ ഒരു കൊണ്ഫെറന്സില് അവതരിപ്പിക്കുന്ന പ്രബന്ധങ്ങൾക്ക് വലിയ മൂല്യം കല്പ്പിക്കാറില്ല ആരും. ശരിയായ പ്രബന്ധങ്ങൾ

മാസികകളിൽ തന്നെ പ്രസിദ്ധീകരിച്ചാല് മാത്രമേ അംഗീകരിക്കപ്പെട്ടുകയുള്ളു. അതത്ര എളുപ്പമല്ല. ഒന്നാമത് നല്ല ജേര്ണലുകൾ മൂന്നോ അഞ്ചോ വിമര്ശകര് പേപ്പര് പരിശോധിച്ച് നല്ലതാണെന്ന് പറഞ്ഞാൽ മാത്രമേ പേപ്പര് സ്വീകരിക്കുകയുള്ളൂ. സ്വീകരിച്ചാൽ തന്നെ കുറഞ്ഞത് ഒരു വര്ഷം കഴിഞ്ഞേ അത് പ്രിന്റ് ചെയ്തു വരുകയുള്ളു. അതു കൊണ്ടു ജേർണലില് വരുന്ന പ്രബന്ധങ്ങള്ക്കാന് ഏറ്റവും കൂടിയ മൂല്യം കല്പിക്കുന്നത്.

എന്റെ പ്രൊഫസർ പന്നി പ്രസവിക്കുന്നത്പോലെ പ്രബന്ധത്തിന്റെ എണ്ണം കൂട്ടുന്നതിൽ തീരെ താല്പര്യം ഉള്ളയാളായിരുന്നില്ല. അദ്ദേഹം പറയുമായിരുന്നു, ഒരു വിഷയത്തെക്കുറിച്ച് ഒരു വര്ഷമെങ്കിലും പഠിച്ചതിനു ശേഷമേ ഒരു പ്രബന്ധം എഴുതുന്നതിനെക്കുറിച്ചു ആലോചിക്കാവൂ എന്ന്. കൊണ്ഫെറന്സ് പേപ്പറുകള് ആൾക്കാരെ പരിചയപ്പെടാനും നല്ല ഭക്ഷണം കഴിക്കാനും മാത്രമേ കൊള്ളൂ എന്നും അദ്ദേഹം പറയുമായിരുന്നു. അതുകൊണ്ടു ഞങ്ങൾ ഗവേഷണ വിദ്യാര്ത്ഥികള്ക്ക് എന്തെങ്കിലും റിസള്ട്ട് കിട്ടിയാൽ പ്രൊഫസറോടു പ്രബന്ധം ആക്കട്ടെ എന്ന് ചോദിക്കാന് നല്ല ധൈര്യം വേണമായിരുന്നു.

ഏതായാലും എന്റെ ഗവേഷണം തുടങ്ങി ഒരു വര്ഷവും മൂന്നു മാസവും കഴിഞ്ഞാണ് എന്തോ കൊള്ളാവുന്നതെന്നെനിക്ക് തോന്നിയ ഫലം കിട്ടിയത് . പ്രൊഫസറോടു പറഞ്ഞപ്പോള് തനിക്ക് കിട്ടിയത് ഒരു ചെറിയ പ്രബന്ധരൂപത്തിൽ ആക്കി തരൂ, ഞാൻ സാവകാശം വായിച്ചു നോക്കട്ടെ എന്ന് പറഞ്ഞു. എം ടെക് തീസിസിൽ നിന്ന് മൂന്നു പ്രബന്ധം ഉണ്ടാക്കിയ പരിചയം ഉണ്ടായിരുന്നു എങ്കിലും കഴിവിന്റെ പരമാവധി

ഉപയോഗിച്ച് മൂന്നോ നാലോ ഡ്രാഫ്റ്റ് മാറ്റി എഴുതി ഒരു സാധനം സാറിന്റെ അടുത്തു എത്തിച്ചു. സാർ ഒരൊറ്റ നോട്ടത്തില് “ ഇത് പോരല്ലോ, ഞാൻ വായിച്ചിട്ട് നമുക്കിരിക്കാം “ എന്ന് പറഞ്ഞു. കുറച്ചു ദിവസം കഴിഞ്ഞു സാറും ഞാനും കൂടി പല ദിവസങ്ങളായി ഒന്ന് രണ്ടു മണിക്കൂർ ചര്ച്ച ചെയ്തു , കൂടുതൽ കാര്യങ്ങള് മനസ്സിലാക്കി ചിലതു കൂടി ചെയ്യാൻ ആവശ്യപ്പെട്ടു. അതു ചെയ്തതിനു ശേഷം രണ്ടാമത്തെ നക്കൽ വീണ്ടും വീട്ടില് കൊണ്ടു പോയി വായിച്ചു വേറൊരു വാരാന്ത്യത്തിൽ ഞങ്ങള് വീണ്ടും ഒന്നിച്ചിരുന്നു. സാർ പേപ്പര് എന്നോടു എഴുതിക്കൊള്ളാന് പറഞ്ഞു. അക്ഷരാര്ഥ്ത്തിൽ തന്നെ എന്നെക്കൊണ്ട് പ്രബന്ധം പറഞ്ഞു തന്നെഴുതിപ്പിച്ചു. അവസാനം ആയപ്പോൾ ഞാന് എഴുതിയ പേപ്പറിലെ വിഷയം തന്നെയാണോ എന്ന് പോലും എനിക്ക് സംശയമായി. അതായിരുന്നു അദ്ദേഹത്തിന്റെ മാന്ത്രിക വിദ്യ. ഒരു ഗവേഷണ പ്രബന്ധത്തിൽ എന്ത് എങ്ങനെ അവതരിപ്പിക്കുന്നു എന്നതിന് വളരെ പ്രാധാന്യം ഉണ്ട്. എന്തിനൊക്കെയാണ് പ്രാധാന്യം കൊടുക്കേണ്ടത് എന്താണ് അപ്രധാനം ഇതൊക്കെ കണ്ടെത്താന് പ്രൊഫസര്ക്കുള്ള കഴിവ് അപാരം തന്നെ ആയിരുന്നു. കേന്ദ്രീകൃത റിസള്ട്ട് മാത്രം എനിക്ക് കിട്ടിയത് തന്നെ. എങ്ങനെ ഒരു പ്രബന്ധം എഴുതണം എന്ന ശരിയായ പരിശീലനം അങ്ങനെ എനിക്ക് കിട്ടി. ഈ ആദ്യത്തെ പരിശീലനം കഴിഞ്ഞു പിന്നീടൊരിക്കലും അദ്ദേഹം എന്റെ ഡ്രാഫ്റ്റില് കാര്യമായ വ്യത്യാസം വരുത്തിയിട്ടില്ല, അത്യാവശ്യം ഭാഷ മെച്ചപ്പെടുത്താനും തെറ്റുകള് തിരുത്താനും എന്തെങ്കിലും ചെയ്യുകയല്ലാതെ. ഞാൻ സാറിന്റെ ഈ കഴിവിന്റെ മുമ്പിൽ സാഷ്ടാംഗം പ്രണമിച്ചു എന്ന് പറയുകയാവും ശരി.

ഏതായാലും എന്റെ ഗവേഷണം രണ്ടു വര്ഷം പൂര്ത്തിയാകുന്നതിനു മുമ്പ് തന്നെ ഈ പ്രബന്ധം ഒരു അന്തർദേശീയ ജേര്ണലിൽ ചെറിയ വ്യത്യാസത്തോടെ സ്വീകരിക്കപ്പെട്ടു. (IEEE Transactions on Geosciences and Remote Sensing ). പി എച് ഡി തീസിസ് സമര്പ്പിക്കുന്നതിനു മുമ്പ് പ്രിന്റു ചെയ്തു വരികയും ചെയ്തു. ആദ്യത്തെ കണ്മണി ആണായി തന്നെ പിറന്നു എന്നതിൽ സന്തോഷമായി. ഈ പേപ്പറിന്റെ ആദ്യത്തെ റിവ്യു വന്നപ്പോൾ തന്നെ എന്റെ ആത്മ വിശ്വാസവും വര്ദ്ധിച്ചു, കൂടുതൽ പണിയെടുക്കാന് സന്തോഷവും തോന്നി.

## 28

# ന്യൂ ഡല്ഹിയിൽ ഞങ്ങള്ക്ക് സഹായമായ മറ്റൊരു സഹോദര തുല്യൻ

ഞങ്ങളുടെ ഡല്ഹിയിലെ മൂന്നു വര്ഷത്തെ താമസത്തി നിടയിൽ വളരെയധികം സഹായി ആയിരുന്ന മറ്റൊരാളെ കൂടി പരിചയപ്പെടുത്തുന്നു. ആൾ ഞങ്ങളുടെ കോലപ്പന് പിള്ള സാറിന്റെ ഭാര്യാ സഹോദരനായ ശ്രീ കൃഷ്ണപിള്ള യാണ്. കൃഷ്ണപിള്ളയെ ഞങ്ങള് കൃഷ്ണനെന്നാണ് വിളിക്കുക, ( അയാളുടെ അക്കായുടെ ഭാഷയിൽ കള്ളകൃഷ്ണന് ) അതിനുള്ള സ്വാതന്ത്ര്യം അന്നും ഇന്നും ഉണ്ടായിരുന്നു എന്ന് കൂട്ടിക്കോളൂ.

കൃഷ്ണൻ എന്റെ അനുജന് അശോക്കുമാറിന്റെ പ്രായമാ യിരുന്നു. രണ്ടു പേരും കുറച്ചു നാൾ കുവെയിറ്റില് ഒരുമിച്ചു ജോലിയും ചെയ്തിരുന്നു. പ്രവര്ത്തിയിലും എന്റെ ഒരനുജ നെപ്പോലെ തന്നെ. അന്ന് അയാള് ഡല്ഹിയിലെ ഒരു കെട്ടിടനിര്മ്മാണ കമ്പനിയില് നിര്മ്മാണ പ്രവര്ത്തന ത്തിന് മേൽനോട്ടം വഹിക്കുകയായിരുന്നു. സിവിൽ എഞ്ചിനീയറിംഗ് ഡിപ്ലോമ പാസായിട്ടുണ്ട്. ആത്മാര്ഥമായി ജോലി ചെയ്യുന്നത് കൊണ്ടു കമ്പനി മുതലാളിയുടെ കണ്ണിലു ണ്ണി ആയി മാറി. ഇപ്പോഴും അയാൾ ആ കമ്പനിയില് തന്നെ നാല്പ്പതു വര്ഷം കഴിഞ്ഞിട്ടും ജോലി ചെയ്യുന്നു എന്നതിൽ നിന്നും അയാളുടെ സമര്പ്പണ ബുദ്ധി അറിയാൻ കഴിയും. ഒരു സര്ദാര്ജിയാണ് മുതലാളി. ഇപ്പോഴും കൃഷ്ണൻ പണിസ്ഥലത്തില്ലെങ്കില് സര്ദാര്ജിക്ക് വിഷമമാണ്, സ്വന്തം മകനില്ലെങ്കിലും കുഴപ്പമില്ല. അത്രമാത്രം പരസ്പര സ്നേഹ

ത്തോടും വിശ്വാസത്തോടും പ്രവര്ത്തിക്കുന്ന മുതലാളിയും തൊഴിലാളിയും ആയിരുന്നു അവർ.

കൃഷ്ണൻ ഐഐറ്റി യില് വന്നാല് ആദ്യം മാലതി ചേച്ചിയെ കണ്ടിട്ടേ അയാൾ സ്വന്തം സഹോദരിയെ കാണാന് പോകുമായിരുന്നുള്ളൂ. സമയം എന്തായാലും എന്റെ ശ്രീമതിയുടെ കൈകൊണ്ടു ഒരു ചായയെങ്കിലും വാങ്ങി കഴിച്ചിട്ടേ അയാൾ പോകുമായിരുന്നുള്ളൂ. അതുപോലെ എന്റെ അടുത്തും വളരെ സ്നേഹപൂര്വ്വം മാത്രമേ കൃഷ്ണൻ പ്രവർത്തിച്ചിട്ടുള്ളൂ. ഒരിക്കൽ ഞങ്ങള് സ്ഥലം കാണാന് ഇറങ്ങിയപ്പോൾ കൃഷ്ണന് ഡല്ഹിയിലെ താജ് ഹോട്ടലിന്റെ നിര്മ്മാണപ്പണിയിൽ ആയിരുന്നു. ഉയരത്തിൽ നാലാം നിലയിലോ മറ്റോ കോണ്ക്രീറ്റ് ചെയ്യുന്നത്തിന്റെ മേല്നോട്ടം വഹിച്ചിരുന്ന കൃഷ്ണൻ താഴെ നിന്ന ഞങ്ങളെ കണ്ടു കൈവീശി. പെട്ടെന്ന് താഴെയെത്താൻ ചാടിക്കളയുമോ എന്ന് വരെ തോന്നിയിരുന്നു അയാളുടെ കൈവീശൽ കണ്ടപ്പോൾ. ഏതായാലും പത്തു മിന്ട്ട് കൊണ്ടു അയാള് താഴെ ഇറങ്ങി അക്കായുടെയും ഞങ്ങളുടെയും അടുത്തെത്തി.

ഞങ്ങൾ ജിയാസരായിയില് താമസിക്കുമ്പോള് ഇടയ്ക്കിടയ്ക്ക് ഐഐറ്റിയില് സഹോദരിയെക്കാണാന് വരുമ്പോള് ഞങ്ങളുടെ വീട്ടിലും വരും. കോലപ്പൻ പിള്ള സാറും കുടുംബവും തിരിച്ചു പോയി കഴിഞ്ഞിട്ടും ഞങ്ങളെ കാണാന് ഐഐറ്റി യിൽ വരും. ജിയാസരായിയിൽ നിന്ന് ഐ ഐ റ്റി യിലെ നളന്ദ എന്ന ഗവേഷണ വിദ്യാര്ത്തികള്ക്കുള്ള ഫാമിലി ഹോസ്റ്റലിലേക്ക് പ്രവേശനം കിട്ടിയപ്പോൾ ജിയാ സരായി യിൽ നിന്ന് ഞങ്ങളുടെ സാധനങ്ങള് മാറ്റാനും അതെല്ലാം സ്വന്തം തലയിൽ തന്നെ ചുമന്നു നാലാം നിലയില് ഉള്ള

ഫ്ലാറ്റില് എത്തിച്ചതും അയാള് തന്നെ ആയിരുന്നു. വേറെ ആരെയെങ്കിലും സഹായത്തിനു വിളിക്കാന് പറഞ്ഞിട്ട് “ സാറേ, ഞാനുള്ളപ്പോൾ മറ്റൊരാളിന്റെ ആവശ്യം ഇല്ല “ എന്ന് പറഞ്ഞുകൊണ്ടു എല്ലാം തനിയെ മുകളിൽ എത്തിച്ചു തന്നെ, കെല്വിനേറ്ററിന്റെ ചെറിയ ഫ്രിട്ജ് വരെ. നല്ല ആരോഗ്യമുള്ള ചെറുപ്പക്കാരനായിരുന്നു എങ്കിലും ഇപ്പോള് അയാളെ കൊണ്ടു ഇത്തരം ജോലി ചെയ്യിച്ചതോര്ക്കുമ്പോള് കുറ്റബോധം തോന്നുന്നു.

അതുപോലെ ഞങ്ങൾ അവധി തീര്ന്നു കഴിഞ്ഞു തിരിച്ചു പോരുമ്പോൾ സാധനങ്ങള് എല്ലാം പാക്ക് ചെയ്തു കൊണ്ടു പോരാൻ വലിയ രണ്ടു മരത്തില് നിര്മ്മിച്ച പെട്ടി കൊണ്ടു വന്നു പാത്രങ്ങൾ എല്ലാം ഒന്നിലാക്കി , മറ്റൊന്നിൽ പുസ്തകങ്ങളും മറ്റു സാധനങ്ങളും കയറ്റി. ഫ്രിഡ്ജ സുരക്ഷിതമായി കോഴിക്കൊട്ടെത്തിക്കാൻ പറ്റിയ മരത്തില് നിര്മ്മിച്ച കവചവും (ക്രെയിറ്റ്) അവരുടെ ജോലി സ്ഥലത്തുണ്ടാക്കി നളന്ദയിൽ എത്തിച്ചു. ആ പെട്ടികളില് ഓരോ കുട്ടിയാനകളെ പാക്ക് ചെയ്തയക്കാൻ പോലും വിഷമം ഉണ്ടാവുകയില്ലായിരുന്നു. അത്രയ്ക്ക് ഉറപ്പുള്ളവ ആയിരുന്നു. കൃഷ്ണന്റെ പ്രത്യേക മേല്നോട്ടത്തിൽ കമ്പനിയുടെ സ്ഥലത്ത് വച്ച് കമ്പനി ജോലിക്കാരെക്കൊണ്ട് ഒന്നാം തരമായി ചെയ്യെട്ടുത്ത പെട്ടികള്. ഇതൊക്കെ യാതൊന്നും തിരിച്ചു പ്രതീക്ഷിക്കാതെ വെറും സ്നേഹത്തിന്റെ പേരിൽ ചെയ്യാന് തയ്യാറായ കൃഷ്ണനോടുള്ള നന്ദി ഇപ്പോഴെങ്കിലും രേഖപ്പെടു ത്തട്ടെ, എനിക്കും എന്റെ കുടുംബത്തിനും വേണ്ടി. ഇവയെല്ലാം ട്രെയിനില് ബുക്ക് ചെയ്തു കോഴിക്കൊട്ടെത്തിക്കാന് കൃഷ്ണന് ചെയ്ത സഹായം ഞങ്ങള് ഒരിക്കലും മറക്കുകയില്ല.

കൃഷ്ണപിള്ള ഇപ്പോഴും ഡല്ഹിയില് തന്നെ അതെ സര്ദാര്ജിയുടെ കൂടെ ജോലി ചെയ്യുന്നു. ഇടക്ക് പണി സ്ഥലത്ത് വച്ച് വീഴ്ചയിൽ കാലിനു കാര്യമായ പൊട്ടൽ ഉണ്ടായി ജോലിക്ക്എത്താൻ വിഷമം ആയിരുന്നപ്പോള് ഒരു വാഹനവും രണ്ടു സഹായികളെയും ഡ്രൈവറെയും വിട്ടു കൃഷ്ണനെ വീട്ടിൽ നിന്നും ജോലി സ്ഥലത്തെത്തിക്കാനും തിരിച്ചു വീട്ടില് കൊണ്ടാക്കാനും സര്ദാര്ജി ആളെ വിട്ടിരുന്നു. കൃഷ്ണന്റെ മകളുടെ വിവാഹത്തിന് കുടുംബവുമായി തിരുവനന്തപുരത്ത് വന്നു അദ്ദേഹം നവദമ്പതികളെ നേരിട്ട് വന്നു ആശീര്വദിച്ചു. അതുപോലെ ഇപ്പോഴും കൃഷ്ണന് അവരുടെ കമ്പനിയുടെ അവിഭാജ്യഘടകം ആയി തുടരുന്നു. ആത്മാര്ഥമായ സേവനം ഹൃദയ ബന്ധമായി മാറിയതിന്റെ നല്ലൊരു ഉദാഹരണമാണ് സര്ദാര്ജിയും കൃഷ്ണനുമായി ഉള്ളത്. ഞങ്ങൾ തിരിച്ചു കോഴിക്കോട്ടു വന്നതിനു ശേഷവും പല പ്രാവശ്യവും പരസ്പരം കണ്ടു. ഇപ്പോഴും നല്ല സ്നേഹ ബന്ധം ഞങ്ങൾ പുലര്ത്തുന്നു. എഞ്ചിനീയറായ മൂത്ത മകളുടെ വിവാഹം കഴിഞ്ഞു. മെഡിക്കൽ ഡോക്ടറായ ഇളയ മകൾ ഡല്ഹിയില് പ്രാക്ടീസ് ചെയ്യുന്നു. ആ കുടുംബത്തിനു എല്ലാ മംഗളങ്ങളും ഞങ്ങൾ നേരുന്നു ,ആശംസിക്കുന്നു.

## 29

# ഐ ഐ റ്റി ഡല്ഹിയിൽ നിന്ന് കമ്പ്യൂട്ടറുകള് തേടി

ഇന്ത്യയിലെ ആദ്യകാലത്ത് സ്ഥാപിച്ച ഓരോ ഐഐറ്റികൾ ഓരോ വിദേശരാജ്യങ്ങളുടെ സാങ്കേതിക സഹായത്തോടെയാണല്ലോ തുടങ്ങിയത്. ഐഐറ്റി മദ്രാസ് ജെര്മ്മനിയുടെയും ബോംബെ റഷ്യയുടെയും കൊണ്പൂർ അമേരിക്കയുടെയും അങ്ങനെ ഡല്ഹി ഐ ഐ റ്റി ബ്രിട്ടീഷ് സര്കാറിന്റെ സഹായത്തോടെയും. അങ്ങനെ വരുമ്പോൾ സ്വാഭാവികമായും അതാതു രാജ്യങ്ങളില് നിന്ന് കൊണ്ടു വന്ന ഉപകരണങ്ങളാണല്ലോ ഉപയോഗിക്കുക. ഐഐറ്റി മദ്രാസിൽ ജെര്മ്മന് ഉപകരണങ്ങള് പലതും കണ്ടിട്ടും ഉപയോഗിച്ചിട്ടും ഉണ്ടായിരുന്നു.

ഐഐറ്റി ഡല്ഹി തുടക്കത്തില് ഐഐ റ്റി ആയിരുന്നില്ല. 1959ൽ ബ്രിട്ടീഷ് സര്ക്കാരിന്റെ സഹായത്തോടെ ഒരു എഞ്ചിനീയറിംഗ് & ടെക്നോളജി കോളേജിന് ആസ്ഥാന ശിലയിട്ടത് ബ്രിട്ടനിലെ ഫിലിപ്പ് രാജകുമാരനായിരുന്നു. ഈ സ്ഥാപനത്തിന്റെ സഹായത്തിനു ഒരു ട്രസ്റ്റും ഉണ്ടാക്കി. ഡല്ഹി യുണിവേര്സിറ്റിയുടെ കീഴിൽ ആയിരുന്നു തുടക്കത്തിൽ. കോളേജിലെക്കുള്ള പ്രവേശനം. 1961 ലാണ് തുടങ്ങിയത്. ഔപചാരികമായ ഉദ്ഘാടനം പ്രൊഫ. ഹുമായൂൺ കബീറും നിർവഹിച്ചു.. പിന്നീടാണ് മറ്റു ഐ ഐ റ്റി കളെപ്പോലെ ഇതും ഒരു ഐഐറ്റി ആയി പ്രഖ്യാപിക്കപ്പെട്ടത്.

ഞങ്ങൾ ഇവിടെ എത്തിയപ്പോള് ഇവിടെ ഉണ്ടായിരുന്ന കംപ്യൂട്ടർ ഐ സി എല് (ICL) എന്ന കമ്പനിയുടെതായിരുന്നു. ICL 1909 എന്നതായിരുന്നു. പഞ്ച് ചെയ്ത കാര്ഡും കാര്ഡ് റീഡറും മറ്റും ഉപയോഗിക്കുന്ന തരം. മാത്തമാറ്റിക്സ് വകുപ്പിന്റെ കീഴിലായിരുന്നു അന്നത്തെ കംപ്യൂട്ടർ സെന്റർ. ആദ്യത്തെ ഒന്നര വര്ഷത്തോളം ഈ കമ്പ്യൂട്ടറിൽ ആയിരുന്നു ഞാന് എന്റെ കമ്പ്യൂട്ടിംഗ് ജോലികള് ചെയ്തിരുന്നത്. മിക്കവാറും ദിവസങ്ങളിൽ " സിസ്റ്റം തകരാറിൽ "എന്ന നോട്ടീസായിരുന്നു ഞങ്ങളുടെ കമ്പ്യൂട്ടർ കേന്ദ്രത്തില് കണ്ടത്. ക്രമേണ ഈ പഴയ കംപ്യൂട്ടർ മാറ്റി പുതിയ കംപ്യൂട്ടര് സ്ഥാപിക്കാൻ വേണ്ടി പഴയത് പൊളിച്ചു മാറ്റി തുടങ്ങി കുറെ മാസങ്ങളിൽ ഞങ്ങള്ക്ക് കംപ്യൂട്ടര് ജോലി ഒന്നും ചെയ്യാന് മാര്ഗമില്ലാതായി. പുതിയ കമ്പ്യൂട്ടറില് ടെര്മിനല് സ്വയം പ്രോഗ്രാം ചെയ്തു തെറ്റ് തിരുത്തി മുന്നോട്ടു പോകാനുള്ള ഏറ്റവും പുതിയ സംവിധാനങ്ങളൊക്കെ ഉണ്ടാവുമെന്ന് പറഞ്ഞു. ICL 2960 എന്ന പുതിയ തലമുറ കമ്പ്യൂടര് ആയിരുന്നു പുതിയതായി വരുന്നത്.

കംപ്യൂട്ടറിനെ ആശ്രയിക്കാതെ മുമ്പോട്ട് പോകാന് തീരെ കഴിയാത്ത എന്നെപ്പോലെയുള്ളവർ ബുദ്ധിമുട്ടിലായി. ഭാഗ്യത്തിന് എന്റെ പ്രൊഫസറും മാത്തമാറ്റിക്സ് ഡിപ്പാര്ട്ടുമെന്റിലെ മറ്റൊരു പ്രൊഫസറുടെയും കാലാവസ്ഥ പ്രവചന സംബന്ധമായ ഒരു പ്രോജക്റ്റ് ഉണ്ടായിരുന്നു. അതിന്നു ലോധിറോഡിലുള്ള ഇന്ത്യന് മീറ്റിയരോളജി ഡിപ്പാര്ട്ടുമെന്റിലെ (Indian Meteorology Department – I M D ) കമ്പ്യൂട്ടറിൽ കുറച്ചു സമയം അനുവദിച്ചിരുന്നു. അതിൽ കുറച്ചു ജോലി ചെയ്യാൻ പ്രൊഫസര് മഹാലനാബിസ് എനിക്ക് അനുവാദം തന്നു. അവിടെ കാലാവസ്ഥാ പ്രവചനത്തിനുള്ള

കംപ്യൂട്ടര് ജോലിയായിരുന്നു ചെയ്തിരുന്നത്. ലോകത്തിലെ വിവിധ ഭാഗങ്ങളിൽ നിന്ന് കിട്ടുന്ന മഴ, താപനില, കാറ്റിന്റെ വേഗത തുടങ്ങിയ 10 – 12 കാലാവസ്ഥയെ ബാധിക്കുന്ന ഡാറ്റാ സംഭരിച്ച് എട്ടോ പത്തോ മണിക്കൂർ എടുത്തു ഒരു പ്രോഗ്രാം പ്രവര്ത്തിപ്പിച്ചാണ് ഉച്ചയ്ക്ക് രണ്ടു മണിക്കും വൈകു ന്നേരം 7 മണിക്കും കാലാവസ്ഥാ പ്രവചനം റേഡിയോയില് കൂടി നടത്തിയിരുന്നത്.

ഞാൻ കംപ്യൂട്ടര് പ്രോഗ്രാം ചെയ്ത കാര്ഡിന്റെ കെട്ടുകളുമായി ഐഐറ്റി യില് നിന്ന് ഏതാണ്ട് 10 കിലോമീറ്റര് ദൂരത്തുള്ള ഐഎംഡി യില് പോയി പ്രോഗ്രാം കൊടുക്കും, ചിലപ്പോൾ രണ്ടോ മൂന്നോ മണിക്കൂര് കാത്തിരുന്നു റിസള്ട്ട് വാങ്ങി വരും . അല്ലെങ്കിൽ അടുത്ത ദിവസം റിസള്ട്ടിനു വേണ്ടി പോകും. ചില ദിവസം ഉച്ച ഭക്ഷണം അടുത്തുള്ള തട്ട് കടയിൽ നിന്ന് ചായയും സമൂസയിലും നിര്ത്തും. അങ്ങനെ കുറെ നാൾ ബുദ്ധി മുട്ടിയിരുന്നു. പ്രോഗ്രാം കാര്ഡുകൾ തന്നെ മുന്നൂറു നാനൂറു ഉണ്ടാവും . സീസ്മിക്ക് ഡാറ്റ തന്നെ ഇരുന്നൂറോ മുന്നൂറോ കാര്ഡുകളിൽ ഉണ്ടാവും. ഇതെല്ലാം തൂക്കി ബസ്സിലാണ് യാത്ര. യാത്രക്കിടയിൽ ഏതെങ്കിലും ഒരു കാര്ഡ് മടങ്ങിയോ ഒടിഞ്ഞോ പോയാൽ അത് മാറ്റി പുതിയ കാര്ഡു പഞ്ച്ചെയ്തു വക്കണം. ഇതിനൊക്കെ സമയം ഉണ്ടാക്കണം. പോരാഞ്ഞു കിട്ടിയ റിസള്ട്ട് പ്ലോട്ട് ചെയ്താല് മാത്രമേ അപഗ്രഥനം കൊള്ളാമോ എന്നറിയാന് കഴിയൂ. കൈകൊണ്ടു പ്ലോട്ട് ചെയ്യുക വിഷമമായിരുന്നു. ഓരോ സീസ്മിക്ക്സ ട്രെയ്സിനും 4000 സാമ്പിളുകള് ഉണ്ടാവും . ഏതായാലും സഹഗൈഡിന്റെ ലാബിൽ അന്നുണ്ടായിരുന്ന ഒരു ചെറിയ കമ്പ്യൂട്ടരില് പ്ലോട്ടര് ഉണ്ടായിരുന്നു. ലോധി റോഡിലെ കമ്പ്യൂട്ടരിൽ നിന്ന് രിസല്ട്ടായി കിട്ടിയ ഡാറ്റ ഈ

ചെറിയ കമ്പ്യൂട്ടറില് ടൈപ്പ് ചെയ്തു കയറ്റി പ്ലോട്ട് ചെയ്യുകയായിരുന്നു പതിവ്. പ്ലോട്ടരിൽ വരച്ചാല് മാത്രമേ എന്റെ പ്രോഗ്രാമിന്റെ റിസള്ട്ട് നല്ലതാണോ എന്നറിയാൻ പറ്റൂ. ഇതെല്ലാം കഴിഞ്ഞാണ് പ്രോഗ്രാമുമായി ഇടക്കിടയ്ക്ക് ഡേഹ്രാദൂണിണില് പോയിരുന്നത്. ഇന്നത്തെ കമ്പ്യൂട്ടറില് ഏതാനും മിനുട്ടുകള് കൊണ്ടു ചെയ്യാന് കഴിയുന്ന കാര്യങ്ങള് അന്ന് ആഴ്ചകൾ കൊണ്ടു പോലും തൃപ്തികരമായി ചെയ്യാന് വിഷമമായിരുന്നു എന്നത് സത്യം ആയിരുന്നു. ചുരുക്കത്തില് ഐഐറ്റി ഡല്ഹിയില് ഗവേഷണത്തിനു കംപ്യൂട്ടര് അത്യാവശ്യമായിരുന്ന എന്നെപ്പോലെയുള്ളവർ അന്ന് ശരിക്കും വിഷമിച്ചിരുന്നു.

# 30

## മഹാലനാബിസ് എന്ന വ്യക്തിയെ പറ്റി അല്പ്പം

എന്റെ വന്ദ്യ ഗുരുവായ പ്രൊഫ. എ കെ മഹാലനാബിസ് (എ കെ എം) ഗവേഷണ വിദ്യാര്ഥികളുമായി ഇടപെടുന്ന തെങ്ങനെ എന്ന് മുമ്പ് എഴുതിയിരുന്നു. എന്നാൽ അദ്ദേഹം എന്ന വ്യക്തിയെക്കൂടി പരിചയപ്പെടുത്താൻ ഈ കുറിപ്പ് ഉപയോഗിക്കുന്നു.

പൊതുവേ വ്യക്തിപരമായ കാര്യങ്ങൾ പ്രൊഫസര് ഞങ്ങളോട് ചോദിക്കാറില്ല. ഗവേഷണ വിദ്യാര്ഥികൾ കുടുംബവുമായി വന്നു താമസിച്ചാൽ ഗവേഷണം കാര്യമാ യൊന്നും നടക്കുകയില്ല എന്ന് അഭിപ്രായം ഉള്ളയാളാ യിരുന്നു അദ്ദേഹം എന്നാരോ പറഞ്ഞിരുന്നു. പ്രത്യേകിച്ചും ദക്ഷിണ ഇന്ത്യയിൽ നിന്ന് ഡല്ഹിയില് വരുന്നവര് താജ്മഹലും ഹരിദ്വാറും കണ്ടു ചുറ്റി നടക്കുകയെ ഉള്ളൂ എന്നും ആരോടോ പറഞ്ഞതായി കേട്ടു. ഏതായാലും എന്റെ ഭാര്യയും കുടുംബവും ആദ്യം മുതലേ എന്റെ കൂടെ ഉള്ളതായി ഞാനദ്ദേഹത്തോടു പറഞ്ഞിരുന്നില്ല, അദ്ദേഹം ചോദിച്ചുമില്ല. എന്നാൽ രണ്ടു വര്ഷത്തോളം കഴിഞ്ഞു എന്റെ ഗവേഷണ ത്തിൽ തൃപ്തികരമായ പുരോഗതി ഉണ്ടെന്നു കണ്ടതിനു ശേഷം ഒരിക്കൽ സാറ് ചോദിച്ചു " തന്റെ കുടുംബം എവിടെയാണ്? .ഞാൻ പറഞ്ഞു " എന്റെ കൂടെ ഉണ്ടല്ലോ ", "എപ്പോൾ മുതല് ?" , ഞാൻ "ആദ്യം മുതലേ "അദ്ദേഹത്തിന്റെ മുഖത്ത് അല്പം അത്ഭുത ഭാവം മിന്നി മറഞ്ഞോ എന്ന് എനിക്ക് സംശയം തോന്നി. അപ്പോൾ വീണ്ടും " നിങ്ങൾ അവരെ ഡല്ഹിയും ജയപ്പൂരും ഹരിദ്വാറും ഒക്കെ കാണിച്ചോ? " . ഞാൻ പറഞ്ഞു ഒരിക്കൽ താജില് പോയിട്ടുണ്ട്. "എന്നാൽ താന് കുറച്ചു

ദിവസം അവധിയെടുത്തു അവരെ സ്ഥലമൊക്കെ കാണിച്ചു വാ". ഞാൻ പറഞ്ഞു :" നീണ്ട അവധിയെടുത്താല് എന്റെ ജോലിയുടെ തുടര്ച്ച നഷ്ടപ്പെടും. അതു കൊണ്ടു ഞായറാഴ്ച മാത്രം ഇപ്പോൾ അവധി എടുക്കുന്നതിന് പകരം , ഇനി മുതൽ ശനി ഞായർ രണ്ടു ദിവസവും ഞാന് ഡിപാര്ട്ടുമെന്റില് വരുകയില്ല, ഓരോ വാരാന്ത്യത്തിൽ ഓരോ സ്ഥലത്ത് പോയ്ക്കോള്ളട്ടേ? " "ഒ കെ, ഇനി ശനി ഞായര് ദിവസങ്ങലില് തന്നെ ഇവിടെ കണ്ടുപോകരുത് " എന്ന് പറഞ്ഞു. അങ്ങനെ ജയപ്പൂർ, താജ് മഹല്, ഫത്തെപൂര് സിക്രി, ആഗ്രാ ഫോര്ട്ട് , മുസ്സൂരി, ഹരിദ്വാർ , റിഷികേശ് എന്നിവയെല്ലാം മൂന്നോ നാലോ മാസം കൊണ്ടു കുഞ്ഞുങ്ങളുമായി പോയിക്കണ്ടു. പണിക്കെര്സ് ടാവല്സിന്റെ ആതിഥ്യം സ്വീകരിച്ചു കൊണ്ടു തന്നെ .

പ്രൊഫസർ ഒരിക്കല് പോലും ദ്വേഷ്യപ്പെടുന്നത് ഞങ്ങളാരും കണ്ടിട്ടില്ല. എന്റെ ഗവേഷണ കാലാവധി തീരുന്നതിനു മുമ്പ് എന്റേത് ഉള്പ്പെടെ മൂന്നു പേരുടെ തീസിസ് അവസാന ഘട്ടത്തിൽ എത്തിയിരുന്നു. എന്നെക്കാൾ വളരെ മുമ്പ് ഗവേഷണം തുടങ്ങിയ ഒരു ആന്ധ്രാക്കാരനായിരുന്നു ഹനുമാന്തലു , രണ്ടു ഞാൻ, പിന്നെ ഒരു മൂന്നാമന് ഗോഷായ് ദാസ് റെ എന്നിങ്ങനെ . ഇതേ ക്രമത്തില് ഓരോരുത്തരുടെ തീസിസ് വായിച്ചു തെറ്റ് തിരുത്തിതരാമെന്നു സാർ തീരുമാനിച്ചു. എല്ലാ ശനിയാഴ്ചയും ഉച്ചക്ക് രണ്ടു മണി മുതൽ അഞ്ചു മണിവരെ ആയിരുന്നു ഒരുമിച്ചിരിക്കാൻ സമയം. ഒരു ദിവസം പ്രൊഫസർ രണ്ടു മണിക്ക് തന്നെ വന്നു . കുറച്ചു സമയം കഴിഞ്ഞിട്ടും ഹനുമാന്തുലുവിനെ കാണുന്നില്ല. ഞങ്ങൾ ഇരുന്ന മുറിയിൽ വന്നു ആര്ക്കെങ്കിലും എന്തെങ്കിലും ചര്ച്ച ചെയ്യാൻ ഉണ്ടെങ്കില് വന്നോളൂ എന്ന് പറഞ്ഞതനുസരിച്ച്

സാറും ഞാനും കൂടി എന്തോ ചര്ച്ച ചെയ്തു കൊണ്ടിരിക്കു മ്പോൾ മൂന്നുമണി കഴിഞ്ഞ സമയത്ത് ആശാന് ഒരു മൂളിപ്പാട്ടും പാടി അതിലെ കടന്നു പോകുന്നതു സാര് കണ്ണാടി ഭിത്തിയിൽ കൂടി കണ്ടു. പ്രൊഫസർ അയാളെ വിളിച്ചു, :"ഹേ ഹനുമാന്തലൂ ഞാൻ തന്നോടു രണ്ടു മണിക്ക് വരാന് പറഞ്ഞില്ലേ ? എവിടെയായിരുന്നു ഇതുവരെ ? ഹനുമാന്തലൂ അപ്പോൾ "ഹേ ഹി " പറഞ്ഞപ്പോൽ സാര് ദ്വേഷ്യപ്പെട്ടു മേശപ്പുറത്തിരുന്ന ഗ്ലാസിന്റെ പേപ്പര് വെയിറ്റ് എടുത്തു അയാളെ എറിയുന്നത് പോലെ കാണിച്ചു. അതായിരുന്നു ഞാൻ ഒരേ ഒരു പ്രാവശ്യം അദ്ദേഹം അല്പ്പം എങ്കിലും കോപി ഷ്ടനായി കണ്ടത്.

ഗവേഷണ പരിപാടി അവസാനിക്കുന്നതിനു മുമ്പ് അദ്ദേഹം എന്നെയും കുടുംബത്തെയും വീട്ടിലേക്കു ക്ഷണിച്ചു , ഒരു ദിവസം വൈകുന്നേരം ഭക്ഷണത്തിന്. ഞാൻ ഭാര്യയും കുഞ്ഞു ങ്ങളുമായി അവിടെ പോയി. ബംഗാളികളും മലയാളികളും പൊതുവേ ഒരേ രീതിയിൽ ചിന്തിക്കുന്നവരാണെന്നു പറയുമെ ങ്കിലും ഞങ്ങൾ അനുഭവത്തില് അത് മനസ്സിലാക്കി. പ്രൊഫസരുടെ ശ്രീമതിയുടെയും കുട്ടികളുടെയും ഹൃദ്യമായ പെരുമാറ്റവും അതുപോലെ തന്നെ രുചികരമായ ഭക്ഷണവും ഞങ്ങളെ വളരെ സന്തോഷിപ്പിച്ചു.

ഇത് കഴിഞ്ഞു ഒരിക്കൽ ഞാൻ സാറിനെയും ശ്രീമതിയും എന്റെ വീട്ടിലേക്കു മടിച്ചു മടിച്ചു ക്ഷണിച്ചു ഒരു വാരാന്ത്യത്തിൽ. അദ്ദേഹം ഒരു മടിയും കൂട്ടാതെ ക്ഷണം സ്വീകരിച്ചു. ഞങ്ങള്ക്ക് മൂന്നാം വര്ഷം ആദ്യം ക്യാമ്പസിലെ നളന്ദാ ഹോസ്റ്റലില് താമസിക്കാൻ അവസരം കിട്ടിയിരുന്നു. ശ്രീമതി നമ്മുടെ നാടൻ രീതിയില് ചിക്കനും ഐ എന് എ മാര്ക്കറ്റില് നിന്ന്

ഞാൻ വാങ്ങിക്കൊണ്ടു വന്ന അയക്കൂര മത്സ്യം നന്നായി പൊരിച്ചതും ഫ്രൈഡ് റൈസും ചപ്പാത്തിയും മറ്റും ഉണ്ടാക്കിയി രുന്നു. ഞങ്ങൾ പ്രൊഫസറും ഭാര്യയും മാത്രമേ വരുകയുള്ളൂ എന്നാണ് കരുതിയത് . എന്നാൽ സാറും ഭാര്യയും മൂന്നു മക്കളും കൂടിയാണ് വന്നത്. എല്ലാവരും നമ്മുടെ എരിവുള്ള ഭക്ഷണം ആസ്വദിച്ചു കഴിച്ചു. ഉണ്ടാക്കിയത് ഒട്ടും ബാക്കി വക്കാതെ തന്നെ. നല്ല ഭക്ഷണം ഉണ്ടാക്കുന്നവര്ക്ക് അത് മറ്റുള്ളവർ, പ്രത്യേകിച്ച് അതിഥികള്, സന്തോഷത്തോടെ കഴിക്കുമ്പോഴുണ്ടാകുന്ന ആനന്ദം ശ്രീമതിയുടെ മുഖത്തു കാണാമായിരുന്നു. പ്രത്യേകിച്ചും മത്സ്യ മാംസം കഴിക്കാത്ത ശ്രീമതി ഉണ്ടാക്കിയ വിഭവങ്ങള് അവർ രുചിയറിഞ്ഞു കഴിച്ചപ്പോൾ. രാത്രി വൈകും വരെ ഞങ്ങൾ വര്ത്തമാനം പറഞ്ഞിരുന്നു. ഈ ചെറിയ സംഭവവും അദ്ദേഹത്തിന്റെയും കുടുംബത്തിന്റെയും മഹത്വവും കുലീനത്വവും വിളിച്ചു പറയുന്നതായിരുന്നു.

ഞങ്ങൾ തിരിച്ചു കോഴിക്കോട്ടു പോന്നതിനു ശേഷം പ്രൊഫസർ അമേരിക്കയില് പോയ വിവരവും ബാക്കി കാര്യങ്ങളും പിന്നൊരവസരത്തിലാവാം.

## 31

# കുവെയിറ്റിൽ നിന്ന് ഒരു കത്തും വിശ്രുപ റാണി മത്സരം നടത്തുന്ന സുഹൃത്തും

ഞങ്ങൾ ന്യൂഡല്ഹിയിലേക്ക പോകുമ്പോള് മലബാര് ക്രസ്ത്യന് കോളേജിൽ പഠിച്ചിരുന്ന അനുജന് അശോക് കുമാര് സാഹിത്യ കലാ പ്രവര്ത്ത്നങ്ങള്ക്ക് അമിതമായ മുന്ഗണന കൊടുത്തതു കൊണ്ടു വൈദ്യപഠനത്തിനു അവസരം കിട്ടാതെ ബി എസ സി (ഫിസിക്സ്) യ്ക്കാണ് പഠിച്ചിരുന്നത്. അവസാന വര്ഷത്തെ മെയിൻ പരീക്ഷ ആദ്യ് അവസരത്തിൽ എഴുതാതെ ഇരുന്ന സമയത്ത് ടെലിഫോൺ ഓപ്പറരേറ്ററ് ജോലിക്ക് അപേക്ഷിച്ചു, കിട്ടി. അതുകഴിഞ്ഞ് സെപ്റ്റംബർ പരീക്ഷയില് ബി എസ സി പരീക്ഷ പാസായി ഇരിക്കുകയായിരുന്നു. ടെലഫോൺ ഓപേറെറ്ററ് ആയി കഷ്ടിച്ചു ഒരു വര്ഷമാകുന്നതിനു മുമ്പ് തന്നെ ടെലികോം ജൂനിയര് എഞ്ചിനീയര് ആയി മത്സര പരീക്ഷയെഴുതി പ്രമോഷന് കിട്ടിയിരുന്നു.

പെട്ടെന്നൊരു ദിവസം എനിക്ക് ഡല്ഹി ഐ ഐ റ്റി മേല്വിലാസത്തിൽ ഒരു എയര് മെയില് കത്ത് കിട്ടി. അത് അനുജന്റെതായിരുന്നു കുവെയിറ്റില് നിന്ന്. അയാൾ കുവേയിറ്റിൽ ഒരു ജപ്പാന് ടെലികോം കമ്പനിയുടെ എഞ്ചിനീയറായി ജോലി ചെയ്യുന്നു എന്നും കാര്യങ്ങള് മുമ്പേ അറിയിക്കാത്തതിൽ ക്ഷമിക്കണം എന്ന്.

സംഭവം ഇങ്ങനെ ആയിരുന്നു. ഞങ്ങൾ ഡല്ഹിയിലേക്ക പോകുമ്പോൾ അയാള് ജൂന്നിയര് എഞ്ചിനീയറായി പരിശീലനത്തിന് തിരുവനന്തപുരത്തായിരുന്നു. പരിശീലനം

കഴിഞ്ഞു അയാൾ കോഴിക്കോട്ടു തന്നെ പോസ്റ്റിംഗ് വാങ്ങി ജോലി ചെയ്തു വരുകയായിരുന്നു. പഴയ രാഷ്ട്രീയഭ്രമം തീരെ വിട്ടിട്ടുണ്ടായിരുന്നില്ല, കോഴിക്കോട്ടെ പൌരമുഖ്യന്മാര് മുതല് വെറും സാധാരണക്കാർ വരെയുള്ളവരോടുള്ള കൂട്ടുകെട്ടും, എല്ലാവരെയും സമഭാവനയില് കരുതുന്ന സൌഹൃദവും.. അന്ന് സബ് കലക്ടര് ആയിരുന്ന ജയകുമാര് (പിന്നീട് ചീഫ് സെക്രട്ടറിയും ഇപ്പോൾ മലയാള സർവകലാശാല വൈസ് ചാന്സലരും ), പ്രസിദ്ധ നോവലിസ്റ്റ് കാക്കനാടന്റെ സഹോദരൻ രാജന് കാക്കനാടന് , സ്ഥലത്തെ പ്രധാന ദിവ്യന്മാരിൽ ഒരാളായിരുന്ന രാമദാസ് വൈദ്യന് എന്നിവ രെല്ലാം അക്കൂട്ടത്തില് പെടും.

ഇവരിൽ സാന്ദര്ഭികമായാണെങ്കിലും രാമദാസ് വൈദ്യെ രേപ്പറ്റി പറയാതെ വയ്യ. ഞങ്ങളുടെ തലമുറയിലെ കോഴിക്കോട്ടുകാര്ക്ക് സുപരിചിതനായിരുന്നു അദ്ദേഹം. തൊഴിൽ കൊണ്ടു ഒരു ആയുര് വേദ വൈദ്യന്. ആരോഗ്യ വൈദ്യവിലാസിനി വൈദ്യശാല കോഴിക്കോട്ടു കോട്ടപ്പറമ്പ് ആശുപത്രിക്ക് എതിര്ഭാഗത്തായി പ്രവർത്തിച്ചിരുന്നു. മിക്കവാറും സമയം വൈദ്യരെ അവിടെ കാണുമായിരുന്നു, കോഴിക്കോട്ടെ സാഹിത്യകാരന്മാർ ആരെങ്കിലും അവിടെ കാണുകയും ചെയ്യും. എന്നാൽ വൈദ്യര് വളരെ രസക രമായ, എന്നാൽ ചിന്തിക്കുന്ന, പല പരിപാടികള്ക്കും നേതൃത്വം കൊടുത്തിരുന്നു. ചിലപ്പോൾ അദ്ദേഹത്തിന് അല്പ്പം 'നൊസ്സ്' ഉണ്ടോ എന്ന് അവരെ തോന്നിപ്പിക്കുന്ന ചില പരിപാടികൾ. അതിൽ ചിലതിതാ.

എല്ലാവരും സ്റ്റാർ ഹോട്ടലിലും മറ്റും വച്ച് സൌന്ദര്യമത്സരം നടത്തി മിസ് കേരള, മിസ് ഇന്ത്യ ഇവരെയൊക്കെ

തിരഞ്ഞെടുക്കുന്നു. വൈദ്യർ വിചാരിച്ചു എന്ത് കൊണ്ടു ഒരു വിരൂപറാണി മത്സരം നടത്തി കൂടാ ? നടത്തുക തന്നെ ചെയ്തു. തുറന്ന മൈതാനത് നടത്തിയ മത്സരത്തിൽ കോഴിക്കോട്ടെ ഏറ്റവും വിരൂപയായ ഒരു സ്ത്രീയെ വിരൂപ റാണിയായും ഒരു പുരുഷനെ വിരൂപ രാജനായും തിരഞ്ഞെടുത്തു. അവര്ക്ക് അര്ഹമായ സമ്മാനങ്ങളും കൊടുത്തു. മറ്റൊരു പരിപാടി മുതലക്കുളത്തു അലക്കുകാർ സ്ഥിരമായി തുണി അലക്കിക്കൊണ്ടിരുന്ന കല്ലിനെ ആദരിക്കുക എന്നതായി രുന്നു. കോഴിക്കോട്ടെ നാട്ടുകാരുടെ മുഴുവൻ വിഴുപ്പലക്കി അഴുക്കു മുഴുവൻ ഏറ്റുവാങ്ങുന്ന ആ കല്ലിനെ വൈദ്യര് ഒരു ദിവസം പൊന്നാട തന്നെ അണിയിച്ചു. പൊതുജന സാന്നിദ്ധ്യത്തിൽ. റെയില്വേ സ്റ്റേഷന്റെ അടുത്തു വൈദ്യരുടെ വക ഒരു ഹോട്ടൽ ഉണ്ടായിരുന്നു. ലോകത്തിലെ ആദ്യത്തെ ടെമ്പിൾ അറ്റാച്ച്ട് ഹോട്ടലായിരുന്നു അത്. വൃദ്ധരായ ഭാര്യാ ഭര്ത്താക്കന്മാര്ക്ക് ഇവിടെ കുറഞ്ഞ വാടകയില് താമസിക്കു കയും എന്നും ക്ഷേത്ര ദര്ശനം നടത്തുകയുമായിരുന്നു. തെങ്ങിൽ നിന്ന് തേങ്ങ ഇടാന് ആളുകള് വളരെ കുറവാണെന്ന് കണ്ടു ഒരു സ്വാശ്രയ തെങ്ങുകയറ്റ പരിശീലന കോളേജു അദ്ദേഹം സ്ഥാപിക്കുകയുണ്ടായി. ഒരു കലക്ടര് തെങ്ങ് കയറി തന്നെ ആയിരുന്നു ആ കോളേജു ഉദ്ഘാടനം ചെയ്തത് കുഞ്ചൻ നമ്പ്യാരുടെ രീതിയില് അന്ന് ആള്ക്കാരെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന പല പരിപാടികളും അദ്ദേഹം മുന്കയ്യെടുത് സംഘടിപ്പിച്ചു വന്നു. ഇങ്ങനെയുള്ള പലരും അനുജന്റെ ഉറ്റസുഹൃത്തു ക്കളായിരുന്നു. അനുജൻ അല്പം തീവ്രവാദി കമ്മ്യൂണിസ്റ്റാണോ എന്ന സംശയത്തില് പോലീസിന്റെ നോട്ടപ്പുള്ളിയു മായിരുന്നു എന്ന് കേട്ടു..

അവന്റെ കത്തിൽ നിന്ന് കിട്ടിയ  വിവരം :

അങ്ങനെയിരിക്കുമ്പോൾ അവന്റെ ഒരു സുഹൃത്ത് ബോംബെയിൽ നിന്ന് വിളിച്ചു ചോദിച്ചു ."എടാ നിനക്ക് കുവെയിറ്റിൽ ജോലിക്ക് പോകാന് ആഗ്രഹമുണ്ടോ എങ്കില് നിന്റെ സര്ട്ടിഫിക്കറ്റും ഒക്കെ ആയി മൂന്നു ദിവസത്തിനകം ബോംബെയില് വരുക, ഒരു ഇന്റെര്വ്യൂവിനു ഹാജരാകാൻ തയാറായി". ചുമ്മാ ഒരു രസത്തിനു ആരോടോ കുറച്ചു പണവും കടം വാങ്ങി അനുജൻ മംഗലാപുരം വഴി ബസ്സില് ബോംബെയില് എത്തി. ഇന്ഗ്ലീഷിലും മറ്റും നല്ല അവഗാഹം ഉള്ള അവനെ ജാപ്പനീസ് എഞ്ചിനീയര്മാര്ക്ക് നന്നായി ഇഷ്ടപ്പെട്ടു, അവർ ജെടെക് എന്ന കമ്പനിയില് എഞ്ചിനീയര് ആയി തിരഞ്ഞെടുത്തു. എത്രയും വേഗം ജോലിയിൽ ചേരാന് ആവശ്യപ്പെട്ടു. അന്ന് ടെലകോം ഡിപ്പാര്ട്ടു മെന്റിൽ വിദേശ ജോലിക്ക് അവധി കൊടുക്കുകയില്ല. ജൂനിയർ എഞ്ചിനീയര് ജോലി രാജി വെച്ചു അയാൾ കുവേയിറ്റിലേക്ക് വിമാനം കയറി. അവിടെ കേബിൾ എഞ്ചിനീയര് ആയി ജോലിയില് പ്രവേശിച്ചു. കൂടുതലും കമ്പനി മാനേജരുടെ പേര്സണല് (ടെക്നിക്കൽ) അസിസ്റ്റന്റായിട്ടായി രുന്നു ജോലി. നന്നായി ഭാഷ കൈകാര്യം ചെയ്യാന് അറിയാവുന്നു കൊണ്ടു അയാളുടെ സഹായം മീറ്റിങ്ങുകളിൽ ബോസ്സിന് അത്യാവശ്യമായിരുന്നു. ഇത്രയൊക്കെ ആയിരുന്നു അയാളുടെ കത്തിൽ. ഉണ്ടായിരുന്നത്. അറബി വേഷത്തിൽ അയാളുടെ ഒരു ഫോട്ടോയും. അത്ഭുതം എന്ന് തന്നെ പറയാം ഇവിടെ വിപ്ലവം പ്രസംഗിച്ചു നടന്ന കക്ഷി ഒരു സുപ്രഭാതത്തിൽ വിദേശത്ത് പെട്രോ ഡോളര് ഉണ്ടാക്കുന്ന ജോലി നോക്കുന്നു.

## 32

# മൂന്നു മാസം നീണ്ടു നിന്ന ഒരു പനിയും മറ്റു ചില ആരോഗ്യ പ്രശ്നങ്ങളും ഡല്ഹിയിൽ

പൊതുവേ ഞങ്ങളുടെ നാലുപേരുടെയും ആരോഗ്യനില ഡല്ഹിയിൽ വച്ച് മൂന്നു വര്ഷവും മോശമല്ലായിരുന്നു, അല്ല താരതമ്യേന മെച്ചമായിരുന്നു. ആദ്യത്തെ തണുപ്പുകാലത്ത് കുഞ്ഞുങ്ങളുടെ ടോന്സിലസ് വീങ്ങി പനി വന്നു കൊണ്ടിരുന്നത് ഹോമിയോ ചികിത്സയിൽ മാറി. പിന്നത്തെ രണ്ടു തണുപ്പുകാലത്തു വലിയ വിഷമം ഒന്നും ഉണ്ടായില്ല. പൊതുവേ തണുപ്പ് കാലാവസ്ഥ പിടിക്കാത്ത എനിക്കും വലിയ ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല.

കുഞ്ഞുങ്ങളെ രണ്ടുപേരെയും ഒരു വര്ഷം കഴിഞ്ഞു മുനീര്ക്കയിലെ ചെറിയ സ്കൂളിൽ നിന്ന് സഫ്ദര് ജന്ഗ് എന്ക്ലെവിലെ സെന്റ്. മേരിസ് സ്കൂളിൽ ചേര്ത്തു . ഐ ഐ റ്റി യിൽ നിന്ന് അല്പം കൂടി ദൂരം ഉണ്ടായിരുന്നുവെങ്കിലും കോട്ടയത്തുകാരി ഒരു സ്ത്രീ നടത്തുന്ന സ്കൂളായിരുന്നു. അടുത്തു തന്നെയുള്ള മദേര്സ് ഇന്റര്നാഷണൽ സ്കൂളിലും കേന്ദ്രീയ വിദ്യാലയത്തിലും ശ്രമിച്ചു നോക്കി എങ്കിലും കിട്ടിയില്ല. കേന്ദ്രീയ വിദ്യാലയത്തിൽ ഗവേഷണ വിദ്യാര്ഥികളുടെ കുട്ടികള്ക്ക് പ്രവേശനം പുതുതായി കിട്ടുകയില്ല എന്നറിഞ്ഞു. നേരത്തെ കെവിയില് പഠിച്ചു മറ്റു സ്ഥലത്ത് നിന്ന് മാറ്റം വന്നവര്ക്കു മാത്രമേ പ്രവേശനം കിട്ടുമായി രുന്നുള്ളൂ. മേഹ്രോളി റോഡിൽ ഉള്ള മദേര്സ് ഇന്സ്ടര്നാഷനലില് പ്രവേശന പരീക്ഷ എഴുതിയെങ്കിലും കിട്ടിയില്ല, പ്രത്യേകിച്ചും കുട്ടികൾ രണ്ടു പേരും ഇടയ്ക്കുള്ള ക്ലാസുകളില് പ്രവേശനം

തേടിയത് കൊണ്ടു. അത് കൊണ്ടു സെന്റ് മേരീസ് കൊണ്ടു ത്യപ്തിപ്പെടെണ്ടി വന്നു.

മകൾ ഒരു ദിവസം കുളിമുറിയില് കാല് വഴുതി വീണത് കൊണ്ടു കയ്യുട്ടിനു ചെറിയ പൊട്ടൽ ഉണ്ടായി. അതും കൊണ്ടു സഫ്ദർജന്ഗ് ആശുപത്രിയില് പോയി പ്ലാസ്റ്റര് ഇട്ടു. ഇടത്തെ കയ്യായിരുന്നു പൊട്ടിയത് . അത് കൊണ്ടു കയ്യും തൂക്കി മകൾ സ്കൂളിൽ പോയി തുടങ്ങി. ചില ദിവസം ഞാനോ അല്ലാത്ത ദിവസം ശ്രീമതിയോ മകളെ സ്കൂളിൽ അനുഗമിച്ചു. പൊതുവേ കുട്ടികളെ നല്ലതുപോലെ നോക്കുന്ന സ്കൂളായിരുന്നത് കൊണ്ടു പിന്നീട് അതും വേണ്ടി വന്നില്ല. മകൾ ക്ലാസ്സിലെ വി ഐ പി സ്ഥാനം ശരിക്കും ആസ്വദിച്ചു തുടങ്ങി. ഓരോ ദിവസവും വരുമ്പോൾ അവളുടെ കൂട്ടുകാര് പ്ലാസ്റ്ററിന്മേല് എഴുതിയ പുതിയ വാചകങ്ങൾ കാണിച്ചു തരുമായിരുന്നു. പ്ലാസ്റ്റർ മുറിക്കാൻ ചെന്നപ്പോള് അതിന്മേല് ഒരു നുള്ള് സ്ഥലം പോലും എഴുതാതെ ബാക്കിയുണ്ടായി രുന്നില്ല.

മകന്റെ കണ്ണ് ടെസ്റ്റ് ചെയ്യാന് ഒരിക്കല് AIIMS നോടനുബന്ധിച്ചുള്ള രാജേന്ദ്ര പ്രസാദ് കണ്ണാശുപത്രിയിൽ പോയി. കണ്ണ് ടെസ്റ്റ് ചെയ്തു കണ്ണാടി എഴുതി. ഒരു ചെറിയ പ്രശ്നം മാത്രം. കണ്ണ് പരിശോധിക്കാൻ കണ്ണില് മരുന്നൊഴി ച്ചാൽ സാധാരണ പരമാവധി 24 മണിക്കൂറിനകം കണ്ണ് പൂർവസ്ഥിതിയിൽ ആവേണ്ടതായിരുന്നു. പക്ഷെ അയാളുടെ കൃഷ്ണമണി വികസിച്ച രീതിയില് കുറെ ദിവസം തുടര്ന്നു. അതുകൊണ്ടു ഒന്നു രണ്ടു പ്രാവശ്യം അവിടെ വീണ്ടും പോകേണ്ടി വന്നു. കണ്ണിൽ വേറെ മരുന്നൊഴിച്ചു ഒന്ന് രണ്ടാഴ്ച കൊണ്ടു അത് നേരെയായി. ചിലയാള്ക്കാര്ക്ക് അങ്ങനെയായിരിക്കുമെന്നു അവർ സമാധാനിപ്പിച്ചു.

പക്ഷെ ആരോഗ്യ വിഷയത്തിൽ ശരിക്കും ബുദ്ധി മുട്ടിയതും മുട്ടിച്ചതും ശ്രീമതി ആയിരുന്നു. ഒന്നാമത്തെ മദ്ധ്യവേനൽ അവധിക്കു അമ്മയും മക്കളും നാട്ടിൽ പോയി തിരിച്ചു വന്നപ്പോൾ മുതല് ശ്രീമതിക്ക് ചെറിയ പനി മാറാതെ തുടര്ന്നു. വലിയ പനിയൊന്നും അല്ല, 99 – 100 ഡിഗ്രിക്കു മേല് പനിയില്ല. അമ്മാവൻ ഇവരെ കൂട്ടിക്കൊണ്ടു വന്ന ശേഷം താജ്മഹലും ഡല്ഹിയും കണ്ടു തിരിച്ചു പോയി, രണ്ടു മാസം കഴിഞ്ഞിട്ടും പനി മാറുന്നില്ല. ശ്രീമതി ഇന്ഗ്ലീഷ്ടു മരുന്ന് കഴിക്കുന്നതില് മടി ഉള്ളയാളായതു കൊണ്ടു കോട്ടയ്ക്കല് ആര്യവൈദ്യശാലയുടെ ന്യൂ ഡല്ഹി ശാഖയില് ഒരു വൈദ്യനെ കണ്ടു അരിഷ്ടവും കഷായവും ഒക്കെ കഴിച്ചു നോക്കി. എന്നിട്ടും പനി വിട്ടുമാറുന്നില്ല. ഞങ്ങളുടെ ഐ ഐ റ്റി യിലെ ആശുപത്രിയിൽ പല പ്രാവശ്യം പോയെങ്കിലും പ്രയോജനം ഉണ്ടായില്ല. മെല്ലെ മെല്ലെ പനി മാറാതെ മൂന്നു മാസത്തോളം ആയി. ഞാൻ വിഷമിച്ചു. പൊതുവേ ആര് ദിവസത്തിൽ കൂടതല് പനി നിന്നാല് ടൈഫോയ്ടോ മറ്റോ ആണോ എന്നും സംശയിച്ചു. ആയിടെ ഐഐററി യിലെ ആശുപത്രിയിൽ ആഴ്ച്ചയില് രണ്ടു ദിവസം ഒരു ആമാശയ രോഗവിദഗ്ധന് വരുന്നുണ്ടായിരുന്നു. ആരോ പറഞ്ഞു അദ്ദേഹത്തെ കാണിച്ചു നോക്കാൻ.. നല്ല പ്രായമുള്ള ഒരു ഡോക്ടർ. അദ്ദേഹം വിവരങ്ങള് എല്ലാം ചോദിച്ചറിഞ്ഞ ശേഷം ഒരു കുപ്പിയിൽ നിന്ന് ഗ്യാസിനുള്ള ജെലൂസില് ദ്രാവകം ഒരു വലിയ സ്പൂൺ കുടിപ്പിച്ചു . അര മണിക്കൂർ കഴിഞ്ഞു ടെമ്പരേച്ചർ നോക്കാന് പറഞ്ഞു. അത്ഭുതം എന്ന് പറയട്ടെ ശ്രീമതിയുടെ ടെമ്പരേച്ചർ സാധാരണ നിലയിലെത്തി. ഒരു കുപ്പി ജെലൂസില് വാങ്ങി മൂന്നു നാല് ദിവസം കഴിക്കാൻ പറഞ്ഞു അദ്ദേഹം. അപ്പോൾ രോഗ

ഇതായിരുന്നു വയറ്റില് ഗ്യാസ് ഇളകിയതായിരുന്നു പനിക്കു കാരണം.

ശ്രീമതി വേനൽ അവധിക്കു നാട്ടില് പോയപ്പോള് ഇഷ്ട ഭോജ്യമായ ചക്കയും മാങ്ങയും കുറെ കൂടുതല് കഴിച്ചു എന്ന് തോന്നുന്നു. ഡല്ഹിയിൽ അന്ന് ഇത് രണ്ടും അത്ര ലഭ്യമായിരുന്നില്ല. അത് കൊണ്ടു അയാൾ മനസ്സ് നിറയെ ചക്ക കറിയായും പഴുപ്പിച്ചും മാമ്പഴവും ഒക്കെ വാരി വലിച്ചു തിന്നത് കാരണം ഗ്യാസ് ഇളകിയതായിരുന്നു ഈ ചെറിയ പനിക്ക് കാരണം. ഗ്യാസ് ഇളകിയാലും പനി വരുമെന്നത് പുതിയ അറിവായിരുന്നു ഞങ്ങള്ക്കെല്ലാം.

അങ്ങനെ ഈ ഒന്നു രണ്ടു നിസ്സാരമായ ആരോഗ്യ പ്രശ്നങ്ങൾ മാത്രമേ ഞങ്ങള്ക്ക് ഡല്ഹിയിൽ ഉണ്ടായുള്ളൂ എന്നത് വളരെ ആശ്വാസമായി. എന്റെ പഠിത്തത്തെ ഇതൊന്നും കാര്യമായി ബാധിക്കുന്ന നിലയിലേക്ക് വഷളായില്ല എന്നതു തന്നെ വലിയ സമാധാനം ആയിരുന്നു.

PHOTO from Google Images



## 33

# ഐ ഐ റ്റി യിലെ അവസാന മാസങ്ങൾ

അങ്ങനെ ഡല്ഹിയിലെത്തിയിട്ട വര്ഷം മൂന്നാകാന് പോകുന്നു. ഗവേഷണത്തിൽ മോശമല്ലാത്ത വിജയം നേടി എന്ന് രണ്ടു ഗൈഡന്മാരും അംഗീകരിച്ചു. നാല് പ്രധാന പ്രബന്ധങ്ങൾക്കുള്ള ഫലങ്ങള് കിട്ടിയിട്ടുണ്ട്. മൂന്നെണ്ണം എഴുതി അയക്കുകയും ചെയ്തു. നാലാമത്തേതിന്റെ രൂപരേഖയും ആയിട്ടുണ്ട്. ജൂലായ് ആദ്യം തിരിച്ചു ആറീസിയില് ചേരണമല്ലോ എന്ന് കരുതി തീസിസിന്റെ ജോലി ഡിസംബറിൽ തന്നെ ഞാന് തുടങ്ങിയിരുന്നു. കുറേശ്ശെ എഴുതിത്തുടങ്ങുകയും ചെയ്തു.

എന്നാൽ ഗൈഡന്മാരോടു തീസിസിന്റെ കാര്യം ജനുവരിയിൽ ആണ് സൂചിപ്പിച്ചത്. രണ്ടു പേരും വായിച്ചു നോക്കി തെറ്റ് തിരുത്തി തരാൻ ഏതായാലും നാലഞ്ചു മാസം എങ്കിലും എടുക്കുമെന്ന് തീര്ച്ചയായതു കൊണ്ടു തന്നെ. ( ഓടി കൊണ്ടിരിക്കുന്ന പട്ടിയെ ഒരു മുഴം നീട്ടി എറിയണമെന്നാണല്ലോ പണ്ടുള്ളവർ പറയുന്നത്) . പോരാഞ്ഞു കുട്ടികളെ കോഴിക്കോട്ടു സ്കൂളിൽ ചേര്ക്കാന് മേയ് മാസം പോകുകയും വേണം . ഇതെല്ലാം മനസ്സിൽ വച്ചുകൊണ്ടാണ് ജനുവരിയില് തന്നെ അവരോടു സൂചിപ്പിച്ചത്. ഞാൻ തന്നെ തീസിസിന്റെ അദ്ധ്യായങ്ങളും ആകെക്കൂടിയുള്ള രൂപരേഖയും ഉണ്ടാക്കി രണ്ടു പേരെയും കാണിച്ചു.

തീസിസിന് ആകെ ഏഴു അദ്ധ്യായം. നാല് പ്രബന്ധങ്ങളിലെ വിഷയങ്ങൾ നടുക്കത്തെ അദ്ധ്യായങ്ങൾ. ആദ്യത്തെ അവതരണ (Introduction) അദ്ധ്യായം, രണ്ടാമത്തെതു മുമ്പ്

മറ്റുള്ളവർ ഈ മേഖലയില് ചെയ്ത ഗവേഷണത്തിന്റെ ചുരുക്കം( literature survey), അവസാനത്തെ അദ്ധ്യായത്തിൽ ചെയ്ത ഗവേഷണ ഫലങ്ങളുടെ താരതമ്യ പഠനവും നിഗമന ങ്ങളും അങ്ങനെ ഏഴ് അദ്ധ്യായങ്ങൾ. ഇതൊക്കെ വളരെ നാളുകൾ മനസ്സില് കൊണ്ടു നടന്നിട്ടാണ് പ്രൊഫസര്മാ രോട് പറഞ്ഞത്.

എന്റെ രൂപ രേഖ പൊതുവേ അവർ അംഗീകരിച്ചു എങ്കിലും ഒരു കാര്യത്തിൽ ഗൈഡന്മാര് തമ്മില് ചെറിയ അഭിപ്രായ വ്യത്യാസം ഉണ്ടായി. ഞങ്ങൾ ചെയ്ത ഗവേഷണ ഫലങ്ങള് മിക്കവാറും ഡെഹ്രാഡൂണിലെ പെട്രോളിയം ഗവേഷണ സ്ഥാപനത്തിൽ നിന്ന് കൊണ്ടു വന്ന ഡാറ്റായില് ആയിരുന്നു പ്രയോഗിച്ചു നോക്കിയത്. പൊതുവേ തീസിസിലെ പ്രധാന പ്പെട്ട നിഗമനങ്ങളും സീസ്മിക്ക് ഡാറ്റായുടെ പ്രായോഗിക അപഗ്രഥനത്തിനു ഉതകുന്നതുമായിരുന്നു. എന്നാല് ഒരു അദ്ധ്യായത്തിലെ മാത്രം നിഗമനങ്ങൾ എത്ര ശ്രമിച്ചിട്ടും പ്രായോഗിക ഡാറ്റായിൽ പ്രയോഗിക്കാന് കഴിയാതെ വന്നു. കമ്പ്യൂട്ടരിൽ ഞങ്ങള് തന്നെ ഉണ്ടാക്കിയ ഡാറ്റയില് സാമാന്യം നല്ല ഫലങ്ങൾ കിട്ടിയിട്ടും ഉണ്ട്. അല്പ്പം പുതുമയുള്ള തിയറിയും ഇതിൽ പ്രയോഗിച്ചിട്ടുണ്ട്. ഇതിന്റെ പ്രധാന ആശയം പറഞ്ഞു തന്നത് സഹ ഗൈഡ് ആയ ഡോ സുരേന്ദ്രപ്രസാദ് ആയിരുന്നു. ഒരു വര്ഷത്തിൽ കൂടുതല് ഞാൻ അതിനു വേണ്ടി പണിയെടുത്തിട്ടും ഉണ്ടായിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ ഒരു പ്രബന്ധം എഴുതിയത് നല്ല നിലവാരമുള്ള ഒരു ജേര്ണലിൽ (IFAC Journal Automatica) പ്രാഥമികമായി സ്വീകരിക്കപ്പെടുകയും ചെയ്തിരുന്നു. പക്ഷെ ഈ ഫലങ്ങൾ തീസിസിലെ പൊതുവായ നിഗമനങ്ങളോടു ഒത്തു ചേര്ന്ന് നില്ക്കുന്നില്ലല്ലോ എന്നായിരുന്നു പ്രൊഫസരുടെ

വാദം. കാര്യം ശരി തന്നെ. അതു കൊണ്ടു " ഈ അദ്ധ്യായം ഒഴിവാക്കിയാലും തനിക്കു പി എച് ഡി കിട്ടാനുള്ള വക ഉണ്ടെന്നു" സാർ പറഞ്ഞു. ഇതു ചേര്ത്താല് തന്റെ തീസിസിന്റെ പ്രധാന ആശയത്തിനോടു ചേരുകയില്ല, അക്കാരണത്താൽ ' ഏച്ചു വെച്ചാൽ മുഴച്ചിരിക്കും എന്നത് പോലെയാവും എന്നൊക്കെ ആയിരുന്നു പ്രൊഫസരുടെ വാദം. പക്ഷെ എനിക്കും ഡോ പ്രസാദിനും ഇത് ചേര്ക്കണം എന്നായിരുന്നു. എന്നെ സംബന്ധിച്ചാണെങ്കിൽ കുറെയേറെ ബുദ്ധിമുട്ടി കിട്ടിയതായിരുന്നു ഈ ഫലം, (കാക്കയ്ക്ക് തൻ കുഞ്ഞു പൊന്കുഞ്ഞു തന്നെയല്ലേ ) നല്ല ഒരു ജേര്ണലിൽ ഒരു പ്രബന്ധം ആയി സ്വീകരിക്കപ്പെട്ടിട്ടും ഉണ്ട്, പിന്നെ ഡോ പ്രസാദിനു അദ്ദേഹത്തിന്റെ സ്വന്തം ആശയം ആണെന്നുള്ള പ്രത്യേകതയും.. ഇതൊക്കെ കൊണ്ടു ഒരാഴ്ച്ച ഞങ്ങളുടെ തര്ക്കം നീണ്ടു നിന്നു. അവസാനം പ്രൊഫസർ , പകുതി മനസ്സോടെ. ഞങ്ങളുടെ അഭിപ്രായം സ്വീകരിച്ചു . ഒരു വ്യവസ്ഥയിൽ മാത്രം . അവസാന അദ്ധ്യായത്തിലെ താരതമ്യപഠനത്തില് നിന്ന് ഇതൊഴിവാക്കിയെ പറ്റൂ എന്നതായിരുന്നു വ്യവസ്ഥ.

അങ്ങനെ തീസിസിന്റെ ഉള്ളടക്കം ഫെബ്രുവരിയില് തന്നെ രണ്ടു പേരും അംഗീകരിച്ചു തന്നു. പിന്നെ എഴുതുക എന്നതും ഏറ്റവും പ്രധാനപ്പെട്ട വിവിധ അദ്ധ്യായങ്ങളില് കൊടുക്കുന്ന ഫലങ്ങളെ സംയോജിപ്പിച്ച് അവസാന അദ്ധ്യായത്തിലെ നിഗമനങ്ങൾ ഉണ്ടാക്കുക എന്നതുമായിരുന്നു പ്രധാന ജോലി. പല കാലങ്ങളില് ആയി ചെയ്ത കംപ്യൂട്ടര് സിമുലെഷന് ചിലതൊക്കെ വീണ്ടും ചെയ്യേണ്ടി വന്നു. എന്നാലും മേയ് മാസം പകുതിയായപ്പോൾ ആദ്യത്തെയും അവസാന ത്തെയും അദ്ധ്യായങ്ങൾ ഒഴികെ ബാക്കി എല്ലാം

എഴുതിക്കഴിഞ്ഞു. ആദ്യം ഡോ പ്രസാദ് നോക്കിയതിനു ശേഷം വേണ്ട മാറ്റങ്ങൾ വരുത്തി വീണ്ടും എഴുതി പ്രൊഫസര്ക്ക് കൊടുക്കും. രണ്ടു പേരും അധികം താമസിപ്പി ക്കാതെ നോക്കി തന്നു കൊണ്ടിരുന്നത് കൊണ്ടു മൂന്ന് വര്ഷം തീരുമ്പോഴെക്ക് തീസിസ് സമര്പ്പിക്കാന് കഴിയും എന്ന് ബോദ്ധ്യമായി.

കുട്ടികളെ സ്കൂളിൽ കോഴിക്കോട്ടെ നല്ല സ്കൂളുകളില് ചേര്ക്കാന് കോലപ്പൻ പിള്ള സാര് തന്നെ സഹായിച്ചു. അവര്ക്ക് സാമാന്യം നല്ല മാര്ക്കുണ്ടായിരുന്നത് കൊണ്ടു കാര്യം എളുപ്പമായി. . പ്രത്യേകിച്ചും മകള്ക്ക്. മകളെ അന്നും ഇന്നും നഗരത്തിലെ ഏറ്റവും മെച്ചപ്പെട്ട സ്കൂളുകളിൽ ഒന്നായ പ്രോവിഡന്സ് ഹൈസ്കൂളിലും മകനെ സിൽവര് ഹില്ല്സ് സ്കൂളിലും ചേര്ക്കാനായിരുന്നു ശ്രമം . കുട്ടികളെ കാണാതെ പറ്റുകയില്ല എന്ന് തീര്ച്ച പറഞ്ഞെങ്കിലും പ്രോവിഡന്സിലെ സിസ്റ്റർമാർ പകുതി സമ്മതിച്ചിരുന്നു, പ്രത്യേകിച്ച് ആറീസി യിലെ അധ്യാപകരുടെ കുട്ടികളോടുള്ള മമത കൊണ്ടു തന്നെ പക്ഷെ മകന്റെ കാര്യം ആയിരുന്നു കൂടുതൽ വിഷമം . സിൽവര് ഹില്സില് അവര്ക്ക് അന്ന് അവനെ ചേർക്കേണ്ട ക്ലാസിൽ ഒരു ബാച്ച് മാത്രമേ ഉണ്ടായിരുന്നുള്ളൂ. കുട്ടികൾ ആവശ്യത്തിനു കിട്ടിയാൽ രണ്ടാമത് ഒരു ബാച്ചും കൂടി തുടങ്ങും രണ്ടാമത്തെ ബാച്ച് തുടങ്ങുകയാണെങ്കിൽ അവനെ ചേര്ക്കാം എന്ന് ഫാദർ പറഞ്ഞു. അങ്ങനെ കുട്ടികളെയും ശ്രീമതിയെയും ആറീസിയില് ആക്കാന് മേയ് ഇരുപതോടു കൂടി ജയന്തി ജനതയിൽ പുറപ്പെടാന് ടിക്കറ്റ് ബുക്ക് ചെയ്തു.

## 34

# കോഴിക്കോട്ടേക്ക് മടക്ക യാത്ര

കഴിഞ്ഞ ലക്കത്തിൽ പറഞ്ഞത് പോലെ കുട്ടികളെ ജൂണ് മാസമാദ്യം സ്കൂളിൽ അയക്കേണ്ടിയിരുന്നത് കൊണ്ടു മേയ് അവസാനം കോഴിക്കോട്ടേക്ക് പുറപ്പെടുക തന്നെ ചെയ്തു. മൂന്നു വര്ഷമായി അല്പാല്പമായി വാങ്ങി കൂട്ടിയ സാധനങ്ങളിൽ ഒഴിവാക്കാൻ അധികം ഇല്ലായിരുന്നു. പ്രധാനപ്പെട്ടവ കുറച്ചു പുസ്തകങ്ങളും പാത്രങ്ങളും മറ്റുമായിരുന്നു. അന്ന് ഡല്ഹിയിൽ മാത്രം കിട്ടിയിരുന്ന വളരെ കുറച്ചു മാത്രം മണ്ണെണ്ണ ചിലവാകുന്ന ഇന്ത്യൻ ഓയില് കമ്പനി ഇറക്കിയ നൂതന് എന്ന പേരുള്ള സ്റ്റോവ് ഒന്ന് രണ്ട് പേര്ക്ക് വാങ്ങാന് ആവശ്യപ്പെട്ടിരുന്നു. അതും വാങ്ങി, ഒഴിവാക്കാൻ പറ്റുന്ന തെല്ലാം ഒഴിവാക്കി. കോലപ്പൻ പിള്ള സാറിന്റെ അളിയന് കൃഷ്ണപിള്ള തന്നെ ആയിരുന്നു സഹായം. അയാള് വലിയ രണ്ടു പെട്ടി ഉണ്ടാക്കിക്കൊണ്ടുവന്നു. അതിനകത്ത് പാത്രങ്ങൾ എല്ലാം കയറ്റി, കുറെ പുസ്തകങ്ങളും എന്തിന് കുറെ വസ്ത്രങ്ങള് വരെ അതിനകത്ത് കയറ്റാന് കഴിഞ്ഞു. വീട്ടുപയോഗത്തിന് വാങ്ങിയിരു ന്ന പ്ലാസ്റ്റിക് ടേപ്പ് കൊണ്ടു കെട്ടിയ ഒരു മടക്ക കട്ടിലും രണ്ടു മടക്ക കസേരകളും ഫ്രിഡ്ജും കൂടെ കൊണ്ടു പോകാൻ തീരുമാനിച്ചു. ഫ്രിട്ജിനു നല്ല മരത്തിൽ കൂടുണ്ടാക്കി തന്നത് കൃഷ്ണൻ തന്നെ. എല്ലാം കൂടി ഞങ്ങൾ നാലുപേരുടെ ട്രെയിനിലെ ലഗ്ഗേജു പരിധിയിൽ നിന്ന് കുറെയധികം കൂടുതൽ ഉണ്ടായിരുന്നു.

ജയന്തി ജനതാ മംഗലാപുരത്തേക്കുള്ള യാത്ര തുടങ്ങുന്നത് ദക്ഷിണ ദല്ഹിയിലെ ഹസ്രത് നിസാമുദ്ദീന് റെയിൽവേ സ്റ്റേഷനില് നിന്നായിരുന്നു. നമ്മുടെ സാധനങ്ങൾ എല്ലാം

ബ്രെയ്ക്ക് വാനിൽ തന്നെ ഇട്ടാല് മാത്രമേ നമ്മുടെ കൂടെ കോഴിക്കോട്ടു എത്തിക്കാൻ കഴിയൂ എന്നാരോ പറഞ്ഞതനുസരിച്ച് റെയില്വെയിലെ പോര്ട്ടർ മാര്ക്കും പാര്സൽ ക്ലെര്ക്കിനും അവര് പറഞ്ഞ തുക കൊടുത്തു സാധനം വണ്ടിയിൽ കയറ്റി. ഞങ്ങളുടെ സാധനങ്ങൾ ബ്രെയ്ക്ക് വാനിൽ തന്നെ ആണെന്ന് പറഞ്ഞു സാധനം കയറ്റിയ വാൻ കാണിക്കുകയും ചെയ്തു. ഞാനും കുടുംബവും അല്ലാതെ മറ്റു സുഹൃത്തുക്കള് ആരും ഇല്ല കൂടെ. കോഴിക്കോട്ടു കോലപ്പന് പിള്ള സാര് പോര്ട്ടർമാരെ ബുക്ക് ചെയ്തു നില്ക്കാമെന്നു പറഞ്ഞിരുന്നു. വഴിയിൽ വച്ച് ഇടയ്ക്കൊന്നു നോക്കാം എന്ന് പറഞ്ഞു നാഗപ്പൂർ വച്ച് വണ്ടിയുടെ ഒരറ്റം മുതല് മറ്റേ അറ്റം വരെ നോക്കിയെങ്കിലും നമ്മുടെ സാധനം കയറ്റിയ പാര്സൽ വാന് കണ്ടില്ല. എന്താണെന്ന് ഗാര്ഡിനോടു അന്വേഷിച്ചപ്പോളാണ് അറിയുന്നത് നമ്മുടെ സാധനങ്ങൾ , രണ്ടു വലിയ പെട്ടിയും ഫ്രിഡ്ജും ബ്രേക്ക് വാനിനു പകരം പാര്സൽ വാനിലാണ് കയറ്റിയത് എന്ന്. ജയന്തിജനതായുടെ ബ്രെയ്ക്ക് വാൻ ഷോരണൂരില് നിന്ന് കൊച്ചിയിലേക്കായിരിക്കും പോകുന്നതു എന്നും. പാര്സൽ വാൻ ഇടയുക്കുള്ള സ്റ്റേഷനില് വേര്പെടുത്തി കുറെ സാധനങ്ങൾ ഇറക്കി , വേറെ സാധനങ്ങൾ കയറ്റി പുറകെ വരുന്ന വേറെ ഏതെങ്കിലും ട്രെയിനിൽ ബന്ധിപ്പിച്ചു മെല്ലെ മെല്ലെയേ കോഴിക്കോട്ടു എത്തുക ഉള്ളത്രേ. എവിടെയൊക്കെ നിർത്തുമെന്നോ എന്ന് കോഴിക്കോട്ടു എത്തുമെന്നോ ഒന്നും പറയാൻ വയ്യ എന്നും ഗാര്ഡ് പറഞ്ഞു. വെറുതെ പണം കൊടുത്തത് മിച്ചം, മദ്രാസി ക്ക് വീണ്ടുമോര് പാര കുടി.

ചുരുക്കത്തിൽ കോഴിക്കോട്ടു ഇറങ്ങിയപ്പോള് അത്യാവശ്യം വേണ്ട പല സാധനങ്ങളും, ദൈനം ദിന പാചകത്തിനുള്ള

പാത്രങ്ങള് വരെ വലിയ പെട്ടിയിലായിപ്പോയി. അത്യാവശ്യത്തിനുള്ള വസ്തുങ്ങളും കട്ടിലും കസേരയും മറ്റുള്ളവര്ക്ക് വേണ്ടി വാങ്ങിയ നൂതൻ സ്റ്റൌവും കൂടെ കമ്പാര്ട്ടുമെന്റിൽ വച്ചത് മാത്രം കയ്യില് കിട്ടി. ബ്രേക്ക് വാനില് നിന്ന് ഭാരമുള്ള സാധനങ്ങളിറക്കാന് വേണ്ടി നിര്ത്തിയ പോര്ട്ടർമാരെയും ആര് ഈ സി യില് നിന്ന് വാടകയ്ക്ക്എടുത്തു കൊണ്ടു വന്ന മിനി ലോറിയും പറഞ്ഞു വിട്ടു ഞങ്ങൾ ഒരു ടാക്സിയില് ആര് ഈ സി യില് എത്തി.

ഡല്ഹിയിൽ എത്തിയപ്പോഴത്തെ പോലെ ആദ്യ ദിവസം കോലപ്പൻ പിള്ളസാറിന്റെ വീട്ടില് കഴിഞ്ഞു. ഞാൻ ആര് ഈ സി യിൽ തിരിച്ചു താമസിക്കാന് ഇടം ഇല്ലാത്തത് കൊണ്ടു തല്ക്കാലം ഒരു ക്വാര്ട്ടെര്സ് കിട്ടുമോ എന്ന് നോക്കി. ഒരു ക്വാര്ട്ട്ര് ഒഴിവുണ്ടായിരുന്നു, പക്ഷെ ഞാൻ അവധിയില് ആയതു കൊണ്ടു അലോട്ട് ചെയ്യാൻ നിയമം ഇല്ല എന്നറിഞ്ഞു , ബാക്കി അവധി ക്യാന്സൽ ചെയ്തു ഡിപ്പാര്ട്ടു മെന്റിൽ ജോയിന് ചെയ്തു. ക്വാര്ട്ടെര്സ് അലോട്ട് ചെയ്തു വാങ്ങി. D9B എന്ന ക്വാര്ട്ടർ ആയിരുന്നു കിട്ടിയത്. കോഴിക്കോട് മുക്കം റോഡിനടുത്തു തന്നെ. കുട്ടികള്ക്ക് സ്കൂളിൽ പോകാനും വീട്ടുകാരിക്ക് ഷോപ്പിംഗ് കേന്ദ്രത്തിനും ഒക്കെ അടുത്തുള്ളതായിരുന്നു ആ ക്വാര്ട്ടെര്സ്. ഞങ്ങൾ ഡല്ഹിയിൽ പോയപ്പോള് പല വീടുകളില് ആയി ഇട്ടിരുന്ന ഫര്ണിച്ചർ എല്ലാം പെറുക്കിയെടുത്തു കൊണ്ടു വന്നു. ടൌണിൽ പോയി അത്യാവശ്യം പാചകത്തിനുള്ള പാത്രങ്ങളും വാങ്ങി. , ഗ്യാസ് കണക്ഷനും ശരിയാക്കി വീട്ടിലെ അടുക്കളയിലേക്കുള്ള കാര്യങ്ങൾ ശരിയാക്കി. അടുത്ത ദിവസം തന്നെ കുട്ടികളെ സ്കൂളില് ചേര്ത്തു. ഭാഗ്യത്തിന് സിൽവര് ഹില്സില് രണ്ടാമത്തെ ബാച്ചു തുടങ്ങാന് ആളെ

കിട്ടിയത് കൊണ്ടു മകനും പ്രവേശനം കിട്ടി .മകള്ക്ക് പ്രോവിഡന്സ് ഗേൾസ് സ്കൂളിലും. അങ്ങനെ ഒരു വിധം എല്ലാം ശരിയാക്കി ഞാൻ തിരിച്ചു പുറപ്പെട്ടു.

ക്യാമ്പസ്സില് ആയതു കൊണ്ടു എല്ലാവരുടെയും, പ്രത്യേകിച്ച്, കോലപ്പൻ പിള്ള സാറിന്റെയും കുടുംബത്തിന്റെയും, സഹായം ഉണ്ടായിരുന്നത് കൊണ്ടു ശ്രീമതിക്ക് കാര്യങ്ങൾ മാനേജു ചെയ്യാമെന്നുറപ്പ് ഉണ്ടായിരുന്നു. ഞാൻ തിരിച്ചു പോകുന്നത് വരെ എല്ലാ ദിവസവും റെയില്വേ സ്റ്റേഷനിൽ ചെന്ന് അന്വേഷിച്ചു കൊണ്ടിരുന്നു. നമ്മുടെ സാധങ്ങൾ വന്നോ എന്നറിയാൻ. ഞാൻ തിരിച്ചു പോകുന്നതിനു മുമ്പ് സാധനം കിട്ടിയില്ല, അതു കൊണ്ടു ഒരു പോര്ട്ടരെ നമ്മുടെ സാധനം ബുക്കു ചെയ്ത കടലാസും ഏല്പിച്ചു മേൽവിലാസം എതിയ ഒരു പോസ്റ്റ്ട്ടു കാര്ഡും ഏല്പ്പിച്ചു. സാധനം വന്നാല് ശ്രീമതിയെ അറിയിക്കാൻ. റെയില്വേ സ്റ്റേഷനില് ഇങ്ങനെ ദൂരസ്ഥലത്ത് നിന്നു വന്ന ചില ഫ്രിഡ്ജുകൾ കംപ്രസ്സര് പൊട്ടി കിടക്കുന്നത് കണ്ടു ഞങ്ങൾ മോഹിച്ചു വാങ്ങിയ ഫ്രിഡ്ജു എതു രൂപത്തിലായിരിക്കും നമുക്ക് തിരിച്ചു കിട്ടുക എന്ന് ഭയപ്പെട്ടു. വളരെ കുറച്ചുമാത്രം ഉള്ള കയറ്റിറക്ക ജോലിക്കാര് ഉള്ള റെയില്വേയിലെ ജോലിക്കാർ അശ്രദ്ധമായി കൈകാര്യം ചെയ്യുന്നത് കൊണ്ടാണ് സാധനങ്ങൾ ഇങ്ങനെ പൊട്ടി പൊളിഞ്ഞു പോകുന്നത് എന്നാള്ക്കാർ പറഞ്ഞു. കൂടതൽ സ്ഥലത്ത് കയറ്റി ഇറക്കി വീണ്ടും കയറ്റുമ്പോൾ ഉണ്ടാകുന്ന തകരാറുകളായിരുന്നു ഇത്. സാധനം വന്നാല് ആരെയെങ്കിലും വിട്ടു അതെടുപ്പിക്കാനും ഏല്പ്പിച്ചിരുന്നു. എന്നാൽ ഞാൻ തീസിസ് സമര്പ്പിച്ചു ജൂലായ് പകുതി കഴിഞ്ഞു തിരിച്ചു വന്നതിനു ശേഷം ആണ് ഞങ്ങള്ക്ക് ഫ്രിഡ്ജും രണ്ടു പെട്ടിയും റെയില്വേയിൽ നിന്ന് തിരിച്ചു കിട്ടിയത്. ഭാഗ്യ വശാൽ

സാധനങ്ങൾ ഒന്നും കേടായില്ല, കൃഷ്ണ പിള്ളയുടെ പെട്ടിയും ഫ്രിഡ്ജിന്റെ പാക്കിങ്ങും ഒന്നാം തരമായിരുന്നത് കൊണ്ടു , ഒരു കേടുപാടും കൂടാതെ എല്ലാം തിരിച്ചു കിട്ടി, അല്പ്പം വൈകി എങ്കിലും.

## 35

# ഗവേഷണ യജ്ഞത്തിന്റെ അവസാനം

കുട്ടികളെയും വീട്ടുകാരിയേയും ചാത്തമംഗലത്ത് ക്യാമ്പസിലാക്കി ജയന്തി ജനതയില് തന്നെ തിരിച്ചു വന്നു. യാത്രക്കിടയിൽ പ്രത്യേകിച്ച് ഒന്നും. പറയാനില്ല. എങ്കിലും പതിവ് പോലെ ഞങ്ങളുടെ ജയന്തി ജനതാവണ്ടി പുലര്ച്ചെ 6 30 – 7 മണിക്ക് വിജയ വാഡാ സ്റ്റേഷനിലെക്കെത്തുമ്പോള് ഉള്ള കാഴ്ച ഇത്തവണയും വ്യത്യസ്തമല്ല, ഇത് ഒരിക്കലും മറക്കാനാകുന്നില്ല. സ്റ്റേഷനിലെക്കുള്ള വഴിയിൽ റെയില് പാളത്തിന്റെ രണ്ടു വശത്തും നൂറു കണക്കിന് ആള്ക്കാർ ഒരു ചെമ്പു മൊന്തയിൽ വെള്ളവുമായി എഴുന്നേറ്റു നില്ക്കുന്നത് കാണാം, പ്രത്യേകിച്ചും വിവിധ പ്രായക്കാരായ സ്ത്രീകൾ. പുരുഷന്മാർ വണ്ടി കടന്നു പോകുന്നത് സാരമാക്കാതെ അവരുടെ വിസര്ജ്ജന പ്രക്രിയ അനുസ്യൂതം തുടര്ന്നു കൊണ്ടിരുന്നു. പുലരുമ്പോൾ ഉറക്കച്ചടവോടെ പുറത്തേക്കു നോക്കുമ്പോൾ കാണുന്ന ഈ കാഴ്ച എത്രമാത്രം വെറുപ്പും അറപ്പും ഉണ്ടാക്കുന്നു എന്നു പറയാതിരിക്കാൻ വയ്യ. നമ്മുടെ വൃത്തിഹീനമായ രീതികളെപ്പറ്റി വിദേശ പത്രങ്ങളിലും മറ്റു മാധ്യമങ്ങളിലും ഇത്തരം പ്രകടനങ്ങളാണ് നമ്മുടെ നാടിന്റെ വിലയിടിച്ചു കാണിക്കുന്നത് എന്ന് പറയാതെ വയ്യ. പൊതുവേ മലയാളികളിൽ ശരീര വൃത്തിയില് മറ്റു സംസ്ഥാനക്കാരെക്കാൾ മുമ്പിലാണെങ്കിലും മാലിന്യം എവിടെയും വലിച്ചെറിയാൻ യാതൊരു ക്ലേശവും ഇല്ലാത്തവരാണ് അന്നും ഇന്നും നമ്മൾ എന്ന് ഖേദപൂർവം രേഖപ്പെടുത്തട്ടെ.

തിരിച്ചെത്തി തീസിസിലെ ബാക്കി തെറ്റ് തിരുത്തൽ പ്രക്രിയ പൂര്ത്തിയാക്കി ടൈപ്പിങ്ങ് തുടങ്ങാറായി. ഞാൻ ആദ്യം മുതലേ പ്രബന്ധങ്ങളും മറ്റും ടൈപ്പ് ചെയ്യിക്കുന്ന ഒരു മലയാളി നമ്പ്യാർ ഉണ്ടായിരുന്നു. ഐ ഐ റ്റി യിൽ തന്നെ അന്ന് ആഫീസ് ഉണ്ടായിരുന്ന ഐ എസ് റ്റി ഇ (Indian Society for Technical Education - ISTE ) യിലെ സ്റ്റെനോ ആയിരുന്നു അദ്ദേഹം . തമിഴ്നാട്ടു സര് വീസില് നിന്ന് ISTE പ്രോഗ്രാം കോര്ഡിനേറ്റർ പ്രൊഫ. ഹെഗ്ഡെയുടെ വിശ്വസ്തൻ, കൂടെ വന്നതാണ്. താൻ ചെയ്യുന്ന ജോലിയില് ഇത്രമാത്രം ആത്മാര്ഥതയുള്ള ഒരാളെ കാണാൻ വിഷമമായിരുന്നു.

കാലം 1981 ആണെന്നോര്ക്കണം. തീസിസിന്റെ അഞ്ചു കോപ്പിയാണ് സബ്മിറ്റ് ചെയ്യേണ്ടത്. എനിക്ക് രണ്ടു കോപ്പിയും ONGC ക്ക ഒന്നും കൂട്ടി എട്ടു കോപ്പി എങ്കിലും എടുക്കണം . ഇന്നത്തെപ്പോലെ കമ്പ്യൂട്ടര് ടൈപ്പിങ്ങും ഫോട്ടോകോപ്പി യെടുക്കലും ഇല്ല എന്നോര്ക്കണം. അതുകൊണ്ടു വൃത്തിയായി തെറ്റ് കൂടാതെ സ്റ്റെനസിൽ എന്ന പ്രതേക തരം പേപ്പറില് ടൈപ്പ് ചെയ്തു സൈക്ലോസ്റ്റയിൽ ചെയ്താല് മാത്രമേ എട്ടു കോപ്പി ഒരുമിച്ചു ഒരുപോലെ എടുക്കാനാവൂ. സ്റ്റെനസിൽ പേപ്പറിൽ ടൈപ്പിംഗ് മെഷീന്റെ അക്ഷരങ്ങള് പതിക്കു മ്പോള് അക്ഷരത്തിന്റെ ആകൃതിയിൽ ഒരു സുഷിരം ഉണ്ടാവുന്നു. സൈക്ലോസ്റ്റയിൽ ചെയ്യുമ്പോള് കറുത്ത മഷി ഈ സുഷിര ത്തിൽ കൂടി ഇറങ്ങി വെള്ള കടലാസില് പതിയുകയാണ് ചെയ്യുന്നത്. സ്റ്റെനസിൽ കട്ട് ചെയ്തു കഴിഞ്ഞാല് അതില് തെറ്റുകൾ ഉണ്ടങ്കില് അതു ശരിയാക്കാന് എളുപ്പമല്ല. അതുകൊണ്ടു നല്ല ശ്രദ്ധയോടെ ചെയ്യേണ്ട ജോലിയാണിത്. പണം കിട്ടുന്നത് പേജിനു ഇത്ര പൈസ എന്നായത് കൊണ്ടു തിരക്ക് കൂട്ടി ടൈപ്പ് ചെയ്താൽ സ്റ്റെനസില് കുറെ വെറുതെ

കളയേണ്ടി വരും. നമ്പ്യാർ കാണിക്കുന്ന ശ്രദ്ധകൊണ്ടു തെറ്റുകൾ തീരെ ഉണ്ടാവില്ല എന്നുറപ്പായിരുന്നു. പോരാഞ്ഞു സാധാരണ ടൈപ്പ് റൈറ്ററിൽ കാണാത്ത ചില ചിഹ്നങ്ങള് നമ്പ്യാർ മറ്റു സുഹൃത്തുക്കളുടെ മെഷീനില് കൊണ്ടു പോയി ടൈപ് ചെയ്തു ചേര്ക്ക്കയും ചെയ്യും, ഇല്ക്ട്രോണിക് ടൈപ് റൈറ്ററിൽ മാത്രം അന്ന് കാണുന്ന ഗ്രീക്ക് അക്ഷരങ്ങള് , α , β, φ ,θ ,Σ , ξ മുതലായ ചിഹ്നങ്ങൾ നമ്പ്യാരുടെ സുഹൃത്തായ മെക്കാനിക്കൽ ഡിപ്പാര്ട്ടുമെന്റിലെ സ്റ്റെനോ ഭാട്ടിയയുടെ ടൈപ്പ് റൈറ്ററിൽ ഉണ്ടായിരുന്നു. നമ്പ്യാർ ഉച്ച ഭക്ഷണ സമയത്ത് അവിടെ ചെന്ന് ഈ ചിഹ്നങ്ങൾ ടൈപ്പ് ചെയ്തു ചേര്ത്ത് വരും. എന്തിനു എന്റെ തീസിസിൽ ചില ച്ഹ്നങ്ങളുടെ മുകളിൽ ˆ എന്ന ചിഹ്നം കൂടി ചേര്ക്കണമായിരുന്നു . അതിനു നമ്പ്യാർ സ്റെന്സില് തല തിരിച്ചു വച്ച് വേണ്ട സ്ഥലത്ത് v ടൈപ്പ് ചെയ്തു ചേര്ത്ത് തരുമായിരുന്നു. അതുപോലെ ℓ എന്ന ചിഹ്നം ഉണ്ടാക്കാൻ ആദ്യം ( ടൈപ്പ് ചെയ്തു ഒരു സ്പെയ്സ് പുറകോട്ടാക്കി / ടൈപ്പ് ചെയ്യും. ഇവ രണ്ടും കൂടി ചേരുമ്പോൾ മുകളില് വരുന്ന ചെറിയ വിടവ് ശ്രദ്ധയോടെ കൂട്ടി ചേര്ക്കണം എന്നു വരെ അയാൾ പറയുമായിരുന്നു. സാധാരണ ഇത്തരം ചിഹ്നങ്ങള് കൈ കൊണ്ടു എഴുതി ചേര്ക്കുകയായിരുന്നു പതിവ്. അത് വൃത്തിയാകുകയില്ല ,ഇങ്ങനെ ചെയ്താല് പലപ്പോഴും ഒരേ രീതിയില് ആകാനും വിഷമായിരുന്നു. നമ്പ്യാർ ടൈപ്പ് ചെയ്താല് ഇങ്ങനെ പല ഗുണങ്ങളും ഉണ്ടാവുമായിരുന്നു. നമ്മുടെ മൂന്നു വര്ഷം കൊണ്ടു ചെയ്തു തീര്ത്ത ഗവേഷണ ത്തിന്റെ ശാശ്വതമായ സംഭാവനയായ തീസിസിൽ തെറ്റുകൾ കടന്നു കൂടാതിരിക്കുക എന്നത് ഏവരുടെയും ലക്ഷ്യമായിരിക്കുമല്ലോ. ചെയ്യുന്ന ജോലി എന്തുമായി

കൊള്ളട്ടെ അത് തികച്ചും പെര്ഫക്റ്റ് ആയി ചെയ്യാൻ എത്ര സമയം വേണമെങ്കിലും ചിലവാക്കുന്ന നമ്പ്യാരെപ്പോലെയുള്ളവര്ക്ക് പ്രണാമം ഒരു കാര്യം മാത്രം നമ്പ്യാര്ക്ക് നിര്ബന്ധമാണ്, നമ്മൾ ടൈപ്പ് ചെയ്യുമ്പോള് കൂടെ ഇരിക്കണം, വായിച്ചു കൊടുത്താൽ തെറ്റുകൂടാതെ വേഗത്തില് ടൈപ്പ് ചെയ്തു കൊള്ളും. ചിലപ്പോൾ മേശക്കടിയില് നിന്ന് ഉന്മേഷം വരുത്താൻ ചില പാനീയങ്ങള് എടുത്തു കുടിച്ചു ക്ഷീണം മാറ്റുകയും ചെയ്യുമായിരുന്നു.

അങ്ങനെ സുമാർ 350 ലധികം പേജുള്ള തീസിസ് ജൂണ് അവസാനം ആയപ്പോൾ ടൈപ് ചെയ്തു തീര്ത്തു . ചിത്രങ്ങളും വരച്ചു ചേര്ത്ത് , തീസിസിന്റെ എട്ടു കോപ്പികൾ തയാറാക്കി. അന്ന് ഐ ഐ റ്റി ഡല്ഹിയിൽ ആഫീസില് മൂന്നു കോപ്പിയും ഗൈഡന്മാര്ക്കു ള്ള രണ്ടു കോപ്പിയും സബ്മിറ്റ് ചെയ്യുന്നത് സോഫ്റ്റ് ബൈണ്ടിംഗ് ആയാണ്, തീസിസ് പരീക്ഷകരുടെ സ്വീകാര്യമായ റിപ്പോര്ട്ട് വന്ന ശേഷം വാചാപ്പരീക്ഷയും കഴിഞ്ഞു ആരെങ്കിലും എന്തെങ്കിലും തെറ്റുകൾ ചൂണ്ടി കാണിച്ചിട്ടുണ്ട് എങ്കില് അതും കൂടി തിരുത്തിയ ശേഷമാണ് ഹാര്ഡ് ബൈന്റിംഗ് ചെയ്തു ( ക്ലോത് അഥവാ കാലിക്കോ ബൈന്റിംഗ് ) കൊടുക്കുന്നത്. അത് കഴിഞ്ഞു മാത്രമേ തീസിസ് ലൈബ്രറിയിൽ പോലും വെക്കുകയുള്ളൂ.

അങ്ങനെ 1981 ജൂലായ് മാസം അവസാനം എന്റെ പി എച് ഡി തീസിസ് സമര്പ്പിക്കപെട്ടു. അതിനു ശേഷം നളന്ദ ഹോസ്റ്റലിലെയും മറ്റും ബാദ്ധ്യത തീര്ത്തു പരീക്ഷാ ഫീസും അടച്ചു തിരിച്ചു പോന്നു. രണ്ടു പരീക്ഷകർ സ്ഥാപനത്തില് ഇന്ത്യയിൽ നിന്ന് ഒരാളും വിദേശത്തു നിന്ന് മറ്റൊരാളും

ഉണ്ടാവും. ഇവർ രണ്ടു പേരും തീസിസ് വായിച്ചു നോക്കി തൃപ്തികരമാണ് എന്ന് റിപ്പോർട്ട അയച്ചാൽ മാത്രമേ തീസിസ് ഡിഫന്സ് എന്ന വാചാപരീക്ഷ നടക്കുകയുള്ളൂ. വാചാപരീക്ഷയ്ക്ക് ഗൈഡന്മാരും ഡിപ്പാര്ട്ടുമെന്റിലെ ഗവേഷണ മേല്നോട്ട കമ്മറ്റിയുടെ ( DPGC) അദ്ധ്യക്ഷനും രണ്ടു പരീക്ഷകരില് ഒരാളും കൂടിയാണ് വാചാപരീക്ഷ നടത്തുക. ഡിപ്പാര്ട്ടുമെന്റില് ഉള്ള എല്ലാവര്ക്കും പങ്കെടുക്കാവുന്ന രീതിയിലാണ് ഡിഫന്സ് നടത്തുന്നത്. ബാഹ്യ പരീക്ഷകരിൽ നിന്ന് റിപ്പോര്ട്ട് കിട്ടുവാനെടുക്കുന്ന സമയം എത്രയാണോ അത്രയും താമസം വരും ബിരുദം കിട്ടാൻ. ഏതായാലും ഒരു ഗവേഷണ വിദ്യാര്ഥി എന്ന നിലയിൽ എന്റെ ജോലി ഞാന് തീര്ത്തു . ഗുരുക്കന്മാരോടും സഹപ്രവര്ത്തകരോടും നന്ദി പറഞ്ഞു ഞാന് 1981 ജൂലായ് അവസാനം തിരിച്ചു ആറീസി യിൽ എത്തി ചേര്ന്ന് പഴയ അദ്ധ്യാപക വൃത്തി തുടര്ന്നു.

36

## വാചാ പരീക്ഷക്കുള്ള യാത്രയും സഹപ്രവര്ത്തകന്റെ 'കാരുണ്യവും'

പി എച് ഡി തീസിസ് 1981 ജൂലൈ മാസം സമര്പ്പിച്ചു എങ്കിലും എന്റെ വാചാപരീക്ഷ കുറെ താമസിച്ചാണ് നടന്നത്. കാരണം പതിവുള്ളത് തന്നെ. പരീക്ഷകരുടെ റിപ്പോർട്ട് കിട്ടാനുള്ള താമസം. എന്റെ ഗുരുക്കന്മാരിൽ സീനിയര്, പ്രൊഫ. എ കെ മഹാലനാബിസ്, എന്റെയും കൂടെ ഉണ്ടായിരുന്ന ഗോഷേയ് ദാസിന്റെയും തീസിസ് സമര്പ്പിച്ചതിന് ശേഷം വിദേശത്തേക്ക് പോയി. എന്റെ തീസിസിന്റെ കാര്യം നോക്കിയിരുന്നത് ജൂണിയർ ഗൈഡായിരുന്ന ഡോ. പ്രസാദ് ആയിരുന്നു. ഞാൻ വാചാ പരീക്ഷ താമസിക്കുന്ന കാര്യം അന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് വിദേശത്ത് നിന്നുള്ള റിപ്പോര്ട്ടു വന്നു, പക്ഷേ നമ്മുടെ നാട്ടുകാരനായ പ്രൊഫസ രുടെ റിപ്പോര്ട്ട് വല്ലാതെ താമസിക്കുന്നു എന്നാണു. കാണ്പൂർ ഐ ഐ റ്റി യിലെ ഒരു പ്രൊഫസരായിരുന്നു കക്ഷി. ഡോ പ്രസാദിന് അദ്ദേഹത്തെ ഓര്മ്മിപ്പിക്കാനും മടി. ചുരുക്കത്തിൽ 1981 ഡിസംബര് മാസം നടന്ന ബിരുദദാന സമ്മേളനത്തിനു മുമ്പ് വാചാപ്പരീക്ഷ നടന്നില്ല. 1982 ഏപ്രില് മാസം ആണ് റിപ്പോര്ട്ട് കിട്ടി പരീക്ഷ തീരുമാനിച്ചത്. (പൊതുവേ നമ്മുടെ നാട്ടുകാരുടെ സ്വഭാവം എനിക്ക് പിന്നെ എൻഐറ്റി യിൽ ഡീന് ആയിരിക്കുമ്പോഴാണ് മനസ്സിലായത്. വിദേശത്ത് നിന്നുള്ള പരീക്ഷകർ പരീക്ഷാജോലി ഏറ്റെടുത്താല് നിശ്ചിത സമയത്തിനുള്ളിൽ റിപ്പോര്ട്ട് തീര്ച്ചയായും അയച്ചിരിക്കും. നമ്മുടെ ആള്ക്കാർ ജോലി ഏറ്റെടുക്കും, പക്ഷെ തീസിസ്

പരിശോധിച്ച് റിപ്പോര്ട്ടയക്കാൻ സമയം കണ്ടെത്താന് വളരെ വിഷമിക്കുന്നതായി തോന്നിയിട്ടുണ്ട്. പലപ്പോഴും, മൂന്നും നാലും ഓർമ്മപ്പെടുത്തല് കഴിഞ്ഞും റിപ്പോര്ട്ടയക്കാത്ത വരുമായി എനിക്ക് ബന്ധപ്പെടേണ്ടി വന്നിരുന്നു,.

ഏതായാലും തീയതി നേരത്തേ അറിയിച്ചിരുന്നതു കൊണ്ടു അന്നു കോഴിക്കോടുനിന്നു ഡല്ഹിയിലേക്കുള്ള ഒരേ ഒരു തീവണ്ടി , ജയന്തി ജനതായില് റ്റിക്കറ്റു ബുക്കു ചെയ്തു പരീക്ഷക്കുള്ള തയ്യാറെടുപ്പു നടത്തിക്കൊണ്ടിരിക്കുന്ന സമയം. പെട്ടെന്നാണു എന്റെ രണ്ടു സഹപ്രവറ്ത്തകറ്ക്കു ഒരു വിദേശ രാജ്യത്തെ ജോലിക്കുള്ള ഇന്റർവ്യൂവിനുള്ള ക്ഷണം കമ്പി വഴി കിട്ടിയതു. പെട്ടെന്നുള്ള യാത്രക്കു ഡൽഹിക്കു ടിക്കറ്റു കിട്ടിയില്ല സഹ പ്രവര്ത്തകര് രണ്ടു പേര്ക്കും . ഒരാള് എന്തുമാകട്ടേ എന്നു വിചാരിച്ചു ജനറല് കമ്പാറ്ട്ടുമെന്റില് കയറിക്കൂടി. എന്നാല് എന്റെ സീനിയറ് സഹപ്രവറ്ത്തകന് എന്റെ കൂടെ റിസര്വേഷന് കമ്പാറ്ട്ടുമെന്റില്ലു തന്നെ കയറിപ്പറ്റി, രണ്ടും കല്പിച്ചു, അല്ലെങ്കില് എന്റെ റിസര്വ്വു ചെയ്ത റ്റിക്കറ്റിന്റെ ബലത്തില്. റ്റി റ്റി യെ കണ്ടു അദ്ദേഹം ടിക്കറ്റു ശരിയാക്കും എന്നു വിചാരിച്ചു ഞാന് കാത്തിരുന്നു. അദ്ദേഹം വണ്ടിയിൽ കയറിയപ്പോള് തന്നെ എന്റെ ബെറ്ത്തില് കയറി എന്റെ കിടക്ക വിരിച്ചു ഉറക്കമായി. ഞാന് മറ്റുള്ളവരുടെ ദയയില് ഒത്തു കൂടി ഇരുന്നു. റ്റി റ്റി വന്നപ്പോള് റ്റിക്കറ്റു അദ്ദെഹം എന്നെ ഏല്പിച്ചിരുന്നതു കൊണ്ടു ഞാന് റ്റി റ്റി യെ കാണിച്ചു വിവരം പറഞ്ഞു. ആദ്യം വിരട്ടിയെങ്കിലും എന്റെ ഗതി കേട്ടു കണ്ടു അദ്ദേഹം പറഞ്ഞു "എങ്ങനെയെങ്കിലും ആര്ക്കും ശല്യമു ണ്ടാക്കാതെ ഇരുന്നൊ, വിജയ വാഡാ വരെ , അതുകഴിഞ്ഞു നിങ്ങളുടെ ഭാഗ്യം പോലെ". ഏതായാലും ഒരു രാത്രി കഴിഞ്ഞല്ലോ എന്നു സമാധാനിച്ചു ഞാന് ഇരുന്നു. റ്റി റ്റി

ടിക്കറ്റ പരിശോധന കഴിഞ്ഞു പോയപ്പോള് നമ്മുടെ ആശാന് ബെർതില് നിന്നു ഇറങ്ങി വന്നു വിവരം അന്വേഷിച്ചു. ഭക്ഷണവും മറ്റ കാര്യങ്ങളും കഴിഞ്ഞു വീണ്ടും ഉറക്കമായി. ഡല്ഹിയില് എത്തിയാല് അടുത്ത ദിവസം വാചാ പരീക്ഷക്ക പോകേണ്ട എന്നൊട്ടു എനിക്കുറങ്ങണോ എന്നു ഒരു വാക്ക പൊലും ചോദിക്കാതെ അദ്ദേഹം രാത്രിയില് സുഖമായി ഉറങ്ങി. ഞാന് മറ്റുള്ളവര് വായിച്ചു തള്ളിയ വറ്ത്തമാന പത്രങ്ങള് വിരിച്ചു നിലത്തു കിടന്നു.

തമിഴ്നാട്ടു കഴിഞ്ഞപ്പോൾ അരിച്ചു കയറുന്ന തണുപ്പ കൊണ്ടു ഉറക്കം തീരെ കിട്ടിയില്ല. രാവിലെ വിജയ വാഡായില് എത്തി. വിവരം നേരത്തെ പറഞ്ഞതു കൊണ്ടു അദ്ദേഹം പുതിയ റ്റി റ്റി യെ സ്വന്തം ഭാഷ (തെലുങ്കു)യില് കാര്യം പറഞ്ഞു മനസ്സിലാക്കി എനിക്കു കമ്പാറ്ട്ടുമെന്റില് ഇരിക്കാന് അനുമതി വാങ്ങി തന്നു എന്നു അറിയിച്ചു. നോക്കണേ ഭാഗ്യത്തിനു മരുഭൂമിയില് തന്റെ ടെന്റില് കാലു വക്കാന് ഒട്ടകത്തിനു സ്ഥലം കൊടുത്തയാളിന്റെ ഗതി എനിക്കു വന്നില്ല എന്നു സമാധാനം, അദ്ദേഹത്തിന്റെ ദയ കൊണ്ടു എന്നെ പുറത്താക്കിയില്ലത്രെ!. രണ്ടാമത്തെ ദിവസവും നിലത്തു കിടന്നു ഞാന് നേരം വെളുപ്പിച്ചു. ഡല്ഹി അടുക്കുന്തോറും തണുപ്പ കൂടിവരുന്നുണ്ടായി രുന്നു. ഡല്ഹിയിൽ അദ്ദേഹത്തിന്റെ കൂടെ റഷ്യയില് ഒരുമിച്ചു പഠിച്ച കൂട്ടുകാരന് ജവഹ ര്ലാൽ നെഹ്റു യുണിവേര്സിറ്റിയില് ഉണ്ടു, അദ്ദേഹത്തിന്റെ കൂടെ താമസിക്കാം എന്നാണു പുറപ്പെട്ടപ്പോള് പറഞ്ഞതു. പക്ഷേ ഞങ്ങൾ ഐ ഐ റ്റി യില് എത്തിയപ്പോള് സമയം 5 മണി. അദ്ദേഹം സുഹൃത്തിനെ അന്വേഷിച്ചു പോകാന് തയ്യാറാവുന്നില്ല. ഞാന് ഹോസ്റ്റലില് താമസ സൌകര്യം ബുക്കു ചെയ്തിരുന്നു, അവിടെ തന്നെ

അദ്ദേഹവും കൂടാന് തീരുമാനിച്ചു എന്നു ഉറപ്പായി. രാത്രി ശിവാലിക് ഹോസ്റ്റലില് ഉള്ള ചെറിയ കട്ടിലില് നമ്മുടെ സഹപ്രവറ്ത്തകന് ഉള്ള കിടക്കയും വിരിച്ചു കൊടുത്തു അദ്ദേഹം ഉറക്കമായി, ഞാന് കുറച്ചു പേപ്പറ് വിരിച്ചു സിമന്റു തറയിലും. മൂന്നാമത്തെ രാത്രിയിലെങ്കിലും അല്പം ഉറങ്ങാന് തീരുമാനിച്ചു. കണ്ണടഞ്ഞു വരുമ്പോൾ കേൾക്കാം ഒരു ശബ്ദം, തീവണ്ടിയുടെയൊ, അടുത്തുള്ള പാലം വിമാനത്താവളത്തില് നിന്നു പുറപെടുന്ന ബോയിങ് ജെറ്റിന്റെയോ ആരവം, മെല്ലെ മെല്ലെ തുടങ്ങി ക്രമേണ ഉച്ചസ്ഥായിയില് ആകുന്ന ശബ്ദം. ഒരു ക്ലൈമാക്സിൽ ഞെട്ടി ഉണറ്ന്നു കഴിഞ്ഞു രണ്ടാമതു ഉറക്കം വന്നു കണ്ണുകളില് കയറു മ്പോള് അടുത്ത ആവൃത്തി തുടങ്ങുന്നു. തീവണ്ടിയിൽ വണ്ടിയുടെ ശബ്ദം കൊണ്ടു ആരും ഇതറിഞ്ഞില്ല. പാവം സീനിയർ ഇതൊന്നും അറിയുന്നില്ല. " കൂര്ക്കം വലിക്കുന്നവര് ഭാഗ്യവാന്മാര്, കാരണം അവര് ചെയ്യുന്നതെ ന്തെന്ന് അവർ അറിയുന്നില്ല " തണുപ്പും എന്നെ കാറ്ന്നു തിന്നുന്നു. എതായാലും ആ രാത്രിയും എനിക്കു കാള രാത്രി ആയി.

രാവിലെ അദ്ദേഹം കുളിച്ചു കുട്ടപ്പനായി കോട്ടും ടൈയും സൂട്ടും ഇട്ടു വിദേശ എംബസ്സിയിലേക്കു യാത്ര ആയി. പിന്നീട് അങ്ങോരെ കാണുന്നതു ഒരാഴ്ച കഴിഞ്ഞു കോഴിക്കൊട്ടു വച്ചാണു. ഇന്റെര്വ്യൂ കഴിഞ്ഞു അദ്ദേഹം ജെ എന് യു വില് കൂട്ടുകാരന്റെ വീട്ടില് രണ്ടു ദിവസം താമസിച്ചു കഴിഞ്ഞാണു ഇവിടെ എത്തിയതു. വിദേശ ജോലി ഉറപ്പാക്കിയതിനു ശേഷം തന്നെ. തിരിച്ചു വന്നതിനു ശേഷം ഒരു വാക്കു പറയാനൊ എന്റെ പരീക്ഷയുടെ കാര്യം അന്വേഷിക്കാനോ പോലും അദ്ദേഹത്തിനു സമയം ഉണ്ടായില്ല. കാരണം അദ്ദേഹം

എന്റെ ഡിപാറ്ട്ടുമെന്റ് തലവനായി രുന്നു. ഞാനോ വിനീത വിധേയനായ ഒരു ജൂണിയറ് അദ്ധ്യാപകനും!!!!

വാചാപരീക്ഷ വലിയ ബുദ്ധിമുട്ട് കൂട്ടാതെ കഴിഞ്ഞു. രണ്ടു പരീക്ഷകരുടെയും റിപ്പോര്ട്ടിന്റെ പകര്പ്പ് തന്നിരുന്നു. അതിലെ ഒരു പരാമർശം രസകരമായി തോന്നി. മുമ്പൊരു ലക്കത്തിൽ എന്റെ തീസിസിലെ ഒരു പ്രത്യേക അദ്ധ്യായ ത്തിലെ ഗവേഷണ ഫലത്തെപ്പറ്റി സൂചിപ്പിച്ചിരുന്നു. പ്രൊഫസർ ആ ഫലം തീസിലെ പ്രധാന നിഗമനങ്ങളുമായി ചേരാത്തത് കൊണ്ടു ഉപേക്ഷിക്കാൻ പറഞ്ഞത്. വിദേശത്ത് നിന്നുള്ള പരീക്ഷകൻ പറഞ്ഞത് ഇത് തന്നെ. മറ്റു അദ്ധ്യായങ്ങളിലെ കണ്ടെത്ത ലുകളുമായി ഒത്തു പോകാത്ത ഈ അദ്ധ്യായ ത്തിലെ ഫലത്തെപ്പറ്റി അല്പം പ്രതികൂലമായി തന്നെ സൂചിപ്പിച്ചു. അമേരിക്കയിലെ പർഡ്യു യൂണിവെര്സി റ്റിയിലെ വളരെയധികം പ്രായോഗിക ഡാറ്റാ അപഗ്രഥന ത്തിൽ ഗവേഷണം നടത്തിയും മേല്നോട്ടം വഹിച്ചും പരിചയം ഉള്ള സീനിയർ പ്രൊഫസർ. എന്നാൽ നമ്മുടെ ഇന്ത്യന് പരീക്ഷകന് ഏറ്റവും ഇഷ്ടപ്പെട്ടത് ഈ അദ്ധ്യായത്തിലെ ഫലങ്ങളായിരുന്നു. എല്ലാ അദ്ധ്യായത്തിലും ഇത്തരം ഫലങ്ങൾ ആയിരുന്നു എങ്കില് എന്ന് അദ്ദേഹം എഴുതിയി രുന്നു. കാരണം എനിക്ക് മനസ്സിലായതിതാണ്. എന്റെ ഗവേഷണം പ്രായോഗിക ഡാറ്റാ അപ ഗ്രഥനത്തിനുതകുന്ന നല്ല മാര്ഗ്ഗങ്ങൾ (Real life data processing ) കണ്ടെത്തുക എന്നതായി രുന്നു. ആ മേഖലയിൽ പ്രവര്ത്തിച്ചിരുന്ന വിദേശ പരീക്ഷകന് അതിനുപയുക്തമായ മറ്റു അദ്ധ്യായ ങ്ങളിലെ ഫലങ്ങളുടെ മേന്മ മനസ്സിലാക്കാൻ ആയി. എന്നാൽ അക്കാഡമിക് ഗവേഷണത്തില് വിദഗ്ധനായ ഇന്ത്യൻ പരീക്ഷകന് സൈദ്ധാന്തികമായ സംഭാവന (

theoretical contribution) യുള്ള ഈ അദ്ധ്യായം കൂടുതല് ഇഷ്ടപ്പെട്ടു. ഇത്തരം സംഭവങ്ങൾ പ്രായോഗികമായി ഉപയോഗമുള്ള ഗവേഷണത്തിൽ ഏർപ്പെടുന്നവര്ക്ക് (applications of theory to practical situations) പലർക്കും നേരി ടേണ്ടി വരുന്നതാണ്. തിയറി ഇഷ്ടമുള്ളവർ ഒരു തരം, പ്രായോഗിക ഉപയോഗത്തിന് മൂല്യം കല്പ്പിക്കുന്നവര് വേറൊരു തരം ഏതായാലും എനിക്ക് വലിയ പ്രതികൂല വിമര്ശനം കൂട്ടാതെ തീസിസ് ഡിഫന്സ് പൂര്ത്തിയാക്കാൻ കഴിഞ്ഞു.

പക്ഷെ 1981ൽ സമര്പ്പിച്ച തീസിസിന് എനിക്ക് ബിരുദം കിട്ടിയത് 1983 ജനുവരിയില് ആയി എന്ന് മാത്രം. കാരണം 1982 ഡിസംബറിലെ ബിരുദദാന സമ്മേളനം മാറ്റി വച്ച് ജനുവരിയില് ആയിരുന്നു. കടലാസിൽ നോക്കിയാല് തീസിസ് സമര്പ്പിച്ച്ച രണ്ടു വര്ഷം കഴിഞ്ഞു., എന്റെതല്ലാത്ത കാരണങ്ങൾ കൊണ്ടു തന്നെ. ഭാഗ്യവശാൽ അതുകൊണ്ടു എനിക്കൊന്നും നഷ്ടമായില്ല. ഡിപ്പാര്ട്ടുമെന്റിൽ അടുത്ത സെലക്ഷന് മുമ്പ് തന്നെ എനിക്ക് ബിരുദം കിട്ടി. ദൈവത്തിന്റെ അനുഗ്രഹം.

**Books authored by Dr K P Mohandas**

1. Modern Control Engineering, Sanguine Technical Publishers, Bengaluru, Revised Second Edition 2016 ISBN : 9 78938 35 06514. MRP: Rs 545/)
2. A Guide to Academic Research, Sanguine Technical Publishers, Bengaluru,2014, ISBN: 9789383506132 ( MRP: Rs.150/)
   ( For getting copy of these two books ( 1 & 2) please contact : **Lal M Prasad , publisher at :** info@sanguineindia.com **Website: www.sanguineindia.com) Good discount, upt0 30% or more, available for bulk orders,.**
3. Basics of Electrical Engineering, EC Reference Books, Ernakulam,2016, ISBN : 9788192432830. MRP:Rs .190/
4. Introduction to Electrical Engineering, EC Reference Books, Ernakulam,2016, ISBN : 9788192432823. MRP: 170/
   For these books ( 3 & 4), please contact : **EC Reference Books, Puthencruz, Ernakulam , Tel #9871676845 or contact@ecreferencebooks.com)**
5. “Technology Education and Environment For Sustainable Growth”, Proceedings of the 22nd National Systems Conference 1998 (Co-editor), Allied Publishers New Delhi , 1998. ISBN: 81-7023-844-7
6. വൈദ്യുത ടെക്നോളജി ( Vaidyutha Technology : Malayalam text Book for Polytechnic students) along

